# അമരനായ ജവഹർ

(ഒരു രാഷ്ട്രീയജീവചരിത്രം)



ഒന്നാം ഭാഗം

പീഠിക

മാടശ്ശേരി മാധവവാര്യർ.



വില 1-50

വിദ്യാർത്ഥിമിത്രം പ്രസ്സ് & ബുക്കഡിപ്പോ,
കോട്ടയം.

# AMARANAYA JAWAHAR

(A CRITICAL AND POLITICAL BIOGRAPHY IN THREE PARTS)

VOL. I

BY MADASSERI MADHAVA WARRIER

First Edition
December 1964

Price Rs. 1-50



Published by
THE VIDYARTHI MITHRAM PRESS & BOOK DEPOT
KOTTAYAM, KERALA STATE.

Printed at
THE VIDYARTHIMITHRAM PRESS,
KOTTAYAM

*O. N. 1222 *1000*

# വന്ദേ മാതരം

---

സുജലാം, സുഫലാം, മലയജശീതളാം,
സസ്യശ്യാമളാം,
മാതരം

ശുഭ്രജ്യോൽസ്നാ പുളകിത യാമിനീം
ഫുല്ലകുസുമിത ദ്രുമദളശോഭിനീം,
സുഹാസിനീം, സുമധുരഭാഷിണീം,
സുഖദാം, വരദാം,
മാതരം!

സപ്തത്രിംശകോടികണ്ഠകളകളനിനാദകരാളേ
ദ്വിസപ്തത്രിംശകോടി ഭുജൈർധൃതഖരകരവാളേ,
കേ ബോലേ മാ തുമി, അബലേ
ബഹുബലധാരിണീം, നമാമി താരിണീം
രിപുദളവാരിണീം
മാതരം!

തുമി വിദ്യാ, തുമി ധർമ്മ,
തുമി ഹൃദി, തുമി മർമ്മ
ത്വം ഹി പ്രാണാഃ ശരീരേ!
ബാഹുതേ തുമി മാ ശക്തി,
ഹൃദയേ തുമി മാ ഭക്തി,

തുമാരേ പ്രതിമാ, ഗഡി മന്ദിരേ മന്ദിരേ
ത്വംഹി ദുർഗ്ഗാ, ദശപ്രഹരണധാരിണീ,
കമലാ, കമലദളവിഹാരിണീ
വാരിണീ, വിദ്യാദായിനീ,
നമാമി ത്വാം!

നമാമി കമലാം, അമലാം, അതുലാം,
സുജലാം, സുഫലാം,
മാതരം!

ശ്യാമളാം, സരളാം, സുസ്മിതാം, ഭൂഷിതാം,
ധരണീം, ഭരണീം,
മാതരം!
വന്ദേ മാതരം!

---

നാരായണം നമസ്കൃത്യ-നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം-തതോ ജയമുദീരയേത്

ചൈതന്യത്തിന് ആസ്പദമായ ഈശ്വരനെ വണങ്ങി, നരനായും നരോത്തമനായും പിരിഞ്ഞ് (മാനുഷനും അതിമാനുഷനും) വർത്തിച്ച് ലോകോദ്ധാരണം ചെയ്യുവരെയും വണങ്ങി, വിദ്യാദേവിയേയും ആ ദേവിയുടെ പുരുഷരൂപം ധരിച്ച ആദിചരിത്രകർത്താവിനേയും വണങ്ങി "ജയം" എന്ന കാവ്യം ഇവിടെ വിരചിക്കുന്നു.

മഹാഭാരതം 1-1-1.

# ഒരു ഇതിഹാസത്തിന്റെ മുഖവുര

വിലയറിവാനരുതാകിന രത്നം
വേറൊരു പൊന്നും ചെപ്പതിലില്ല. (കണ്ണശ്ശൻ)

ജവഹരിലാൽനെഹ്രു നമ്മെ വിട്ടുപിരിഞ്ഞു. അതേ, 1964 മെയ്‌മാസം 27—ാംനു ഉച്ചയ്ക്കു രണ്ടു മണിക്കു ശേഷം അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞു എന്നു പറഞ്ഞാൽ അദ്ദേഹം അമരനായി. ഈ വാർത്ത എന്നെ ഞെട്ടിപ്പിച്ചു. വിശ്രമത്തിനുശേഷം സസുഖം ഡൽഹിയിൽ തിരിച്ചെത്തി എന്നായിരുന്നു പത്രവാർത്ത. നട്ടുച്ചയ്ക്കു് ഇരുട്ടു വ്യാപിച്ചാൽ ഉണ്ടാകുന്ന അവസ്ഥയാണു ഞാൻ ജോലിചെയ്യുന്ന ആഫീസിൽ ഉണ്ടായതു്. ടെലിഫോണിൽകൂടി കിട്ടിയ സന്ദേശം ഞാൻ വിശ്വസിച്ചില്ല. വെളിയിൽ പോയിട്ടു മടങ്ങിവന്ന ഒരു പ്യൂൺ ഈ വാർത്ത സ്ഥിരീകരിച്ചു. കറുത്ത ബാഡ്ജുമായിട്ടാണു് അയാൾ വെളിയിൽനിന്നു കയറിവന്നതു്. പെട്ടെന്നു നടനം നിറുത്തിയ ഒരു നാട്യശാലയായി തിരുവനന്തപുരം.

ഒരു ജീപ്പിൽ കയറി ഞാൻ തിരുവനന്തപുരം നഗരം മുഴുവൻ ചുററി. കാണുന്ന മുഖങ്ങളിൽ എല്ലാം മ്ലാനത. കറുത്ത കൊടികളും അടച്ച കടകളും. ബാഡ്ജ് വില്ക്കുന്ന പയ്യന്മാരുടെ ബഹളമേ അവിടുള്ളു. അതും വളരെ പതിഞ്ഞ സ്വരത്തിൽ.

ഒരു ദിവസം ഇങ്ങനെ സംഭവിക്കും എന്നതു നിശ്ചയമാണു്. ദീർഘവിശ്രമങ്ങൾ സ്വീകരിച്ചുതുടങ്ങിയതു് ഇതിന്റെ മുന്നറിയിപ്പാണു്. ഭുവനേശ്വരം കാൺഗ്രസ്സിൽ വച്ചു സംഭവിച്ചതു വരാൻപോകുന്ന സംഭവത്തിന്റെ നിഴലായിരുന്നു. എല്ലാ കരുതലും അന്നുമുതൽ എടുത്തിരുന്നു. എന്നാലും ആരും വിചാരിച്ചിരിക്കാത്ത സമയത്തു് അതു സംഭവിച്ചു.

## 2

അമിതാഭനായ ജവഹർ ബുദ്ധനെപ്പോലെ നടന്നു നാടുവിട്ടു. അതു സങ്കല്പിക്കാൻ വിഷമമാണ്. അദ്ദേഹത്തിന്റെ ജന്മസ്ഥലത്തിന് അടുത്തുള്ള ത്രിവേണീസംഗമം പോലെ പട നടത്താനുള്ള കഴിവ്, മനുഷ്യസ്നേഹം, രണശേഷി എന്നു മൂന്നു ഗുണങ്ങൾ അദ്ദേഹത്തിൽ ചേർന്നിരുന്നു. അദ്ദേഹം ബോധവാന്മാർക്കെല്ലാം സ്വത്താണ്. രാജ്യസ്നേഹികൾക്ക സഹോദരനും. ഗംഗയോടൊപ്പം സുഖപ്രദൻ! ഹിമവാനൊപ്പം ഗംഭീരൻ! മലയസമീരനെപ്പോലെ ക്ലേശനാശനൻ! ഭൂമിയുടെ അളവുകോൽ ഹിമവാനാണെങ്കിൽ ജവഹർ ഇൻഡ്യയുടെ അളവുകോലാണ്.

ആധുനികമാനദണ്ഡങ്ങൾവച്ച് അളന്നാലും അദ്ദേഹം മാനനീയനാണ്. റാനഡെ, ഗോഖലെ, ഗാന്ധിജി, ജവഹർ എന്ന് ഒരു പരമ്പര ദേശസ്നേഹത്തിന്റെ വളർച്ചയെ കാണിക്കും. ആധുനികഭാരതത്തിന്റെ സങ്കല്പം ഇങ്ങനെ ബീജത്തിൽ മുളച്ച്, സൽക്ഷേത്രത്തിൽ വളർന്നു പന്തലിച്ചു ഫലിച്ചു. ഇതിനു പലരും പങ്കെടുത്തു. നല്ല പങ്ക് ജവഹറിനുമുണ്ട്. ശിഷ്യനായി ജീവിച്ച കാലത്തു തന്റേടം കാട്ടി. എന്നാൽ ഗുരുവിന്റെ ദീപംകൊണ്ടു നടക്കാനും അതു തെളിച്ചു വെളിച്ചം പലയിടത്തും എത്തിക്കാനും ജവഹർ അന്ത്യം വരെ യത്നം ചെയ്തു.

ഏകദേശം മൂന്നു പന്തീരാണ്ടു മുമ്പു യുഗാചാര്യൻ മഹാത്മജി ഭാരതഭാഗ്യവിധാതാവിനെ കണ്ടെത്തി. ലാഹോർ കാൺഗ്രസ്സിന്റെ അദ്ധ്യക്ഷനായി അദ്ദേഹത്തെ അവരോധിച്ചു. 'ധൈര്യത്തിൽ അദ്ദേഹത്തെ കടന്നുകയറാൻ ആരുമില്ല. രാജ്യസ്നേഹത്തിൽ ആരാണ് അദ്ദേഹത്തെ ജയിക്കാനുള്ളത്.' 'അദ്ദേഹം മുൻപിൻ നോക്കാതെ മുന്നോട്ടു പോകും. വികാരങ്ങളാൽ ആവേശംകൊള്ളും' ചിലർ പറയുന്നു. ഈ തരുണത്തിൽ ഈ ഗുണങ്ങൾ ഈ പദവിക്ക് ഒന്നുകൂടി മാററുകൂട്ടും. അദ്ദേഹത്തിന് ഒരു യുദ്ധവീരന്റെ ഊർജ്ജിതവും ആവേശവും വരുംവരായ്കകൾ ചിന്തിക്കാതെയുള്ള കുതിപ്പും ഉണ്ട്. എന്നാൽ ഒരു രണാധിപന്റെ മുൻകരുതലും അദ്ദേഹത്തിനുണ്ട്. അദ്ദേഹം ശിക്ഷണത്തെ ഇഷ്ടപ്പെടുന്നു. അതു തനിക്ക് അസഹ്യമാണെന്നും ക്ലേശകരമാണെന്നും തോന്നു

മ്പോഴും വരവണ്ണം നീക്കമില്ലാതെ ആ ശിക്ഷണത്തിനു വിധേയനാകുന്നു. അദ്ദേഹം തീർച്ചയായും ഒരു തീവ്രവാദിയാണ്. തന്റെ ചുററുപാടുകളെ വിട്ടു വളരെ ഉയരെയുള്ള കാര്യങ്ങളെപ്പററി ചിന്തിക്കും. അദ്ദേഹം വിനീതനാണ്. പ്രായോഗികകാര്യങ്ങളിൽ കുശലനാണ്. എന്നാൽ അപകടത്തിൽ ചെന്നുചേരാൻ ഉള്ള ത്വര അദ്ദേഹം കാട്ടാറുമില്ല.

'അദ്ദേഹം സ്ഫടികംപോലെ നിർമ്മലനാണ്. സംശയലേശംപോലുമില്ലാത്ത സത്യവാനാണ്. തെററു പറയാൻ ഇല്ലാത്തവനും കുററമററവനുമാണ് അദ്ദേഹം. രാഷ്ട്രം അദ്ദേഹത്തിന്റെ കൈകളിൽ സുരക്ഷിതമാണ്.'

ഗാന്ധിജി പറഞ്ഞു. ലോകവും കാലവും അതു തലകുലുക്കി സമ്മതിച്ചു. 'കിരീടവും കുരിശും ഒന്നിച്ചാണു കിട്ടുന്നതു്' കവയിത്രി സരോജിനി ദീർഘദർശനം ചെയ്തു.

'യൗവ്വനം, ധനസമ്പത്തി, പ്രഭുത്വം, അവിവേകം ഇവയെല്ലാമുണ്ടു ജവഹറിന്. അനർത്ഥത്തിന് ഇതിൽ ഏതെങ്കിലും ഒന്നുമതി' മിത്രങ്ങളും അമിത്രങ്ങളും പറഞ്ഞു. ഈ തെരഞ്ഞെടുപ്പിനെ എല്ലാവരും ചോദ്യംചെയ്തു. അവർ അറിഞ്ഞില്ല. രണ്ടുപേർ അറിഞ്ഞു. ഭാരതഭാഗ്യവിധാതാവിനെയാണ് അന്നു മഹാത്മജി കണ്ടതു്. 'അച്ഛനു സാധിക്കാത്തതു മകനു സാധിക്കും' മകനെ താൻ ഒഴിയുന്ന അദ്ധ്യക്ഷപദവിയിലേക്ക് അവരോധിച്ചിട്ടു മോത്തിലാൽ പറഞ്ഞു.

മററുള്ളവരുടെ ഭയവും അസ്ഥാനത്തായില്ല. ഇൻഡ്യൻ ട്രേഡ് യൂണിയൻ കാൺഗ്രസ്സിന്റെ അദ്ധ്യക്ഷൻ കൂടിയാണ് അന്ന് ജവഹർ! 'ഞാൻ ഒരു സോഷ്യലിസ്റ്റാണ്. എന്റെ മതം സോഷ്യലിസമാണ്.' അദ്ദേഹം അദ്ധ്യക്ഷപ്രസംഗത്തിൽ പറയുകയും ചെയ്തു. ഇന്നും ചില കാൺഗ്രസ്സുകാർക്ക സോഷ്യലിസം കൈപ്പാണ്. അന്നത്തെ കാര്യം പറയണോ?

മഹാരഥന്മാർക്ക് അന്നും കുറവില്ല. മോത്തിലാൽ, പട്ടേൽസഹോദരന്മാർ, രാജഗോപാലാചാരി, ഡോക്ടർ അൻസാരി ഇങ്ങനെ പോകുന്നു ആ പരമ്പര. അവർ ആരും ഗാന്ധിജിയോടു ജവഹർ പറയുംപോലെ കയർത്തു

# 4

പറഞ്ഞിട്ടുമില്ല. പക്ഷെ, മഹാത്മജി വാമനനായ കൊച്ചു നെഹ്രുവിനെയല്ല കണ്ടതു്. ത്രിവിക്രമനായി കാലം വളർത്തിയ ജവഹറിനെ, മാനവനാകാൻ സാദ്ധ്യതയുള്ള നല്ല ഭാരതീയനെ ആണു് അദ്ദേഹത്തിന്റെ ദീർഘവീക്ഷണം കണ്ടതു്. കാലം കടന്നുകാണാനും, കാലം സൃഷ്ടിക്കാനും തന്നെപ്പോലെ ഒരനന്തരാവകാശി ഇൻഡ്യയ്ക്കു വേണം. അതു ജവഹറാണു്. തനിക്കു കിട്ടാവുന്ന, നീട്ടിയ കിരീടമാണു് അദ്ദേഹം അന്നു ജവഹറിനു കൊടുത്തതു്. ഇതു് ഒരു നല്ല കൊടുങ്കാററുണ്ടാക്കി. എന്നാൽ ഏതു കൊടുങ്കാററും ഉലയ്ക്കാത്ത ഉള്ളുള്ള വല്ലഭായ്പട്ടേൽ പറഞ്ഞു—'ഗാന്ധിജി തെരഞ്ഞെടുത്ത ആളാണു ജവഹർ! അദ്ദേഹത്തിന്റെ സോഷ്യലിസം സ്വാതന്ത്ര്യം കിട്ടിയ ഇൻഡ്യയ്ക്കു കൈവരുത്തേണ്ട അവസ്ഥയെപ്പററിയുള്ളതാണു്. അതിനോടു് എതിരുള്ളോരും സ്വാതന്ത്ര്യം നേടാൻ യുദ്ധംചെയ്യണം. സ്വാതന്ത്ര്യം നേടാനുള്ള മാർഗ്ഗം ഞങ്ങൾക്കു രണ്ടും ഒന്നുതന്നെ. അവിടെ ഞങ്ങൾക്കു യോജിപ്പും ഉണ്ടു്.'

യുഗാചാര്യന്റെ വീക്ഷണം പിഴച്ചില്ല. സ്വാതന്ത്ര്യം ലഭിച്ചിട്ടും ഭരിക്കാൻ തലപ്പത്തു ജവഹർതന്നെ നിന്നു.

മററാർക്കും സാധിക്കാത്തവിധം അലഹബാദ് മുനിസിപ്പാലിററിയും, കാൺഗ്രസ്സ് ആഫീസും ഭരിച്ച മനുഷ്യൻ സ്വാതന്ത്ര്യസമരം നയിച്ചു. രണം കഴിഞ്ഞു ഭരണവും ഏററു. പതിനെട്ടുകൊല്ലത്തോളം മുന്നോട്ടുനോക്കിക്കൊണ്ടു ഭരിച്ചു. കുററം പറയുന്ന ആദർശവാദി ചുമതല ഏററു. ഭരണക്കാരനായി. ധർമ്മമർമ്മം പഠിച്ച പണ്ഡിതൻ കർമ്മകുശലനായി, ആദർശം, ആശയം, ആശങ്ക ഇവയെല്ലാം അതുല്യമായ വിധത്തിൽ 'ആത്മകഥ'യിൽ എഴുതിവച്ചു. തന്നെത്തന്നെ കണ്ടുപിടിക്കാൻ അതു വഴിയും നൽകി. മറെറാരു വിധത്തിൽ ഇൻഡ്യൻസ്വാതന്ത്ര്യത്തിനു് അതു സഹായകമായി. ആ കിനാവു കാണുന്ന മാനസികവൈമാനികൻ തന്റെ ആദർശമായ ഇൻഡ്യയെ ആദർശ (കണ്ണാടി)ത്തിൽ നല്ല ശൈലിയിൽ കാണിച്ചു. അവക്കു് ഈ ഭാരതദൃശ്യം അമ്പരപ്പുണ്ടാക്കി. ജവഹറിനെപ്പോലെയുള്ളവരെ ജയിലിൽ അടയ്ക്കാതെ ഭരിക്കാൻ വയ്യാത്തതു ഭരണക്കാരുടെ

ദൃഷ്യമാണു് എന്നു ലോകത്തുള്ളവർ എല്ലാം പറഞ്ഞുതുടങ്ങി. ജവഹറിന്റെ ഗ്രന്ഥങ്ങൾ അദ്ദേഹത്തിനു് ആത്മധൈര്യം കൊടുത്തു. ഇൻഡ്യയോടു സഹാനുഭൂതി സംസ്കൃതചിത്തർക്കു് അതുമൂലം ഉണ്ടായി. ജവഹർ കൂടുതൽ ഐശ്വര്യം നേടി; അസാമാന്യനായി. ആ ഗുണം ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിനും ഐശ്വര്യത്തിനും വകയുമായി.

ചുമതലയേററു പ്രസിഡൻറുപദവിയുടെ കഞ്ചുകവും ചെങ്കോലും മുടിയും അണിയുക മാത്രമല്ല ചെയ്തതു്. പഴമയോടു പ്രതിപത്തി കാട്ടിയ വർക്കിങ്ങ്കമ്മററിയിലെ അംഗങ്ങളെ ആവശ്യമുള്ളപ്പോൾ വലിച്ചു മുന്നോട്ടു കൊണ്ടുപോകാനും, അവരുമൊത്തു വേണമെങ്കിൽ സമത പാലിക്കാനും അദ്ദേഹം തയ്യാറാണു്. മററുള്ളവരെയൊക്കെ കററം പറഞ്ഞാണു മീററിങ്ങു തുടങ്ങുന്നതെങ്കിലും കമ്മററിയുടെ തീരുമാനങ്ങൾ പ്രസിഡൻറുതന്നെ എഴുതണം എന്നു പറയാൻ കമ്മററിഅംഗങ്ങൾ മടിക്കില്ല. എന്തെന്നാൽ പ്രസിഡൻറു് എഴുതിയ പ്രമേയത്തിൽ കമ്മററിക്കാരുടെ അഭിപ്രായം എല്ലാം കാണുകയും ചെയ്യും. ഈ അനുരഞ്ജന മനോഭാവമാണു് ഈ വിപ്ലവകാരി കാൺഗ്രസ്സു് അദ്ധ്യക്ഷനായപ്പോൾ പഠിച്ചതു്. ആ നിലത്തിൽ പയററിയ പരിചയമാണു് ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചതിനുശേഷം ഇൻഡ്യയെ ഭരിക്കാൻ അദ്ദേഹത്തിനെ സഹായിച്ചതു്. അങ്ങനെ ഒടുങ്ങാത്ത ഊർജ്ജിതമുള്ള യൗവ്വനവും, സംസ്കാരവും വിദ്യാഭ്യാസവും നൽകിയ ഐശ്വര്യവും, പ്രഭുത്വവും, കർമ്മാസക്തിയിൽനിന്നു് ഉണ്ടാകുന്ന ആവേശത്തിന്റെ അവിവേകതയും അനർത്ഥത്തിനല്ല, സ്വാർത്ഥത്തിനല്ല, ഗുണത്തിനാണു വഴി തെളിച്ചതും. അതുകൊണ്ടു് എന്തു സാധിച്ചു.

ജയന്തമോ ചിത്രരഥമോ കണികാണാൻ കൊതിച്ച സ്വപ്നാടകൻ ബുദ്ധിജീവികളോടു് ഒന്നിച്ചുകൂടി. അവർക്കു മനസ്സിലാകുന്ന വിധം ഭാരതത്തിന്റെ ആശകളെ വിശദീകരിച്ചു. ആ ബുദ്ധിജീവികൾക്കു രസിക്കുന്ന ശൈലി അദ്ദേഹത്തിനു് അറിയാം. കൃഷീവലരോടു് ഒത്തുകൂടി. അവരിൽ ലീനമായി കിടന്ന ആശയങ്ങളെ അദ്ദേഹം

മുന്നോട്ടു കൊണ്ടുവന്ന് അവയ്ക്കു ലക്ഷ്യംകാട്ടി. ഇങ്ങനെ അവരോടു കാര്യം വിശദീകരിച്ചാണ് അദ്ദേഹം വാഗ്മിത്വം കരസ്ഥമാക്കിയത്. ഇങ്ങനെ രണ്ടുകൂട്ടരോടും വേണ്ട വിധം പെരുമാറാൻ അദ്ദേഹം തയ്യാറായി. സാമാന്യജനങ്ങളിൽ അദ്ദേഹം ഇൻഡ്യ കണ്ടെത്തി. അദ്ദേഹത്തിൽകൂടി ലോകം ഇൻഡ്യ കണ്ടെത്തി. ഇങ്ങനെ പഠനവും പ്രചരണവും പഠിപ്പിക്കലും എല്ലാം അദ്ദേഹം നടത്തി. ഇൻഡ്യയിൽ അദ്ദേഹം എത്താത്ത സ്ഥലമില്ല. ഇൻഡ്യാക്കാർക്ക് എന്താണു വേണ്ടത് എന്നു മനസ്സിലാക്കാൻ അദ്ദേഹത്തിനു വിഷമവും ഇല്ല.

ഇതെല്ലാം ഓർത്തുകൊണ്ടാണു ഞാൻ അന്നു സഞ്ചരിച്ചത്. ആരുംആരും പറയാതെ കൊച്ചുകൊച്ചു ജാഥകൾ പെരുവഴിയിൽകൂടി ഇഴഞ്ഞു പോകുന്നതു കണ്ടപ്പോൾ ഞാൻ വല്ലാതായി. ജവഹർ അമരനായി. നാമോ? നാം അനാഥരായി. ഗാന്ധിജി പോയപ്പോൾ ഒരു ജവഹർ ഉണ്ടായിരുന്നു.

ഇന്ന് ഈ അസഹ്യമായ സ്ഥിതി ഓർക്കാൻ സാധിക്കാതെ ഞാൻ എന്റെ താമസസ്ഥലത്തു വന്നു. ഞാൻ തനിച്ചിരുന്നു ചിന്തിച്ചു. ഷേക്സ്പിയറോ ഷെല്ലിയോ കീറ്റ്സോ ഞാൻ അന്നു തൊട്ടില്ല. ഷേക്സ്പിയറുടെ ടെമ്പസ്റ്റിന്റെ വിവർത്തനം കരതീർക്കാൻ എനിക്കു സാധിച്ചില്ല. എന്റെ ഉള്ളിൽ ഒരു ടെമ്പസ്റ്റ് (കടലിളക്കവും കൊടുങ്കാറ്റും) ഉണ്ടായിരുന്നു. ഒരു മാന്ത്രികനും അതു് അടക്കാൻ സാധിക്കയില്ല. ജവഹറിന്റെ സ്ഥാനം ഏല്ക്കാൻ ഇൻഡ്യയിൽ ഇന്ന് ആളില്ല.

ഞാൻ അദ്ദേഹത്തെ ആദ്യം കണ്ട രംഗം ഓർത്തു. കാവ്യഭംഗിയോടുകൂടി ആത്മകഥയിൽ 'തെക്കൻദിക്കിലെ അനധ്യായം' (XXXVI) എന്ന ഭാഗത്തു വിവരിക്കുന്ന സംഭവങ്ങളുടെ ഇടയ്ക്കു സൂചിപ്പിക്കുന്ന ഒരു രംഗം. സിലോൺ യാത്രകഴിഞ്ഞ് അന്നത്തെ തിരുവിതാംകൂറിൽകൂടി അദ്ദേഹം കടന്നുപോയി. ദാരങ്ങളും പുത്രിയും ഒരു പരിചാരകനും കൂടെയുണ്ടായിരുന്നു. തിരുവനന്തപുരത്തു വന്നപ്പോൾ

അന്നത്തെ ദിവാനായിരുന്ന വി. എസ്. സുബ്രഹ്മണ്യയ്യർ എന്ന ഒരു നാട്ടുകാരൻ കോട്ടവാതലുകൾ എല്ലാം തോക്കുധാരികളെക്കൊണ്ടു നിറച്ചാണ് അദ്ദേഹത്തിനു അന്നു സ്വീകരണം നൽകിയതു്. അതിനു ബ്രിട്ടീഷ്ഗവണ്മെന്റ് റാവുബഹദൂർ സ്ഥാനവും കൊടുത്തത്രെ! എന്തായാലും കാശ്മീർപ്രധാനമന്ത്രിയെപ്പോലെ കുന്തംകൊണ്ടു കുത്തിക്കാത്തതിനു നമുക്കു് ആ രാജ്യസേവാപ്രവീണനോടു നന്ദി പറയാം! ഈ സ്വീകരണം കഴിഞ്ഞാണു കൊല്ലത്തു വന്നതു്. വന്നപ്പോൾ സന്ധ്യകഴിഞ്ഞു. നഗരപ്രാന്തംമുതൽതന്നെ അദ്ദേഹത്തിന്റെ കാറിനെ ജനങ്ങൾ പൊതിഞ്ഞു. മുന്നോട്ടു് ഇഴഞ്ഞിഴഞ്ഞുള്ള യാത്ര അദ്ദേഹത്തിനു് ഇഷ്ടമായില്ല.

അടുത്ത ദിവസം രാവിലെയായിരുന്നു പൊതുയോഗം. അതു കന്റോൺമെന്റ് മൈതാനത്തുവച്ചായിരുന്നു. മണ്ടന്മാരായ യോഗഭാരവാഹികൾ കിഴക്കോട്ടു ദർശനമാക്കിയാണു പ്രസംഗവേദി തയ്യാറാക്കിയിരുന്നതു്. ഉദിച്ചുപൊങ്ങിയ സൂര്യന്റെ രശ്മികൾ മുഖത്തടിക്കുന്നതു് അസഹ്യമായി. ആരോ ഒരു കുട നിവർത്തിപ്പിടിച്ചു. കുടക്കാരനെ ആദ്യം താഴെയിറക്കി. സൂര്യൻ അസ്തമിക്കാത്ത ബ്രിട്ടീഷ്സാമ്രാജ്യത്തോടു പട പൊരുതാൻ ഇഷ്ടമുണ്ടെങ്കിലും, സൂര്യനോടു യുദ്ധംചെയ്യാൻ താൻ തയ്യാറില്ല എന്നായിരുന്നു ഇമ്പവും മുഴക്കവുമുള്ള ശബ്ദത്തിൽ ആദ്യം പുറത്തുവന്ന വാക്കുകൾ. പ്രസംഗം വാചകംപ്രതി തർജ്ജമ ചെയ്യാൻ ആരോ ശ്രമിച്ചു. തന്റെ വിചാരധാരയ്ക്കു വിഘ്നം വരുന്നു എന്നു് അദ്ദേഹത്തിനു തോന്നി. കുടക്കാരന്റെ പിറകെ ഈ മുടക്കൻ തർജ്ജമക്കാരനും താഴെ ഇറങ്ങി. പക്ഷെ, പ്രസംഗം എല്ലാവരെയും ആകർഷിച്ചു. സകുടുംബം അദ്ദേഹം അഷ്ടമുടിക്കായലിൽ ഒരു ഉല്ലാസയാത്ര നടത്തി. അപ്പോഴും ചില കോലാഹലങ്ങൾ ഉണ്ടായി.

എന്നാൽ യാത്രപറഞ്ഞു പിരിഞ്ഞപ്പോൾ ഓരോരുത്തരോടും ഈ കശപിശ എല്ലാം മറക്കാൻ അദ്ദേഹം അഭ്യർത്ഥിച്ചു. ശുഭ്രവെള്ളവേഷം; ജൂബയ്ക്കു മുകളിൽ ഒരു വെയ്സ്റ്റ്കട്ട്, ചടച്ച ഉടൽ, കുലീനതയും ധൈര്യവും ചേർന്ന ശിരസ്സ്, അതിനു ഗാംഭീര്യം ചേർക്കുന്ന ഗാന്ധിത്തൊപ്പി,

എല്ലാവരെയും സ്നേഹത്തോടും, എന്നാൽ ചുഴിഞ്ഞും നോക്കുന്ന നോട്ടം, സംസ്കാരം നിറഞ്ഞ സംഭാഷണം ഇതെല്ലാം ഞാൻ ഓർത്തു. ഗാന്ധിജി മരിച്ചപ്പോഴും ഒരു ആശ്വാസമുണ്ടായിരുന്നു; ജവഹറുണ്ടു്. ജവഹർ പോയാൽ——? ജവഹർ പോയി എന്നു ഞാൻ വിശ്വസിച്ചില്ല. എൻെറ മുറിയിൽ അദ്ദേഹമുണ്ടെന്നു് എനിക്കു തോന്നി. അതിൽ അത്ഭുതമില്ല. അദ്ദേഹം ഇൻഡ്യയായി ചമഞ്ഞു. എന്നുതന്നെ വിചാരിക്കാമോ? എന്നാണു് എൻെറ വിചാരം. ഞാൻ പിന്നെയും രണ്ടുമൂന്നു പ്രാവശ്യം അദ്ദേഹത്തെ കണ്ടിട്ടുണ്ടു്. നർമ്മസംഭാഷണവും പ്രഭാഷണങ്ങളും കേട്ടിട്ടുമുണ്ടു്. എന്നാലും ആദ്യം കൊല്ലത്തുവച്ചു കണ്ടതാണു ഞാൻ ഓർക്കുന്നതു്. അശോകൻെറ ശിലാശാസനങ്ങളിലെ വാചകങ്ങൾ നൂററാണ്ടുകഴിഞ്ഞാലും അശോകൻതന്നെ പറയുന്നതായി കേൾക്കാം എന്നു പണ്ഡിതജി എഴുതിയിട്ടുണ്ടു്. ഭാവനാസമ്പന്നന്മാർക്കു് അതു സാധിക്കും. അദ്ദേഹത്തിൻെറ സ്വരം ഞാൻ കേട്ടു. രൂപം മുന്നിൽ കണ്ടു എന്നു് എനിക്കു തോന്നി.

## II

നമുക്കു രാഷ്ട്രീയാചാര്യന്മാർ ധാരാളമുണ്ടു്. ചാണക്യന്മാരും, അറംഗ്സീബുകളും, ബീർബാലന്മാരും ആണു മിക്കവരും. അല്പം ചില രാജ്യസ്നേഹികൾ ഇന്നുമുണ്ടു്. ഏതു രംഗത്തിലും അഴിഞ്ഞാടാനോ, നിറഞ്ഞാടാനോ കഴിയുന്നവരും നമുക്കുണ്ടു്. ഭാരതത്തിൻെറ ശബ്ദം പ്രതിധ്വനിപ്പിക്കാവുന്നവർ പലരും ഇന്നുമുണ്ടു്. എന്നാൽ വിപ്ലവകാരി, രാജ്യസ്നേഹി, സംസ്കൃതചിത്തൻ, സാഹിത്യകാരൻ, യോദ്ധാവു്, ആദർശവാദി, ഭരണാധികാരി എന്നീ നിലകളിലെല്ലാം ഒന്നുപോലെ ശോഭിക്കുന്നവർ ലോകത്തുതന്നെ അധികമില്ല. ജൂലിയസ് സീസർക്കു് എഴുതാം, വിപ്ലവമുണ്ടാക്കാം, യുദ്ധം ചെയ്യാം, ജയിക്കാം, ഭരിക്കാം, യുഗങ്ങൾ കഴിഞ്ഞാലും ലോകരംഗത്തു ഭീമാകാരനായിത്തന്നെ പാരമ്പര്യം സൃഷ്ടിച്ചുകൊടുത്തു നിലനിൽക്കാം. ഏറെക്കുറെ ഇതെല്ലാം ചർച്ചിലും ഒപ്പിച്ചു. പിന്നെ നമ്മുടെ ജവഹർ! കഴിഞ്ഞു. നാലാമതു് ഇനിയും ഒരാൾ ജനിക്കണം! യുദ്ധം ജയിച്ച സീസർ ഏകശാസനനായി. യുദ്ധ

കാലത്തു വിജയത്തിൽനിന്ന വിജയത്തിലേക്ക്, ഇരുട്ടിൽനിന്ന പ്രകാശത്തിലേക്ക് എന്നപോലെയോ, നരകത്തിൽനിന്ന സ്വർഗ്ഗത്തിലേക്ക് എന്ന വിധമോ ബ്രിട്ടനെ നയിച്ച ചർച്ചിലിനെ സമാധാനസംവിധായകനാക്കാൻ ഇംഗ്ലീഷുകാർ ഇഷ്ടപ്പെട്ടില്ല. സീസർ ഏകശാസനൻതന്നെ ആയി. അതിനുള്ള പാരമ്പര്യവും സൃഷ്ടിച്ചു. ഗാന്ധിജിയും പട്ടേലും മരിച്ചതിനുശേഷം ജവഹറും സീസറാകമായിരുന്നു. ആയിട്ടുമുണ്ടെന്നു പറയാം. പക്ഷെ അത്തരം അല്പം അവസരങ്ങളേ ഉണ്ടായുള്ളു. അദ്ദേഹം അത്ര വലിയ ഒരു പ്രഭാഷണത്ത സിദ്ധാന്തിയായിരുന്നു. അദ്ദേഹം മിക്കപ്പോഴും ജോണ്ഗലട നല്ലുകത്തുനിന്നു മരിച്ചു. കാളിദാസൻ പറയും 'ചിലരെ പ്രത്യേകതരത്തിലുള്ള പഞ്ചഭൂതങ്ങളെക്കൊണ്ടാണ് ചമച്ചതെന്ന്.' ഷേക്സ്പിയർ പറയും 'അദ്ദേഹത്തിന്റെ ജീവിതം മാന്യമായിരുന്നു. (പഞ്ച) ഭൂതങ്ങൾ എല്ലാം പ്രത്യേക രീതിയിൽ വിന്യസിച്ചിരുന്നതിനാൽ പ്രകൃതിപോലും എഴുന്നേറ്റുനിന്ന് 'ഇതു് ഒരു മനുഷ്യനായിരുന്നു' എന്നു പറഞ്ഞുപോകും.' ഇതു രണ്ടും ജവഹറിനു ചേരും. ജവഹറിനേ ചേരുതാനും.

അദ്ദേഹം എന്തുചെയ്തു എന്ന് എഴുതിയാൽ ഒരു ഭാരതമാകും. എന്നാൽ എഴുതാൻ ഒരു വ്യാസനും വേണം.

'ആകൃതിക്കൊത്ത ബുദ്ധി, ബുദ്ധിക്കു ചേർന്ന പഠിപ്പ്, പഠിപ്പിനു ചേർന്ന ഉദ്യമം, ഉദ്യമത്തിനു ചേർന്ന ഫലം, കാലം മനസ്സിലാക്കാനുള്ള മനസ്സ്, കാലത്തിന് അപ്പുറം കാണാനുള്ള കണ്ണ്, മഹത്തായി ചിന്തിക്കാനുള്ള ജാഗ്രത' ഇതാണു ജവഹറിന്റെ സ്വഭാവം.

അദ്ദേഹത്തിനു മാത്രമല്ല, അദ്ദേഹത്തിന്റെ അച്ഛനും ഈ ഗുണങ്ങളിൽ മിക്കതും ഉണ്ടായിരുന്നു. പിതാവിനൊത്ത പിതാവ്; പുത്രനൊത്ത പുത്രൻ! പിതാവിനെ ഓർത്താലേ പുത്രനെ ഓർക്കൂ. പക്ഷെ പുത്രനെ ഓർത്താൽ പിതാവിൽ നമ്മൾ എത്തിച്ചേരും. മാസിഡോണിയായിലെ രാജാവായ ഫിലിപ്പിന് അലക്സാണ്ടർ എന്നൊരു പുത്രൻ ജനിച്ചു. ഇംഗ്ലണ്ടിലെ നല്ല മന്ത്രിമാരിൽ ഒരാളായ പിററ് (മൂത്ത ആരം) ഒരു പുത്രസമ്പത്താൽ അനുഗൃഹീത

ന്നായി. ഇതുപോലെ പാർലമെൻറുനടപടികൾ ഇൻഡ്യയിൽ വഴക്കം ഉണ്ടാക്കിയ മോത്തിലാലിനു പതിനെട്ടു കൊല്ലം പ്രജായത്തഭരണം നടത്താൻ ഭാഗ്യമുള്ള ഒരു പുത്രനുണ്ടായി. ഇങ്ങനെ നോക്കിയാലും മൂന്നു യുഗങ്ങളേ ഈ ലോകചരിത്രത്തിൽ കാണു.

ജവഹറിനെ ജവഹർ(രത്നം) ആക്കിയതു പിതാവും ഗുരുവുംകൂടിയാണ്. ഗുരുശിഷ്യന്മാരുടെ കാര്യവും പറയണം. ബുദ്ധനു കാലംകഴിഞ്ഞ അശോകനെ ലഭിച്ചുള്ളു. ബുദ്ധൻ ഇല്ലായിരുന്നെങ്കിൽ അശോകൻ കലിംഗത്തിനെ മാത്രമല്ല കരയിക്കുമായിരുന്നതു്. സ്വർണ്ണദേശവും (ബർമ്മ) സ്വർഗ്ഗഭൂമിയും (തിബററു്) പാരസികവും തുടങ്ങി പലതും വെട്ടിപ്പിടിച്ചു കാലശോകനായി കഴിയുമായിരുന്നു. ക്രിസ്തുദേവൻ ഇല്ലായിരുന്നെങ്കിൽ പീററർ മുക്കുവനും പോരാ നിയമജ്ഞനുമായി കഴിയുമായിരുന്നു. ഗാന്ധിജി ഇല്ലായിരുന്നെങ്കിൽ ഇൻഡ്യൻസ്വാതന്ത്ര്യവിപ്ലവം ജവഹർ നയിക്കുമായിരുന്നു. അതിൽ കീർത്തിമാനാകുമായിരുന്നു. പക്ഷെ ഇൻഡ്യ ഇത്രവേഗം സ്വതന്ത്രമാകുമോ എന്നേ സംശയമുള്ളു. സോക്രട്ടീസ് ഇല്ലായിരുന്നെങ്കിൽ പ്ലേറേറാ രാഷ്ട്രീയരംഗത്തിൽ പരാജയപ്പെട്ടു് അജ്ഞാതനായി കഴിയുമായിരുന്നു.

ഉദ്യോഗസ്ഥന്മാരുടെ ഉപദേഷ്ടാക്കളോ നിരൂപകന്മാരോ ആകാനായിട്ടാണു കാൺഗ്രസ്സു തുടങ്ങിയതു്. ഇൻഡ്യയിൽ വന്നു താമസിച്ചു ഭരിക്കുന്ന വെള്ളക്കാർ അവർ നടത്തുന്ന ഭരണരീതി മാററില്ലെന്നു മനസ്സിലായപ്പോഴും ഇംഗ്ലണ്ടിലേക്കു പരാതിയയക്കാൻ കാൺഗ്രസ്സു തയ്യാറായി. മാന്യന്മാരെന്നു ഭാവിച്ചവർക്കു വാചാലത പ്രകടിപ്പിക്കാൻ ഒരു രംഗമായിരുന്നു കാൺഗ്രസ്സ്. ഇൻഡ്യൻഭരണം നയിക്കുന്ന ഇംഗ്ലണ്ടിലെ നേതാക്കന്മാരുടെ മനസ്ഥിതി മാററണം എന്നും അങ്ങനെ ഭരണത്തിൻെറ പങ്കു കൂടുതൽ കൂടുതൽ ലഭിക്കണം എന്നും അങ്ങനെ ലഭിക്കുന്ന പങ്കുപററി തങ്ങൾക്കും മററുള്ളവരുടെ ദൃഷ്ടിയിൽ ഉയരണം എന്നുമേ ആദ്യം കാൺഗ്രസ്സുകാർ വിചാരിച്ചുള്ളു. ഗാന്ധിജിയാണ് കാൺഗ്രസ്സിനെ ഉണർത്തിയതു്. മനുഷ്യരാശിയെ സ്നേഹിച്ച ആ മഹാത്മാവു കാൺഗ്രസ്സ് ഉടച്ചുവാർത്തു. കാൺഗ്രസ്സിൻെറ സന്ദേ

ശം സാമാന്യജനങ്ങൾക്കു നൽകി. ഇൻഡ്യ തന്നത്താൻ ഊർജ്ജിതം പ്രാപിച്ചു സ്വാതന്ത്ര്യം നേടാൻ കരുത്തു സമ്പാദിക്കണം എന്നായിരുന്നു അദ്ദേഹത്തിന്റെ ആശ. ജവഹർ ഇതു വ്യാഖ്യാനിച്ചു ലോകത്തെ ബോദ്ധ്യപ്പെടുത്തി. ജനസാമാന്യത്തോടും ലോകത്തിലെ ബുദ്ധിമാന്മാരോടും ഫലപ്രദമായി കാര്യം പറഞ്ഞു മനസ്സിലാക്കാൻ ജവഹറിനു കഴിഞ്ഞു. അതു ഗുണവും ഉണ്ടാക്കി.

ജവഹറിന്റെ ഈ ഗുണം ഒടുവിൽ പലവിധത്തിൽ ഉപകാരം ഉണ്ടാക്കി. കാൺഗ്രസ്സിന്റെ ബതൽ എന്നവിധം ആദ്യകാലം മുതൽ ബ്രിട്ടീഷ്ഗവണ്മെന്റ് വളർത്തിക്കൊണ്ടുവന്നതും ഇൻഡ്യാക്കാരുടെ വിശാലവീക്ഷണം ഇല്ലായ്കയാൽ സ്വീകരിച്ചു നടപ്പാക്കിയതും ആയ റിസർവ്വേഷൻ ഒടുവിൽ പാകിസ്ഥാൻവാദമായി. യുദ്ധം അവസാനിച്ചു. ഇൻഡ്യക്കു സ്വാതന്ത്ര്യം ലഭിച്ചു എന്ന നിലയായി. അപ്പോൾ ചത്താലും കെട്ടും തിരുവാഴിത്താൻ എന്ന നിലയാണു ജിന്ന സ്വീകരിച്ചതു്. 'നിങ്ങൾ ഭരിക്കില്ല ഞങ്ങളെ ഭരിക്കാനും അനുവദിക്കില്ല' എന്നു പട്ടേൽ അത്ഥവത്തായി പറഞ്ഞു. വേവൽ പോയി. മൗണ്ടുബാററൻ വന്നു. ജിന്നായുടെ മുട്ടാപ്പിടിത്തം അദ്ദേഹം മുഴുവൻ വകവച്ചില്ല. വിചാരിച്ചിരുന്നതിലും വളരെ ചെറിയ ഒരു കഷണം കൊണ്ടു ജിന്നാ തൃപ്തിപ്പെടേണ്ടിവന്നു. പാകിസ്ഥാൻ സ്ഥാപിച്ചും നാട്ടുരാജ്യങ്ങളാകുന്ന പ്രതിലോമശക്തികളെക്കൊണ്ടും സമുദായകലഹംകൊണ്ടും ഇൻഡ്യയെ സ്വാതന്ത്ര്യപ്പിറവിയോടെ രക്തംചോർത്തി നശിപ്പിക്കാം എന്നു് ഇംഗ്ലീഷുകാരായ ഇൻഡ്യൻഭരണാധികാരികൾ വിചാരിച്ചു. ഏതായാലും സ്വാതന്ത്ര്യപ്പിറപ്പോടെ രക്തം ഏറെപ്പോയി. എന്നാൽ ഇൻഡ്യയുടെ ആത്മാവു നശിച്ചില്ല. ഉണങ്ങാത്ത പല വ്രണങ്ങളും ഉണ്ടായിരുന്നു. ഇൻഡ്യ മുന്നോട്ടുപോയതുകൊണ്ടും ആത്മചൈതന്യം ഉള്ളതുകൊണ്ടും ഇനിയും ഒരു പ്രശ്നമേ ഈ വ്രണങ്ങളിൽ ശേഷിക്കുന്നുള്ളു.

ഇൻഡ്യൻസ്വാതന്ത്ര്യം ആഫ്രിക്കയിലും മററു് ഏഷ്യൻരാജ്യങ്ങളിലും വിദേശാധിപത്യം വച്ചുവാഴിക്കാൻ വയ്യാത്ത നിലയും വരുത്തി. ആ കാര്യം പിന്നെ പറയാം.

ജനാധിപത്യം പാലിക്കുന്ന ഒരു രാഷ്ട്രത്തിന്റെ തലപ്പത്തു തുടർച്ചയായി പതിനെട്ടു കൊല്ലം ഈ ഇരുപതാം നൂററാണ്ടിൽ ഒററ മനുഷ്യനേ ഇരുന്നിട്ടുള്ളു. ഏഷ്യയിൽ ഇന്നു ജനാധിപത്യം പുലർത്തുന്ന ഏകരാഷ്ട്രം ഇൻഡ്യയുമാണ്. സ്വാതന്ത്ര്യം നേടാനും നേടിയ സ്വാതന്ത്ര്യം ഉപയോഗിച്ചു മുന്നോട്ടു പോകാനും ഇൻഡ്യ എളുപ്പവഴി സ്വീകരിച്ചു. ഇൻഡ്യ വേണ്ടത്ര പുരോഗമിച്ചില്ല എന്നുവേണമെങ്കിൽ പറയാം. ഇൻഡ്യയോടൊപ്പം സ്വാതന്ത്ര്യം നേടിയ അയൽരാജ്യംകൂടി ഒന്നു നോക്കുമ്പോൾ ഇൻഡ്യക്കു സാധിക്കാൻ കഴിഞ്ഞതു് എന്താണ് എന്നു മനസ്സിലാക്കാൻ സാധിക്കും.

## III

ഇതിനെല്ലാം ഇടവന്നതു് എങ്ങനെയാണ്. ആ വശം കൂടി ചിന്തിക്കണം. എല്ലാം ഉപേക്ഷിച്ചു തന്റെ കൂടെ വരാൻ ഒരു ആഹ്വാനം. അതു ജവഹർ ചെവിക്കൊണ്ടു. പിന്നെ ഉണ്ടായതു പറഞ്ഞറിയിക്കാൻ വിഷമം. ഒന്നിനും വിഷമമില്ലാത്ത ആനന്ദഭവനത്തിലെ അനന്തരാവകാശി ദാമ്പത്യജീവിതം തുടങ്ങിയതിൽപിന്നെ പത്തു കൊല്ലത്തിൽ ആറു കൊല്ലം ജയിലിൽ കഴിക്കേണ്ടിവന്നു. സ്വീകരിച്ച ജീവിതരീതി അദ്ദേഹം മാത്രമല്ല, ഐശ്വര്യപദവിയിൽ കഴിഞ്ഞ അച്ഛനും മററു കുടുംബാംഗങ്ങളും ഉപേക്ഷിക്കേണ്ടിവന്നു. ജയിലായി അച്ഛനും മകനും തറവാട്. ഇതു രണ്ടും സഹിക്കാം. എന്നാൽ 'സ്വർണ്ണച്ചെപ്പിലെ വജ്രാഭരണം' എന്നു സരോജിനി സ്തുതിച്ച സ്വരൂപ്റാണി ലാത്തിച്ചാർജ്ജ് ഏല്ക്കുക, അസൂര്യംപശ്യകളായി കഴിയേണ്ടവർ തെരുവിലിറങ്ങി പ്രസംഗിക്കുക, ജയിലിൽ അടയ്ക്കപ്പെടുക, പ്രിയപത്നി ക്ഷയം പിടിച്ചു മരിക്കുക ഇങ്ങനെയങ്ങു പറഞ്ഞാൽ കണ്ണീരിനും കരിങ്കല്ലിനും കാതരഭാവം വരുന്നതായിരുന്നു നെഹ്രുകുടുംബചരിത്രം. ഇൻഡ്യയിൽ വെളിച്ചം പരന്നപ്പോൾ നെഹ്രുകുടുംബത്തിൽ ഇരുട്ടു നിറഞ്ഞു. പാർലമെൻറിൽ പാർട്ടിനേതാവായി മുടിചൂടി വാഴേണ്ട മതിമാനായ മോത്തിലാൽ ചുമച്ചു ചോര തുപ്പുന്നതും കൂസാതെ, ഗോസായിയെപ്പോലെ നാട്ടുനീളെ

നടന്ന യോഗങ്ങൾ സംഘടിപ്പിച്ചു, ജയിലിൽ കയറി ആയുസ്സു തീരുംമുമ്പു കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. കമലാനെഹ്റു ജർമ്മനിയിൽവച്ചു സ്വർഗ്ഗംപൂകി. അങ്ങോട്ടു കടക്കുന്നില്ല. ഏററവും വിലകൂടിയതു് എല്ലാം നമുക്കുവേണ്ടി ചിലർ ത്യജിച്ചു. മഹാത്മാവിനെ വരെ!

ഇങ്ങനെ ഭീഷ്മരും, വിദുരരും, കൃഷ്ണനും, ഗോഗ്രഹണവും, കുരുക്ഷേത്രവും എല്ലാം ഈ ഭാരതായോധനത്തിലും ഉണ്ടായിരുന്നു. യോഗേശ്വരനായ കൃഷ്ണനും വില്ലെടുത്ത പാർത്ഥനും അതുകൊണ്ടു ശ്രീയും വിജയവും നീതിയും എല്ലാം ഉണ്ടായി. അരക്കില്ലം മുതൽ അജ്ഞാതവാസം വരെ നടന്നു. നിരപ്പും പറഞ്ഞു, പട പിന്നെയും നടത്തി. ഇനിയും അടക്കിവെക്കാൻ പാടില്ലെന്നു മനസ്സിലാക്കി, നൂറു കീറാമുട്ടികളും വിഭജിച്ച ഇൻഡ്യയും തന്നിട്ടു സായിപ്പു സലാം പറഞ്ഞു.

വ്യാസനോ വാല്മീകിയോ എഴുതേണ്ടതാണു് ഈ ഇതിഹാസം. ഗരുഡൻ പറക്കേണ്ടിടത്തു മധുമക്ഷിക ചെന്നുചേരുമോ? സാഹിത്യത്തിന്റെയും സാഹിത്യകാരന്മാരുടെയും നൂലാമാലകൾ അഴിക്കുവാൻ മിടുക്കുണ്ടെന്നുവച്ചു് രാഷ്ട്രീയരാവണൻ കോട്ടയിൽ കടന്നു വിജയിക്കുമോ? ഇവിടെയും തുളച്ച രത്നങ്ങളിൽ നൂലുപോലെ എനിക്കു കടന്നുചെല്ലാം. പൂ കൊണ്ടു മാല കെട്ടാൻ പഠിച്ചതു് അല്പം ഉപകരിക്കയും ചെയ്യും.

'ഗുണവാൻ, വീര്യവാൻ, ധർമ്മജ്ഞൻ, കൃതജ്ഞൻ, സത്യവാക്കു്, ദൃഢവ്രതൻ, ചാരിത്രത്തോടു ചേർന്നവൻ, സർവ്വഭൂതങ്ങൾക്കും ഹിതം ചെയ്യുന്നവൻ, വിദ്വാൻ, സമർത്ഥൻ, പ്രിയദർശനൻ, ധൃതിമാൻ, അസൂയ ഇല്ലാത്തവൻ' ഇത്തരം ഒരാൾ ഉണ്ടോ എന്നു് ഒരു വാല്മീകിയും ഇന്നു ചോദിക്കേണ്ടിവരില്ല. ഉത്തരം: ഒരാൾ ഇൻഡ്യയിലുണ്ടായിരുന്നു. 27–5–1964–ാമാണ്ടു് അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞു എന്നു നമുക്കെല്ലാവർക്കും അറിയാം.

'ലോകവിശുദ്ധി വരുത്തുവാനായിട്ടു ലോകപാലന്മാർ നടക്കമെല്ലാടവും' എന്നു പറയുന്നതു് അദ്ദേഹത്തി

ന്റെ കാര്യത്തിൽ ശരിയായിരുന്നു. വിമാനവും തീവണ്ടിയും, കാളവണ്ടിയും, കുതിരയും, ഒട്ടകവും, സൈക്കിളും അദ്ദേഹം ഉപയോഗിച്ച്, ലോകത്തിൽ പലയിടത്തും എത്തി. അതുകൊണ്ട് അദ്ദേഹത്തെ കണ്ടവർക്കും അദ്ദേഹത്തിനും ഉപകാരവുമുണ്ടായി. പിറവിമുതൽ വിശുദ്ധനും ഫലസിദ്ധിവരെ കർമ്മംചെയ്യുവനും സമുദ്രങ്ങൾ വസനങ്ങളും ഹിമവാൻ മുടിയും ആയ ഭാരതഭൂമിയുടെ ഉടയോനും സ്വർഗ്ഗംവരെ കീർത്തിരഥം നടത്തിയവനും ആയ ജവഹറിനു കാളിദാസൻ രഘുക്കൾക്ക് ഉണ്ടെന്നു സങ്കല്പിച്ച ഗുണങ്ങൾ എല്ലാമുണ്ട്. ആ കഥ പറയേണ്ടതുമാണ്.

അഗ്നിയുടെ ഗുണം ചേർന്ന സാഹിത്യസരസ്വതിയാണ് ഇവിടെ വരേണ്ടത്. അല്ല, പേനാത്തുമ്പത്തു നടമാടേണ്ടത്. ഭാവനയുടെ അത്യുന്നതസ്ഥാനംവരെ ആ ജ്വാലകൾ അഹമഹമികാധിയാ ഉയരുകയും വേണം. ഒരു സാമ്രാജ്യമാണ് അരങ്ങ്. അഭിനയിച്ചവർ ഇന്നുവരെ ജീവിച്ചിരുന്ന സമ്രാട്ടുകളെക്കാൾ ഭരണശേഷിയുള്ളവരും പട നടത്താൻ അറിയാവുന്നവരും. രാജ്യതന്ത്രത്തിന്റെ നേർവഴിയും ഊടുവഴിയും നിശ്ചയമുള്ളവരും ഏതു രീതിയും എടുത്തു പ്രയോഗിക്കാൻ മടിയില്ലാത്തവരും ആയിരുന്നു പ്രതിദ്വന്ദികൾ. അവരെ ഹനിച്ചല്ല അനുരഞ്ജിപ്പിച്ചാണു ഭരതവാക്യം ഭാരതത്തിൽ ചൊല്ലിയത്. ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിയും രാജപ്രതിനിധിയും, അമേരിക്കൻ സ്റ്റേറ്റ്സെക്രട്ടറിയും, ലങ്കാസുന്ദരിയും, റഷ്യയിലെ ഉപമന്ത്രിപ്രധാനനും ഒന്നിച്ചുനിന്നാണു ഭരതവാക്യം ചൊല്ലി ഈ നാടകം അവസാനിപ്പിച്ചത്. ജവഹർ രത്നമായിരുന്നു എന്ന് ഉരച്ചുനോക്കിയും ധരിച്ചുനോക്കിയും ലോകം മനസ്സിലാക്കി.

മഹത്തായി ചിന്തിക്കാവുന്നവർക്കും ലോകം ഒന്നായി കാണാവുന്നവർക്കും മാത്രമെ ഈ നാടകത്തിന്റെ ഗാംഭീര്യം മനസ്സിലാകൂ.

രണ്ടുഭാഗമായിട്ടാണ് ഈ കൃതി രചിച്ചിരിക്കുന്നത്. ഇൻഡ്യൻസ്വാതന്ത്ര്യം ലഭിക്കുന്നതുവരെ ഒന്നാംഭാഗം. ഭരണകർത്താവായ ജവഹറിന്റെ ചരിത്രമാണു രണ്ടാംഭാഗം.

ഇവിടെയും ഒന്നാംഭാഗം ഒന്നുകൂടി വിഭജിച്ചിട്ടുണ്ട്. ഗാന്ധിജിയെ കണ്ടെത്തുന്നതുവരെ ഒരു പീഠികയായിട്ടാണ് ചമച്ചത്. ജവഹർ ഒരു സംസ്കാരത്തിന്റെ സന്താനമാണ്. ആ സംസ്കാരം മനസ്സിലാകണം എന്നുണ്ടെങ്കിൽ അദ്ദേഹം പറയുന്നപോലെതന്നെ ചരിത്രത്തിൽ ആണ്ടിറങ്ങണം. അതുകൊണ്ടാണ് ഇൻഡ്യാചരിത്രവും ശിപായിലഹള എന്നു ചരിത്രകാരന്മാർ പറയുന്ന ആദ്യത്തെ രാഷ്ട്രീയവിപ്ലവവും അല്പം സ്മരിക്കുന്നത്. ആ പശ്ചാത്തലത്തിന്റെ മുന്നിലാണ് ജവഹർ വിളങ്ങുന്നത്. പീഠിക കഴിഞ്ഞാൽ ലോകരംഗത്തിറങ്ങാൻ തയ്യാറെടുത്ത ജവഹറിനെ കാണേണ്ടത്. ഗാന്ധിജിയുടെ മരണംവരെ അല്പം സ്വാതന്ത്ര്യം ജവഹറിന് അനുവദിച്ചിരുന്നെങ്കിലും നരോത്തമനും നരനും തമ്മിലുള്ള നിലയാണ് ഗാന്ധിജിക്കും ജവഹറിനും ഉണ്ടായിരുന്നത്. ഇൻഡ്യൻസ്വാതന്ത്ര്യലബ്ധിവരെയാണ് ഒന്നാംഭാഗത്തിൽ വിവരിക്കുന്നത്. ഒരു ഇടക്കുറ്റി എന്ന വിധം ഗ്രന്ഥകാരനായ ജവഹറിനെയും പ്രത്യക്ഷപ്പെടുത്തണം.

രണ്ടാംഭാഗം ഇൻഡ്യൻജനതയെ നയിച്ച ജവഹറിന്റെ ചരിത്രമാണ്. ഇപ്പോൾതന്നെ അമരനായി കരുതുന്ന ജവഹറിന് ഒരു പീഠം പണിതു് ആരാധനയ്ക്കു ദേവാലയം നിർമ്മിക്കാനുള്ള ശ്രമമാണ് ഇതു് എന്നു ചിലർ വിചാരിച്ചേക്കും.

അവരുടെ ഘൂണം കാതിൽ കടന്നുകടന്ന് എഴുതാതെ ഇരിക്കാൻ വയ്യാതെവന്നതുകൊണ്ടാണ് നെഹ്രുമാരുടെ കഥ പറഞ്ഞുപോകുന്നത്.

'ചരിതം ജവഹറിന്റേതു്. എഴുതിയതു പഴക്കവും തഴക്കവും കിട്ടിയ ഒരു മദ്ധ്യവയസ്കൻ! ഇനി വേണ്ടതു് ഇതു ശ്രദ്ധിച്ചു കേൾക്കുകയാണ്' എന്നു നിഷ്ഠുരരായ വായനക്കാർ പറയുമെന്ന് എനിക്ക് ഉറപ്പുണ്ട്.

ഇങ്ങനെ ആശിസ്സും നമസ്കാരവും വസ്തുനിർദ്ദേശവും കഴിഞ്ഞു. ഇനിയും ഗ്രന്ഥത്തിലേക്കു വഴികാട്ടാൻ ഞാൻ നില്ക്കുകയാണ്.



# ഒന്നാം ഭാഗം

## പീഠിക



### അനുക്രമണിക





# I

# ഇൻഡ്യാചരിത്രത്തിലേക്ക് ഒരു എത്തിനോട്ടം

സുജലാം സുഫലാം മലയജശീതളാം
സസ്യശ്യാമളാം വന്ദേമാതരം.

വടക്കു മഞ്ഞുമല; മററു മൂന്നു വശവും വൻകടൽ. ഇങ്ങനെ ഏഷ്യാഭൂഖണ്ഡത്തിൽനിന്നു വേർതിരിഞ്ഞു വ്യക്തമായിക്കാണുന്ന ഇൻഡ്യയ്ക്കു ഭൂമിശാസ്ത്രപരമായി ഒരു വ്യക്തിത്വമുണ്ടു്; ഐക്യമുണ്ടു്. ഇത്രയും സമ്മതിക്കാൻ വിഷമമില്ല. ഈ ഐക്യം എന്നാണുണ്ടായതു്? ഇംഗ്ലീഷുവിദ്യാഭ്യാസം പരന്നതിനോടാണു് ഇതു് എന്നു് ഒരു കൂട്ടരും, അല്ല ആദ്യംമുതൽതന്നെ ഐക്യം ഉണ്ടെന്നു മറെറാരു കൂട്ടരും പറയും. ഇതിൽ വാസ്തവം ഏതാണു്? രണ്ടിലും വാസ്തവമുണ്ടു്. ലോകത്തിനു ലഭിച്ച ഏററവും പഴയ സാഹിത്യകൃതിയായ ഋഗ്വേദത്തിന്റെ ഒടുവിലത്തെ മണ്ഡലത്തിന്റെ ഒടുവിലത്തെ സൂക്തം തുടങ്ങുന്നതു് 'ഒന്നായിടട്ടെ സങ്കല്പം' എന്നാണു്. 'ഭവാന്മാർ ഒന്നിപ്പിൻ' എന്നാണു് അവസാനിക്കുന്നതു്.

തെക്കേഇൻഡ്യയിലെ രാജാക്കന്മാർ ഹിമവാന്റെ സമീപത്തുചെന്നു വില്ലു മുഴക്കിയാലേ അവർ രാജാക്കന്മാരാകുമായിരുന്നുള്ളു എന്നു സംഘംകൃതികളിൽ കാണുന്നു. ആസേതുഹിമാചലമെന്നും ഭാരതവർഷമെന്നും ഉള്ള സങ്കല്പം പണ്ടേ ഉണ്ടായിരുന്നു. ഹിമവാനിൽ വസിച്ച ബാദരായണന്റെ ബ്രഹ്മസൂത്രത്തിനും ഉത്തരയിൻഡ്യയിലുള്ള കുരുക്ഷേത്രത്തിൽവച്ചു് ഉപദേശിച്ച ഗീതയ്ക്കും വടക്കേയിൻഡ്യയിലെ ഋഷികൾ രചിച്ച ഉപനിഷത്തുകൾക്കും ശരിയായ വ്യാഖ്യാനങ്ങൾ ചമച്ച ശങ്കരനും രാമാനുജനും

മാധവനും തെക്കേഇൻഡ്യാക്കാരായിരുന്നു. ഇന്നും വടക്കേ ഇൻഡ്യയിൽവച്ചോ അവിടെ കടന്നുവരുന്നതിനുമുമ്പോ രചിച്ച വേദങ്ങൾ പ്രത്യേകിച്ച് ഋഗ്വേദം പണ്ടത്തെ ഉച്ചാരണരീതി അനുസരിച്ചാണു കേരളത്തിൽ ചൊല്ലുന്നത്. ഇന്നു ഭാരതത്തിലും ഭാരതീയർ താമസിക്കുന്നിടങ്ങളിലും രാമനും കൃഷ്ണനും ഒന്നുപോലെ ആരാധനാപാത്രങ്ങളാണ്. തെക്കേഇൻഡ്യാക്കാരായ കുലശേഖരനും പക്കത്തു വാസുഭട്ടതിരിയും രചിച്ച മുകുന്ദമാലയും യുധിഷ്ഠിരവിജയവും പണ്ടേ കാശ്മീരികൾക്കു പരിചയമായിരുന്നു. ആര്യദേവനായ ഇന്ദ്രന് ഉത്സവം തെക്കുള്ള കാവേരിപ്പൂമ്പട്ടണത്തിലും കൊണ്ടാടിയിരുന്നു. സംസ്കൃതം ഭാരതീയപണ്ഡിതന്മാരെ ഒന്നിച്ചിണക്കിയിരുന്നു. ഏതായാലും ഭാരതത്തിന്റെ ഐക്യത്തിന് ഏറെ പാരമ്പര്യമുണ്ട്.

ഇതെല്ലാം പഠിക്കണമെങ്കിൽ ചരിത്രം പഠിക്കണം. ഇവിടെ ചരിത്രം പഠിപ്പിക്കാനോ ചരിത്രം സംഗ്രഹിക്കാനോ തുടങ്ങുന്നില്ല. ഇന്ത്യാചരിത്രം പഠിക്കുമ്പോൾ ഉണ്ടായേക്കാവുന്ന ചില ചിന്തകൾ മാത്രമാണ് ഇവിടെ രേഖപ്പെടുത്തുന്നത്.

ചരിത്രം ഭരണത്തിന്റെ ഒരു വാങ്മയചിത്രമായിത്തീരാറുണ്ട്. അതു മാത്രമല്ല, മാനവഭാഗധേയത്തിന്റെയും മാനവസംസ്കാരത്തിന്റെയും ശാസ്ത്രീയമായ വിശകലനം കൂടിയാണ്. മനുഷ്യത്വത്തെ ക്രൂശിക്കയും എന്നാൽ അവിചാരിതമായി അതിന് ഉയർത്തെഴുന്നേൽപ്പുണ്ടാകയും സാധാരണമാണ്; ആവർത്തിക്കുന്നതാണ്. ഇങ്ങനെ നോക്കുമ്പോൾ മനുഷ്യരാശിയുടെ പ്രയാണത്തിന്റെ പ്രമാണങ്ങൾ അടിസ്ഥാനമാക്കിയുള്ള പ്രതിപാദനമാണു ചരിത്രം. കർമ്മങ്ങളിലും ആദർശങ്ങളിലും അതായത്, ചിന്താമണ്ഡലത്തിലും പ്രവർത്തനരംഗത്തിലും ഉണ്ടാകുന്ന പരിവർത്തനങ്ങളും വിപ്ലവങ്ങളും എല്ലാം ശാസ്ത്രീയമായി പരിശോധിച്ച്, രേഖകൾകൊണ്ടു സ്ഥാപിച്ച് എഴുതുന്ന ചരിത്രമേ ചരിത്രമാകൂ. അത്തരം ഇൻഡ്യാചരിത്രം നമുക്ക് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. ആരോഗ്യത്തിനു ദേഹവും ആത്മാവും രക്ഷിക്കണം. യോജിപ്പിച്ചു പ്രവർത്തനം നടത്താൻ

ഉള്ള പരിസരം സൃഷ്ടിച്ചുകൊള്ളണം. ദേഹവും ദേഹിയുമുള്ള വസ്തുവാണു ചരിത്രം. അതു പലരും മറന്നുപോകുന്നു. ഈ ആരോഗ്യപരമായ വീക്ഷണത്തോടെ വേണം ചരിത്രം പരിശോധിക്കാൻ. ഇങ്ങനെ നോക്കുമ്പോൾ ചരിത്രം ഒരു അന്വേഷണവും വിജയത്തിന്റെ ചരിത്രവുമാകും.

ഈജിപ്ത്, മെസൊപ്പൊട്ടേമിയ, ഇൻഡ്യ, ചൈന, ഒടുവിൽ ഗ്രീസ് എന്ന വിധമാണു സംസ്കാരം ലോകത്തിൽ പ്രത്യക്ഷപ്പെട്ടതു്. ഇൻഡ്യക്കു് ഈ സംസ്കാരങ്ങളോടെല്ലാം ബന്ധവും ഉണ്ടായിരുന്നു. പ്രാകൃതദശ കടന്നു മനുഷ്യൻ സംസ്കാരം ഒരുവിധം നല്ലതുപോലെ സമ്പാദിച്ച ഒരവസ്ഥ ഇൻഡ്യയിൽ ആര്യസംസ്കാരം പ്രചരിക്കുന്നതിനു മുമ്പുതന്നെ ഉണ്ടായിരുന്നു എന്നു മോഹൻജദാരോയിലും ഹാരപ്പായിലും കുഴിച്ചുനോക്കിയപ്പോൾ കിട്ടിയ ലക്ഷ്യങ്ങളിൽനിന്നു് ഊഹിക്കാം. പട്ടണത്തെ കേന്ദ്രമാക്കി, സുഖസൗകര്യങ്ങളിൽ ശ്രദ്ധിച്ചു്, പരിഷ്കാരങ്ങൾ വരുത്തി, മതഭ്രാന്തരാകാതെ, എന്നാൽ മതകാര്യങ്ങൾ മറക്കാതെ, ജീവിച്ച ആ ജനത പുലർത്തിയ സംസ്കാരം ഭാരതം മുഴുവൻ വ്യാപിച്ചിരുന്നോ എന്നു പറയുവാൻ ലക്ഷ്യങ്ങൾ മറ്റു സ്ഥലങ്ങളിൽനിന്നും കിട്ടിയിട്ടില്ല. പൊതുക്കാര്യങ്ങൾ ആലോചിക്കാൻ ഉപകരിക്കുന്ന ആലയങ്ങൾ അവർക്കു് ഉണ്ടായിരുന്നു. ലിപിവിദ്യയുടെ ആദ്യദശ കഴിഞ്ഞു വളർന്ന ഒരു നിലയും അവർ ആശയവിനിമയത്തിനു സ്വീകരിച്ചിരുന്നു. ഈ സംസ്കാരം എങ്ങനെ നശിച്ചു എന്നു പറയുവാൻതക്ക ലക്ഷ്യങ്ങൾ ഒന്നും നമുക്കില്ല.

ഏതായാലും വെളുത്ത നിറവും പൂച്ചക്കണ്ണും സ്ഫുടമായ ഉച്ചാരണവും ഉറപ്പും സൗന്ദര്യവും ഉള്ള ഉടലുമായി ഇൻഡ്യയിലേക്കു പ്രവേശിച്ച ഇടയന്മാരായ ആര്യന്മാർക്കു പുരങ്ങൾ കെട്ടി ഗോധനം ഹരിച്ച 'പണി'കളോടു യുദ്ധം ചെയ്യേണ്ടതായി വന്നു. ഏതായാലും ആരും താമസമില്ലാത്ത സിന്ധുഗംഗാസമതലത്തിലല്ല ഇവരും കുടിയേറിപ്പാർത്തതു്. കടുത്ത എതിരു് ഇവർക്കു പലയിടത്തും ഉണ്ടായി. പാടിയും മദ്യപിച്ചും പ്രകൃതിശക്തികളെ ആരാധിച്ചും ധീരതയോടെ ചെറുത്തുനിന്നും മുന്നോട്ടുപോയ ഈ

വർഗ്ഗം ഒരു നല്ല സംസ്കാരസമ്പത്തു വളർത്തി. തങ്ങൾ കൈവശപ്പെടുത്തിയ സ്ഥലത്തു തങ്ങൾ വന്നതിനോടുകൂടി അധീശത്വം സ്ഥാപിച്ചുകഴിഞ്ഞു എന്നു താവളംതെണ്ടികളായി കഴിഞ്ഞവർ സ്ഥിരതാമസക്കാരായപ്പോൾ കരുതി. പിന്നീടു തങ്ങൾ വന്നവഴിയിൽകൂടിത്തന്നെ ഇൻഡ്യയിൽ പ്രവേശിക്കാൻ തുടങ്ങിയവരെ തുരത്തിയോടിക്കാനും ഇവർ തുടങ്ങി. അപ്പോൾ യുദ്ധം അനിവാര്യമായി. അതിനു് അന്നു് ആൾബലമായിരുന്നു ആവശ്യം. തങ്ങൾ ദസ്യുക്കൾ എന്നും പണികൾ എന്നുംമറ്റും പറഞ്ഞു തള്ളിക്കളഞ്ഞവരേയും ഇങ്ങനെ ഈ അവസരത്തിൽ കൂട്ടുപിടിച്ചു. താമസിക്കുന്ന നാട്ടിലുള്ളവർ എല്ലാം ഒരു കൂട്ടരാണു് എന്നബോധം ഇങ്ങനെ ഉണ്ടായി. കുലവും ഗോത്രവും കടന്നു്, നാടു് ഒന്നാണെങ്കിൽ, നാട്ടുകാർ ഒന്നാണു് എന്ന ചിന്ത ഇങ്ങനെ ഉദിച്ചു.

ചിന്താമണ്ഡലത്തിലും കർമ്മമണ്ഡലത്തിലും ഒന്നുപോലെ വളരാൻ തുടങ്ങിയ, ഇൻഡ്യയിൽ എത്തിയ ആര്യന്മാർ സംസ്കാരപരമായും പരിഷ്കാരം സംബന്ധിച്ചും പലതും സാധിച്ചു. ആദ്യകാലത്തു് ഇൻഡ്യയിൽ നിവസിച്ചവരെ മലകളിലേക്കും തെക്കോട്ടും ഓടിച്ചെങ്കിലും ഒടുവിൽ കൂട്ടുപിടിക്കേണ്ടതായി വന്നു. ശ്രീരാമന്റെ സുഗ്രീവസഖ്യവും കൃഷ്ണന്റെ ജാംബവതീപരിണയവും ഭീമന്റെ ഹിഡുംബിസംബന്ധവും എല്ലാം ഇതിന്റെ സൂചനകളാണു്.

ഏതായാലും ജീവിക്കാൻ വേണ്ടതെല്ലാം സമ്പാദിച്ചപ്പോഴേക്കും ഇൻഡ്യയിൽ വന്ന ആര്യവർഗ്ഗം മററു പലതിലും കടന്നു. അനശ്വരങ്ങളായ കവിതകളും ആർക്കും അത്ഭുതമുണ്ടാക്കുന്ന തത്വജ്ഞാനവും ശാസ്ത്രീയപരിശോധനയ്ക്കുള്ള ആസക്തിയും നാടിനോടുള്ള കൂറും പ്രപഞ്ചശക്തിയെ എല്ലാംതന്നെ ഒന്നാണെന്നും അതു പ്രപഞ്ചത്തിനുള്ളിൽ തന്നെ ഉള്ളതാണെന്നും എല്ലാം അവർ ധരിച്ചു. ഇങ്ങനെ അകത്തെ കാര്യവും പുറത്തെ കാര്യവും ശ്രദ്ധിച്ചു പഠിച്ചു. ആ സംസ്കാരം ഉയർന്നു. അതിന്റെ സാരാംശമാണു ഭഗവൽഗീതയിൽ കാണുന്നതു്. അതായതു മരിച്ചാൽ സ്വർഗ്ഗം,

ജീവിച്ചാൽ സുഖം, ഇതാണു കർമ്മംചെയ്യുന്നതുകൊണ്ടു സിദ്ധിക്കുന്നതു്. ഉപദേശിക്കാൻ ബുദ്ധിയും യുദ്ധംചെയ്യുവാൻ വേണ്ട ആയുധവും ഉണ്ടെങ്കിൽ ജയം നിശ്ചയമാണെന്നാണു ഗീതയുടെ ഉപദേശം. സാർവ്വഭൗമപദവിയും രാജത്വവും ഇവിടെ ഉണ്ടായി. എന്നാൽ ഇതിനോടൊപ്പം തന്നെ ചാതുർവർണ്യവും ഇഹത്തേക്കാൾ പരത്തിലുള്ള ശ്രദ്ധയും എല്ലാം വന്നു. ഇതു് അസഹ്യമായപ്പോഴാണു മദ്ധ്യമമാർഗ്ഗമായ ബുദ്ധമതം ഉണ്ടായതും. ഇങ്ങനെ ഗുണദോഷസമ്മിശ്രമായ ഒരു സംസ്കാരം നമുക്കു ലഭിച്ചു. പ്രായോഗികമായ ഒരു വഴിയും.

മററു സംസ്കാരങ്ങളിൽ ചീനയുടെ സംസ്കാരമേ പാരമ്പര്യമായി വന്നുള്ളു. ഇന്നത്തെ ഈജിപ്റ്റും ഇന്നത്തെ മെസൊപ്പൊട്ടേമിയായും ഇന്നത്തെ ഗ്രീസും പണ്ടത്തെ സംസ്കാരത്തിന്റെ പിൻതുടർച്ചകൊണ്ടു വളർന്നതല്ല. ഇൻഡ്യ ഇൻഡ്യയെ മാത്രമല്ല വളർത്തിയതു്. തെക്കുകിഴക്കൻ ഏഷ്യയിലും എന്തിനു തെക്കേഅമേരിക്കയിൽ പോലും ഈ സംസ്കാരം കടന്നുചെന്നു. ആന്ധ്രയും കേരളവും കപ്പൽസഞ്ചാരത്തിനു് കേൾവികേട്ടു. എന്നാൽ സംസ്കൃതഭാഷയിൽക്കൂടി ആസേതുഹിമാചലം ഒരു സംസ്കാരം പുലർന്നു. അതിനനുസരിച്ചു ദേശഭേദം അനുസരിച്ചു ചില വ്യത്യാസങ്ങളും വന്നു. ഇവയെ വടക്കും തെക്കും എന്നു വിഭജിക്കുന്നതിൽ തെററുമില്ല. എന്നാൽ ഇവ രണ്ടും വ്യത്യസ്തങ്ങളല്ല. വടക്കു് ആര്യസംസ്കാരം കൂടിയും ദ്രാവിഡസംസ്കാരത്തിന്റെ കലർപ്പു കുറഞ്ഞും കാണും; തെക്കു മറിച്ചും.

എന്നാൽ അന്നൊന്നും ഇൻഡ്യ ഒററപ്പെട്ടിരുന്നില്ല. പാരസികസമ്രാട്ടു് ഇൻഡ്യയിൽ ചിലയിടത്തു് ആധിപത്യംസ്ഥാപിച്ചു. ആ അവകാശവഴിക്കാണു യവനവീരനായ അലക്സാണ്ടർ പഞ്ചാബിൽ വന്നതു്. യവനഭരണം പഞ്ചാബിൽ അധികം നിലനിന്നില്ല. മൂന്നു കൊല്ലംകൊണ്ടു് ആ കറവു തുടച്ചുനീക്കപ്പെട്ടു. നന്ദസാമ്രാജ്യം മൗര്യസാമ്രാജ്യമായി. അതിന്റെ വിസ്തൃതി വർദ്ധിച്ചു. യവനസംസ്കാരത്തിന്റെ ആശയങ്ങളും മൗര്യസാമ്രാജ്യത്തിൽ കടന്നുകൂടി. മൗര്യസാമ്രാജ്യത്തിലെ ഭരണാധികാ

രികൾ കരുത്തന്മാരാകയാൽ ഗുണമുള്ളതു പലതും ഉറപ്പിക്കാൻ ആ കാലാവസ്ഥ സഹായിച്ചു. വിദ്യാഭ്യാസത്തിനു പ്രചാരം വന്നു. ഇന്നത്തെ സർവ്വകലാശാലകളുടെ ആർഭാടം ഇല്ലായിരുന്നെങ്കിലും തക്ഷശിലയിലും നളന്ദയിലും ഉജ്ജയിനിയിലും മധുരയിലും നല്ലനിലയിലുള്ള വിശ്വവിദ്യാലയങ്ങൾ ഉണ്ടായിരുന്നു. ശാസ്ത്രങ്ങളിലും ദർശനങ്ങളിലും, ചികിത്സയിലും വേണ്ടത്ര പുരോഗതി ഇൻഡ്യയിൽ ഉണ്ടാകയും ചെയ്തു. ഗണിതവിദ്യക്കു ഗണനീയമായ പുരോഗതിവരുത്തി.

രണ്ടു തലമുറകൾ സമാധാനം അനുഭവിച്ചുകൊണ്ടു ഗ്രാമഭരണം മുതൽ രാഷ്ട്രഭരണം വരെ സമ്പന്നമാക്കാനും സാധിച്ചു. ഈ ഐശ്വര്യമാണ് അശോകനു പിൻബലം നൽകിയതു്. കലിംഗവുമായി ഉണ്ടായ യുദ്ധം അദ്ദേഹത്തെ കണ്ണു തുറപ്പിച്ചു. ശാന്തിയുടെ മാർഗ്ഗം അദ്ദേഹം സ്വീകരിച്ചു. ഇങ്ങനെ ബുദ്ധമതം കാരുണ്യത്തിന്റെ സന്ദേശവും ഏന്തി ധർമ്മപ്രചാരകന്മാരിൽകൂടി ഇൻഡ്യയുടെ ആത്മാവുമായി ഏഷ്യയിൽ പലയിടത്തും നടന്നു. ഈ അഹിംസാമാർഗ്ഗം ദേശകാലഭേദമനുസരിച്ചു രൂപാന്തരപ്പെടുത്തിയതാണെങ്കിലും ലോകം സ്വീകരിച്ചു. ഇൻഡ്യയുടെ ഏററവും ഐശ്വര്യപൂർണ്ണമായ കാലമായിരുന്നു അതു്.

അശോകന്റെ ആത്മബലം നശിച്ചതോടുകൂടി മൗര്യസാമ്രാജ്യവും അധഃപതിച്ചു. സനാതനമതം പുനസ്ഥാപിക്കാൻ യത്നവും തുടങ്ങി. ഇൻഡ്യക്കു പുറമേനിന്നു മുറക്കു പിന്നീടു് ആക്രമണങ്ങളെ നേരിടേണ്ടതായും വന്നു. സനാതനമതം പുനസ്ഥാപിച്ചും ബുദ്ധമതത്തെയും സനാതനമതത്തെയും ഒരുപോലെ പ്രോത്സാഹിപ്പിച്ചും പലരും പലയിടത്തും ഭരിച്ചു. എന്നാൽ മൗര്യസാമ്രാജ്യത്തിന്റെ ശക്തിയും പ്രതാപവും പേരും ഇവർക്കു് ആർക്കും ലഭിച്ചില്ല.

ഗുപ്തചക്രവർത്തികളുടെ ഭരണമാണു സുവർണ്ണകാലം എന്നു പറയാറുണ്ടു്. സാഹിത്യത്തിനും ശാസ്ത്രങ്ങൾക്കും അന്നു വളർച്ചയും ലഭിച്ചു. എന്നാൽ ഹൂണന്മാരുടെയും അവരെ തുടർന്നു പലയിടത്തുമുള്ള മഹമ്മദീയരുടെയും

ആക്രമണംകൊണ്ടശരണരായപ്പോഴും ജനങ്ങൾക്കു പണ്ടത്തെ കാലത്തെപ്പററിയുള്ള ഓർമ്മയാണ് ഈ ഭരണകാലത്തെ ഇത്രമാത്രം തിളക്കം തോന്നിച്ചത്. ഹിമവാൻ കടന്നു കൊള്ളയടിക്കാനും നാടു വെട്ടിപ്പിടിക്കാനും പലരും ഭാരതത്തിൽ പ്രവേശിച്ചു. ഇൻഡ്യയിലെ നാടുവാഴികളുടെ തമ്മിൽതമ്മിലുള്ള പക ഈ അരക്ഷിതാവസ്ഥ വർദ്ധിപ്പിക്കയും ചെയ്തു. ഇൻഡ്യയിലെ ഐശ്വര്യം കണ്ടു താവളമടിച്ച വീരന്മാരും പടയും ഇൻഡ്യയിലെ ജനാവലിയോടു കാലക്രമത്തിൽ യോജിച്ചു. അതു മാത്രമല്ല, തലപ്പത്ത് ഇവർ ഇരുന്നെങ്കിലും ചുററുമുള്ളവർക്ക് ഉപദ്രവങ്ങൾ ഇവരുടെകൂടെ വന്നവർ ഉണ്ടാക്കിയെങ്കിലും നാടിനു വലിയ ഉപദ്രവം ഇവർ വരുത്തിയില്ല. പോരെങ്കിൽ നാടു നന്നായെങ്കിലെ അവർക്കും ഗുണം ഉണ്ടാകുമായിരുന്നുള്ളു. ഒരു തൈമൂറോ, ഒരു മഹമ്മദോ കൊള്ള അടിച്ചുകൊണ്ടു പോയിരിക്കാം. മററുള്ള ഭരണാധികാരികൾ ഇൻഡ്യയിൽ താമസിച്ചു. ഇൻഡ്യാക്കാരായി. മഹമ്മദീയമതം പ്രചരിച്ചു. സങ്കരവസ്ത്രവും സങ്കരസംസ്കാരവും ഇങ്ങനെ ഇൻഡ്യയിൽ പ്രചരിച്ചു. മുകിലന്മാരെന്ന് ഇൻഡ്യയിൽ പറയുന്ന തുർക്കികൾ സ്ഥാപിച്ച മുഗൾവംശം ഇൻഡ്യയുടെ ഉന്നമനത്തിനും കാരണമായി. എല്ലാ തൊട്ടുവച്ചു നോക്കിയാലും ബാബറിന്റെ പൗത്രനായ അക്ബർ നല്ല ഭരണാധികാരി ആയിരുന്നു. നാടിന്റെ നന്മയ്ക്കു വേണ്ടി പലതും അദ്ദേഹം ചെയ്തു. അത്രയും ദീർഘവീക്ഷണം ഉള്ളവരല്ല അദ്ദേഹത്തിനു ശേഷം ഭരിച്ചതെങ്കിലും ഈ പാരമ്പര്യം നാട്ടിൽ നിലനിന്നു. അദ്ദേഹത്തിന്റെ മൂന്നാമത്തെ തലമുറക്കാരനായ ഔറംഗസീബിനു കടുത്ത എതിരു നേരിടേണ്ടതായി വന്നു. രജപുത്രന്മാരും മഹാരാഷ്ട്രരും മറെറാരു മതവിഭാഗത്തിൽപ്പെട്ട മഹമ്മദീയരും അദ്ദേഹത്തോട് എതിരുനിന്നെങ്കിലും മരിക്കുംവരെ ഇൻഡ്യയെ ഒരുവിധം അടക്കി ഭരിക്കാൻ അദ്ദേഹത്തിനു സാധിച്ചു.

മഹാരാഷ്ട്രന്മാർ ഒരു ശക്തിയായി വളർന്നെങ്കിലും പാനിപ്പട്ടുയുദ്ധം അവരുടെ മഹത്വത്തിന്റെ മാനദണ്ഡമായി. അവർക്ക് അതു കടന്ന് ഒരു ശക്തിയായി ഇൻഡ്യൻ

ഭരണത്തിന്റെ സാരഥ്യം ഏൽക്കാൻ ശക്തിയില്ലാതായി. തകൎന്ന ഈ അവസ്ഥയാണു് ഇംഗ്ലീഷ്ഭരണത്തിനു വഴി തെളിച്ചതു്. യൂറോപ്യന്മാരുടെ വരവു നേരത്തെ ഉണ്ടായെങ്കിലും, മതഭ്രാന്തുകൊണ്ടും അശക്തികൊണ്ടും പോൎത്തുഗീസുകാൎക്കു് ഒരു സാമ്രാജ്യം സ്ഥാപിക്കാൻ സ്വധൎമ്മം കൊണ്ടു സാധിച്ചില്ല. അധൎമ്മം അവരെ കടൽക്കള്ളന്മാരുമാക്കി. എന്നാൽ രണ്ടു പാരമ്പര്യം ഇവർ സ്ഥാപിച്ചു. ഒന്നു കൊച്ചുരാജാക്കന്മാരെ തമ്മിൽ പിണക്കി, ആവശ്യം ഉള്ളപ്പോൾ പട്ടാളസഹായവും വെടിക്കോപ്പും നൽകി വഴക്കു വലുതാക്കി. ബുദ്ധിശൂന്യരായ ഇന്ത്യൻരാജാക്കന്മാർ അറിഞ്ഞില്ല, അവർ വിദേശികൾക്കു വിജയപ്രാസാദം ഉറപ്പുകവാൻ ഇങ്ങനെ രണ്ടായിനിന്നു പടവെട്ടുകയാണെന്നു്. രണ്ടാമത്തേതു കഴിവുള്ളത്രയും ധനം ഇൻഡ്യയിൽനിന്നു കടത്തുക, നാട്ടിൽ വേണ്ടാത്തവരെ വലിയ പേരും കൊടുത്തു് ഇൻഡ്യയിലേക്കു് അയച്ചേക്കുക. ഈ പാരമ്പര്യം അനുസൃതമായി പോൎത്തുഗീസുകാർ പോയതിനുശേഷവും തുടൎന്നു. പോൎത്തുഗീസുകാരെ തുരത്തിയിട്ടു ഡച്ചുകാരും ഇതിനു ശ്രമിച്ചെങ്കിലും അവസരത്തിലെ അനാരോഗ്യപരമായ പരിതസ്ഥിതി അവരെ മലാക്കായിലേക്കു മാറി താവളം അടിക്കാൻ പ്രേരിപ്പിച്ചു. ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരുമായി പിന്നത്തെ അവകാശികൾ. തെക്കേ ഇൻഡ്യയിലെ രാഷ്ട്രീയാന്തരീക്ഷമായിരുന്നു ഇവൎക്കു മത്സരത്തിനും വളൎച്ചയ്ക്കും പരിസരം ഉണ്ടാക്കിയതു്. ആദ്യത്തെ പയററിൽ ഫ്രഞ്ചുകാർതന്നെ ജയിച്ചു. എന്നാൽ യൂറോപ്പിലും അമേരിക്കയിലും ഇംഗ്ലണ്ടും ഫ്രാൻസും തമ്മിലുള്ള വൻതോതിലുള്ള വഴക്കുകളുടെ അവസാനം അനുസരിച്ചായിരുന്നു ഇൻഡ്യൻകാൎയ്യങ്ങളിലും തീരുമാനം ഉണ്ടായതു്. പോരെങ്കിൽ ലണ്ടനിലെ വണിക്പ്രഭുക്കളുടെ സാമ്പത്തികശേഷി ഫ്രാൻസിനില്ലായിരുന്നു. അതുകൊണ്ടു ഡ്യൂപ്ലെയുടെ വിജയങ്ങൾ ഫ്രഞ്ചുസാമ്രാജ്യസ്ഥാപനത്തിനു വേണ്ട വഴിതെളിച്ചില്ല. ഡ്യൂപ്ലെ അനാവശ്യമായി രാജ്യകാൎയ്യങ്ങളിൽ ഇടപെടുന്നു എന്ന ആരോപണത്തോടെ ഫ്രാൻസിലേക്കു തിരിച്ചു വിളിക്കപ്പെട്ടു. അതിനോടെ

ഫ്രാൻസിന്റെ ഇൻഡ്യൻസാമ്രാജ്യസ്ഥാപനസംരംഭവും തുലഞ്ഞു.

ഇങ്ങനെ തോററുപോയെങ്കിലും പിടിച്ചുനില്ക്കാൻ ഇംഗ്ലീഷുകാർക്കു സാധിച്ചു. പരിസരം മാറിയപ്പോഴും ഇംഗ്ലീഷുകാർ വളർന്നു. ക്ലൈവിനെപ്പോലെ എന്തും ചെയ്യാൻ മടിയില്ലാത്ത ഒരു ധീരൻ തെക്കേഇൻഡ്യയിൽ പയററി പഠിച്ച അടവു ബംഗാളിൽ ആവർത്തിച്ചു. കൈക്കൂലിയും, കള്ളയൊപ്പും, കള്ളറെക്കാർഡും എല്ലാം ഉപയോഗിച്ചു പ്ലാസിയുദ്ധം ജയിച്ചു. നവാബു സ്ഥാനഭ്രഷ്ടനായി. നവാബിന്റെ സചിവൻ നവാബായി. ഇംഗ്ലീഷുകാർ ഇങ്ങനെ ബംഗാളിലും ആധിപത്യം സ്ഥാപിച്ചു. അധികം താമസമുണ്ടായില്ല, കച്ചവടത്തിന്റെ ഭരണക്കാരായ മദ്രാസിലെയും ബോംബെയിലെയും കൽക്കട്ടായിലെയും ഗവർണ്ണർമാർ നാട്ടിന്റെ ഭരണക്കാരായി. നാട്ടുരാജാക്കന്മാരുടെ മേലധികാരികളുമായി. മഹാരാഷ്ട്രശക്തികളെ തമ്മിൽതല്ലിച്ചു് അവരുടെ ശക്തി കുറച്ചു. അങ്ങനെ ഗംഗയിൽക്കൂടി മുകളിലേക്കു യാത്രതിരിച്ചു. ഔധിലെ നവാബിനെ സാമന്തനാക്കി. നാമമാത്രപ്രതാപമുള്ള മുഗൾ സമ്രാട്ടിനെ ശമ്പളക്കാരനാക്കി. മഹാരാഷ്ട്രന്മാരോടു ചിരിച്ചു സമത്തിൽ വർത്തമാനവും പറഞ്ഞുതുടങ്ങി. ഇങ്ങനെ മുറയ്ക്കുമുറയ്ക്കു പടി ഓരോന്നായി കയറുകയാണു് ഇവർ ചെയ്യുന്നതു് എന്നു് ഇൻഡ്യയിലെ രാജാക്കന്മാരും നവാബന്മാരും മനസ്സിലാക്കിയില്ല.

മൈസൂറും പഞ്ചാബും മാത്രമേ അന്നു് ഉറപ്പുള്ള ശക്തികളായിരുന്നുള്ളു. ഹൈദർ മരിക്കുംവരെ മൈസൂർ തല ചായ്ച്ചില്ല. രഞ്ജിത്സിങ്ങിനോടു് ഇംഗ്ലീഷുകാർ പിണങ്ങിയുമില്ല. പിതാവിനേക്കാൾ ഒട്ടും മോശമല്ലായിരുന്നു ടിപ്പു. പക്ഷെ, ഇംഗ്ലീഷുകാർ വളർന്നതു ടിപ്പു ശരിക്കു മനസ്സിലാക്കിയില്ല. എന്തായാലും മൈസൂറിന്റെ പ്രതാപം അസ്തമിച്ചു.

യൂറോപ്പിലെ 'ശക്തിയുടെ സമത' എന്ന നയം നടപ്പാക്കി ഇൻഡ്യയുടെ ശാന്തി രക്ഷിക്കാം എന്നായിരുന്നു

ഇംഗ്ലീഷുകാരുടെ നയം. മഹാരാഷ്ട്രരും നൈസാമും ഇംഗ്ലീഷുകാരും തുല്യശക്തികളായി കണക്കാക്കപ്പെട്ടു. ഇങ്ങനെ ഇൻഡ്യൻശക്തികളോടു തുല്യത കുറച്ചു കാലത്തേയ്ക്കു പാലിച്ചു. അടുത്ത പടി ഏതെങ്കിലും ഒരു ശക്തി ഇൻഡ്യയുടെ അധീശത്വം സ്വീകരിക്കണം. അതിനു മഹാരാഷ്ട്രർക്കും നൈസാമിനും ശക്തിയില്ല. അതുകൊണ്ടു് ഇംഗ്ലീഷുകാർ തന്നെ അതു് ഏറ്റെടുക്കണം എന്ന നില വന്നിരിക്കുന്നു എന്നു് ഒരു സായിപ്പു് കണ്ടുപിടിച്ചു. അതു നടപ്പാക്കി.

ഇതിൽ വിഷമങ്ങളും ഉണ്ടായി. നിരുപദ്രവികളും ഉപദ്രവികളും ഇതുകൊണ്ടു കുഴങ്ങി. ഇൻഡ്യയുടെ ഭൂപടത്തിൽ ചുവപ്പുചായമിടുന്നതിനു തടസ്സമായി ഇടയ്ക്കു മറ്റു നിറം കാണുന്നതു സായിപ്പിനു് അസഹ്യമായി. ഇൻഡ്യയുടെ അധീശത്വം തങ്ങൾ കൈക്കൊണ്ടിരിക്കുന്നതിനാൽ രാജാക്കന്മാർ പ്രത്യേകം പട്ടാളങ്ങളെ സംരക്ഷിക്കേണ്ട എന്നു നേരത്തെ കല്പന നൽകിയിരുന്നു. ഇങ്ങനെ വിഷപ്പല്ലു പറിച്ചശേഷമാണു ദുർഭരണംകൊണ്ടും നേരിട്ടു് അവകാശിയില്ലാത്ത അവസ്ഥകൊണ്ടും നാട്ടുരാജ്യങ്ങൾ കൈവശപ്പെടുത്താം എന്ന നടപടി തുടങ്ങിയതു്. ഇതു് ഭട്ടീർനഷ്ട ഭാരവീയശ്ച നഷ്ട ഭിക്ഷുർനഷ്ട ഭീമസേനശ്ച നഷ്ട....എന്ന മുറയ്ക്കു് ഈ പരിപാടി മുന്നോട്ടു പോയി. രാജ്യങ്ങളിലെ പട്ടാളം പോയതുകൊണ്ടു രാജാക്കന്മാർക്കു് അമർഷം പ്രകടിപ്പിക്കാനല്ലാതെ മറ്റൊന്നും സാധിക്കയില്ല എന്നുമായി.

ഇംഗ്ലണ്ടിൽനിന്നു ക്ലാർക്കന്മാരെ കൊണ്ടുവരുന്നതിലും ലാഭം ഇവിടെ ഇംഗ്ലീഷ് പഠിപ്പിക്കയാണു നല്ലതെന്നു ബുദ്ധിയുള്ള സായിപ്പു കണ്ടുപിടിച്ചു. ഭരണം ഉറപ്പു വരുന്നതോടുകൂടി താഴെ മുതൽ ഉയരെ വരെ അലകും പിടിയും മാറി. മിഷനറിമാരുടെ പ്രവർത്തനം വേറെ വിഷമമുണ്ടാക്കി. റിങ്ങ്ഗിൾടാംബു് വേലുത്തമ്പിയോടു താൻ മെക്കാളിയുടെ (റസിഡൻറിൻെറ) മതക്കാരനാണു് എന്നു പറഞ്ഞതു് ഇതിനൊരു ഉദാഹരണമാണു്. ഇങ്ങനെ മതകാര്യങ്ങളിൽ കൈ കടത്തുന്നു എന്നു സകാരണം പരാതിയുണ്ടായി.

പട്ടാളക്കാരെ ഇൻഡ്യയ്ക്കു വെളിയിൽ കൊണ്ടുപോയിത്തുടങ്ങിയതും, ഇംഗ്ലീഷു പഠിച്ചവർ പഴമക്കാരെ പരിഹസിച്ചതും, സതി നിറുത്തിയതും കമ്പിത്തപാലും റെയിൽവണ്ടിയും കൊണ്ടുവന്നതും എല്ലാം തെററിദ്ധരിപ്പിക്കപ്പെട്ടു. അതു മാത്രമല്ല, നാട്ടിലെ വ്യവസായങ്ങളെ പോഷിപ്പിക്കയല്ല, ശോഷിപ്പിക്കകൂടി ഉണ്ടായി. ഇംഗ്ലണ്ടിലെ മെച്ചം ഇൻഡ്യയിലെ ദാരിദ്ര്യത്തിൽനിന്നു് ഉണ്ടായതാണു് എന്നു തെളിയിക്കാവുന്ന അവസ്ഥ വന്നു.

വിദേശം കേന്ദ്രമാക്കി വിദേശത്തുനിന്നുമുള്ള ഭരണം ഇൻഡ്യ അതുവരെ അനുഭവിച്ചിരുന്നില്ല. സൂര്യനും ചന്ദ്രനും പൂർവ്വന്മാരാണെന്നു പറഞ്ഞിരുന്ന രാജാക്കന്മാർ റസിഡൻറിൻെറ സന്മനസ്സുള്ളിടത്തോളം കാലമാണു് അധികാരത്തിൻെറ നിഴൽ വച്ചുപുലർത്തിയതു്. ഒരുദാഹരണം പറയാം. ഏതു സ്ഥലത്തു ചെന്നാലും പൂജിക്കുന്ന ഒരു പണ്ഡിതനും കലാകാരനുമായിരുന്നു സ്വാതിതിരുനാൾ. അദ്ദേഹം ജനറൽ കല്ലൻ എന്ന ഒരു അവിവേകിയായ റസിഡൻറിൻെറ അപ്രീതിക്കു പാത്രമായതുകൊണ്ടു് ആയുസ്സു് അററു മനം ചട്ടു മരിക്കേണ്ടിവന്നു. ഇതു് ഒരു ഒററതിരിഞ്ഞ സംഭവമല്ല. സിൻഡു് കൈവശമാക്കാൻ ഒരാഗ്രഹം അവിടത്തെ ഇംഗ്ലീഷ്പട്ടാളപ്രമാണിക്കു് ഉണ്ടായി. ഞാൻ പാപം ചെയ്തു (Sinned) എന്നാണു് അദ്ദേഹം ഗവർണ്ണർജനറലിനു കമ്പിയടിച്ചതു്.

ഇങ്ങനെ മററു ലോകബന്ധങ്ങളും വിടുത്തി ഇൻഡ്യയെ ഇംഗ്ലണ്ടിൻെറ വാലാക്കി, അശക്തമാക്കി ഭരിക്കയാണു ചെയ്തതു്. അന്നുവരെ മാന്യമായ നില പാരമ്പര്യമായി വച്ചുപുലർത്തിയവരെ അപമാനിക്കയും ചതുരംഗക്കരു പോലെ ആക്കുകയും നീക്കുകയും വെട്ടിമാററുകയും ചെയ്തുതുടങ്ങി. പട്ടാളം കൈവശമില്ലാത്തതുകൊണ്ടു പ്രക്ഷോഭണത്തിനും തയ്യാറാകാൻ വിഷമമായിരുന്നു. ആദർശങ്ങളുടെ ഭഞ്ജനം, മതാഭിലാഷങ്ങളെ നിരുത്സാഹപ്പെടുത്തുക, സാമ്പത്തിക ചൂഷണം ഇങ്ങനെ ഒന്നിനു പുറകേ ഒന്നായി മുറയ്ക്കു വന്നുതുടങ്ങി. കച്ചവടത്തിനു വന്നാലും ഭരിക്കാൻ വന്നാലും അല്പകാലംകൊണ്ടു കഴിയുന്നത്രയും ധനം ആർജ്ജിച്ചു മടങ്ങി

പ്പോകാനുമാണു മിക്ക വെള്ളക്കാരും ശ്രമിച്ചതു്. ഇവരുടെ സ്കൂളിൽ പഠിച്ചവർ ഇവരെ അനുകരിച്ചു പഴമയെ പുച്ഛിച്ചും തുടങ്ങി. മാനസികമായും, സാമ്പത്തികമായും അടിമത്തം ഇങ്ങനെ പിടിച്ചു് ഇൻഡ്യയെ ഏല്പിച്ചു. ഇൻഡ്യൻ ഗ്രന്ഥങ്ങൾ എല്ലാംകൂടി ചേർന്നാലും യൂറോപ്പിലെ ഒരു ഗ്രന്ഥശേഖരത്തിലുള്ള ഒരു ഷെൽഫിലെ ഒരു തട്ടിലുള്ള ഗ്രന്ഥങ്ങളുടെ വില ഉണ്ടാകയില്ല എന്നു മെക്കാളെ സായിപ്പ് പരസ്യമായി പറയുകയുണ്ടായി. ഇൻഡ്യയിൽ വന്നു് ഊടുവഴിയിൽക്കൂടി ധനം ആർജ്ജിച്ചു് ഇംഗ്ലണ്ടിൽ മടങ്ങിയെത്തിയവർ രാജ്യതന്ത്രജ്ഞന്മാരായി, ഇൻഡ്യൻഭരണത്തിന്റെ ഉപദേഷ്ടാക്കളായി. ഗവമെന്റിനു് ഉണ്ടായേക്കാവുന്ന ഔദാര്യം ഇങ്ങനെ ഒതുക്കാനും ഇവർക്കു് ഒടുവിൽ വരെ സാധിച്ചു.

മറ്റുള്ളവരുടെ ഭരണകാലത്തു് അനുഭവിക്കാത്ത കഷ്ടപ്പങ്ങൾ സാധാരണക്കാരും അനുഭവിക്കേണ്ടിവന്നു. അസംസ്കൃതവിഭവങ്ങൾ തുച്ഛമായ വിലയ്ക്കു വാങ്ങിക്കൊണ്ടുപോയി, യന്ത്രപ്രവർത്തനത്താൽ വില കുറഞ്ഞ സാധനങ്ങളായി വിപണിയിൽ കൊണ്ടുവന്നു പ്രചരിപ്പിച്ചപ്പോൾ നാട്ടുകാരുടെ കുടിൽവ്യവസായം നശിച്ചു. വസ്ത്രവും നൂലും ഇതിൽ ഉൾപ്പെട്ടു. നിത്യോപയോഗമുള്ള ഉപ്പിനുപോലും നികുതി വന്നു. ഇങ്ങനെ സാമാന്യജനങ്ങൾക്കു തൊഴിൽ ഇല്ലാത്തതുകൊണ്ടും തൊഴിലാളികൾക്കു വിപണിയില്ലാത്തതുകൊണ്ടും ദാരിദ്ര്യം വർദ്ധിച്ചു. രാജാക്കന്മാരും സാധാരണക്കാരും വിഷമിച്ചെങ്കിലും ഭരണത്തെ ആശ്രയിച്ചു നില്ക്കുന്ന ഒരു പുത്തൻവർഗ്ഗം ഐശ്വര്യം പ്രാപിച്ചു. ഇങ്ങനെ പഴയ മൂല്യങ്ങൾ നശിച്ചു. പുതുമയ്ക്കു പഴമയുടെ ഗുണവും കിട്ടിയില്ല. കലാപോഷണത്തിനു വഴിയില്ലാതായി.

മറ്റു് അസ്വതന്ത്രനാടുകളും ഇൻഡ്യയും തമ്മിൽ ഒരു വ്യത്യാസമുണ്ടായിരുന്നു. നല്ല പാരമ്പര്യവും ബുദ്ധിയും ഒടുക്കിയാലും ഒടുങ്ങാത്ത ആത്മവീര്യവും ഇൻഡ്യയിൽ കണ്ടു. അമേരിക്കയും ആസ്ട്രേലിയായും ഉപയോഗിച്ചതുപോലെ ഇൻഡ്യയെ ഉപയോഗിക്കാൻ സായിപ്പിനു

സാധിച്ചില്ല. എന്നാൽ ചൂഷണംചെയ്യുവാൻ സാധിക്കയും ചെയ്തു. ഇതു ചെറിയ ഉരസലുകൾക്ക വഴി നൽകി.

ബുദ്ധിമാന്മാരും ഇൻഡ്യയുടെ നില നന്നാക്കിയാലേ തങ്ങൾക്ക നിലയുള്ളു എന്നു വിചാരിച്ചവരും ഇംഗ്ലീഷുകാരിൽ ചിലരുണ്ടായിരുന്നു. എന്നാൽ അവരെക്കാൾ ഇൻഡ്യയിൽ വന്നു ധനം ആർജ്ജിച്ച് ഇംഗ്ലണ്ടിൽ വസിക്കുന്നവർക്കായിരുന്നു സ്ഥാനം. ഇൻഡ്യൻകാര്യത്തിൽ ഇവർക്കായിരുന്നു മുൻഗണന.

ഈ അവസ്ഥ വരുത്തിവച്ച വിനയായിരുന്നു ശിപായിലഹള. അതിനെപ്പററി അടുത്ത അദ്ധ്യായത്തിൽ വിവരിക്കാം.



# II

# ആദ്യത്തെ സ്വാതന്ത്ര്യസമരം

അതെ! ശിപായിലഹള എന്നു ബ്രിട്ടീഷ്ചരിത്രകാരന്മാരും ആദ്യത്തെ സ്വാതന്ത്ര്യസമരം എന്നു ദേശീയനേതാക്കന്മാരും പേരിട്ട 1857—ലെ സമരം ബ്രിട്ടനെ ഇൻഡ്യയിൽനിന്നു തുരത്താനുള്ള ഒരു യത്നംതന്നെയായിരുന്നു. അങ്ങനെനോക്കുമ്പോൾ അതു് ഒരു സ്വാതന്ത്ര്യസമരമാണു്. അതു് ഒരു ദേശീയ പ്രസ്ഥാനമായിരുന്നോ എന്നതാണു പിന്നത്തെ സംശയം. ദേശീയപ്രസ്ഥാനം എക്കാലവും രാഷ്ട്രീയബോധം ഉള്ളവർ നാട്ടിന്റെ നന്മയ്ക്കുവേണ്ടി തുടങ്ങുന്നതായിരിക്കണമെന്നോ അതിനു നാട്ടൊട്ടുക്കുള്ളവരുടെ സഹായം ഉണ്ടാകണമെന്നോ ഇല്ല. ഇൻഡ്യയിലെ ഈ സമരത്തെക്കുറിച്ചു പറയുമ്പോൾ വളരെ സൂക്ഷിച്ചാണു പറയേണ്ടതു്. ഒന്നാമതു് ഇതിനെപ്പററി ശരിയായി പഠിക്കാൻ ഒരു ശ്രമം തുടങ്ങിയതു റെക്കാർഡുകൾ മുഴുവൻ നശിച്ചതിനു ശേഷമാണു്. സൂക്ഷിച്ചു രക്ഷിച്ച റെക്കാർഡുകൾ ഇൻഡ്യയെ കരിതേച്ചുകാണിക്കുന്നതും ആയിരുന്നു. സവക്കറുടെ ഗ്രന്ഥമാണു് ഈ ദേശീയസമരത്തിന്റെ ഭാരതീയവീക്ഷണം നല്കുവാൻ ചെയ്ത ആദ്യത്തെ നല്ല ശ്രമം. അന്നത്തെ ഇൻഡ്യാ ഗവണ്മെന്റു് ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. സവക്കറുടെ ഗ്രന്ഥം പ്രമാണഗ്രന്ഥം അല്ലെന്നു സ്ഥാപിക്കുവാനും അതുകൊണ്ടു ശിപായിലഹള ഒരു പൊതുജനപ്രക്ഷോഭണം അല്ലെന്നു വരുത്തുവാനുമാണു് അതിൽ ശ്രമിച്ചിരിക്കുന്നതു്. നീതിയോടെയല്ല അതിലെ പ്രതിപാദനം എന്നുതന്നെ പറയണം. ഈ പ്രക്ഷോഭണത്തിൽ പങ്കെടുത്തവർ ഇൻഡ്യയുടെ മേന്മയ്ക്കല്ല തങ്ങളുടെ പ്രത്യേകോദ്ദേശങ്ങൾ സാധിക്കാനാണു പടപൊരുതിയതെന്നു വരുത്താനുള്ള ശ്രമമാണു് ഇതിൽ ചെയ്തിരിക്കുന്നതു്. ഇംഗ്ലീഷുകാർ അവരുടെ നിലപാടു ശരിയാണെന്നു കാണിക്കുവാൻ കരുതിക്കൂട്ടി തയ്യാറാക്കിയ റെക്കാർഡുകളിൽ കവിഞ്ഞു് അതിൽ അധികമൊന്നുമില്ല.

ഇങ്ങനെ വിമർശനത്തിൽ കിടന്നു കളിക്കാതെ നമുക്കു കാര്യത്തിലേക്കു കടക്കാം.

ബ്രിട്ടീഷുകാരുടെ ശക്തി ഇൻഡ്യയിൽ ഇത്രപെട്ടന്നു വ്യാപിക്കുമെന്ന് ആരും വിചാരിച്ചിരുന്നില്ല. ഇങ്ങനെ കച്ചവടത്തിനു വന്നവർ സിംഹാസനത്തിൽ കയറി ശരിക്ക് അധികാരം പ്രയോഗിച്ചുതുടങ്ങിയതും ആരും ഇഷ്ടപ്പെട്ടില്ല. അതുകൊണ്ടുണ്ടായ ഗുണം നെടുനാളും നിന്ന ഭരണരീതി മാറുക എന്നതാണ്. അതു പരക്കെ അസംതൃപ്തി ഉണ്ടാക്കുകയും ചെയ്തു. സർവ്വാധികാരികളായി വന്ന ഉദ്യോഗസ്ഥന്മാർക്ക് ഇൻഡ്യയുടെ സ്വഭാവം അറിഞ്ഞുകൂടായിരുന്നു. ഭാഷ നേരെ വശവുമില്ല. കിട്ടിയ അവസരം ഉപയോഗിച്ചു തട്ടാവുന്നതും ധനം തട്ടണമെന്നേ ഇവരിൽ മിക്കവർക്കും ആഗ്രഹം ഉണ്ടായിരുന്നുള്ളു. നാട്ടുനടപ്പ് ഇവർ കൂട്ടാക്കിയുമില്ല. അതുമല്ല ഈ നാട്ടിലെ ഭരണാധികാരികളെ നിയന്ത്രിക്കാൻ ആളുകളും തലപ്പത്തും തയ്യാറായില്ല. പുതുതായി നടപ്പാക്കിയ നീതിന്യായക്കോടതികളിൽ കടന്നാലും നീതികിട്ടാൻ വിഷമമായിരുന്നു. ജഡ്ജിമാർക്കു നാട്ടുഭാഷയോ നാട്ടുനടപ്പോ അറിഞ്ഞുകൂടാ. അനുഭാവത്തോടെയല്ല അവർ പരാതിക്കാരെ വീക്ഷിച്ചത്.

പത്തൊൻപതാംനൂറ്റാണ്ട് ആരംഭിച്ചതോടെ ഈ അസ്വാസ്ഥ്യങ്ങളും തുടങ്ങി. 1807–ാമാണ്ടോടാണ് ബ്രിട്ടീഷ്സിംഹം അതിന്റെ പല്ലും നഖങ്ങളും ശരിക്ക് ഇൻഡ്യയിൽ കാട്ടിത്തുടങ്ങിയത്. നാട്ടുരാജ്യങ്ങളിലെ നാട്ടുപട്ടാളക്കാരെ ചെലവുചുരുക്കലിന് എന്ന വ്യാജേന പിരിച്ചയപ്പിച്ചു. വെളിയിൽനിന്ന് അക്രമം ഉണ്ടാകാതെ തങ്ങൾ സൂക്ഷിക്കാമെന്ന് ഏറ്റതിന്റെ പിറകെ ഇങ്ങനെ കൈകെട്ടിയത് അവിചാരിതമായിരുന്നു. ശക്തി ഇങ്ങനെ നശിച്ചപ്പോൾ സ്വരം ഇംഗ്ലീഷുകാരന്റേതു ആയി. എന്നല്ല രാജ്യം ശരിയായി ഭരിക്കുന്നുണ്ടോ എന്നു നോക്കാൻ ഒരു റെസിഡൻറ് നാട്ടുരാജ്യങ്ങളിൽ വന്നു. അയാളും ഭരണകാര്യത്തിൽ കൈ കടത്തി. കപ്പം കൂട്ടിക്കിട്ടണം എന്നും കടിശ്ശിക ഉടൻ തീർക്കണം എന്നും നിർബ്ബന്ധമായി.

മററൊരു വിദേശശക്തിയുമായി കത്തിടപാടുകൾ നടത്താൻ പോലും നാട്ടുരാജാക്കന്മാർക്ക് അധികാരം ഇല്ലായിരുന്നു. ഈ കെണിയിൽ വീണവരിൽ ആദ്യം കണ്ണുതുറന്നതു തിരുവിതാംകൂറിലെ ദളവായായ വേലുത്തമ്പിയായിരുന്നു. വേലുത്തമ്പി ഇംഗ്ലീഷുകാരൻെറ സൂത്രം മുഴുവൻ ഒടുവിലേ മനസ്സിലാക്കിയുള്ളു. സ്നേഹം ഭാവിച്ച് അടുത്തുകൂടി, ഉടമ്പടി പുതുക്കിപ്പിച്ച്, കപ്പംകൂട്ടി ഭരണം പരിശോധിക്കാൻ ഒരു ഉദ്യോഗസ്ഥനെ സ്ഥിരമായി തലസ്ഥാനത്തു താമസിപ്പിച്ച്, അയാളുടെ കല്പന കല്ലെഴുത്താണ് എന്നു വിചാരിക്കണം എന്ന നില വരുത്തിവച്ചതു തൻെറ മണ്ടത്തരം കൂടി ആണെന്ന് അദ്ദേഹം മനസ്സിലാക്കി. എന്തായാലും പടയൊന്നു പൊരുതാൻ അദ്ദേഹം നിശ്ചയിച്ചു. അതിൽ അദ്ദേഹം നശിച്ചു. പഴശ്ശിരാജാവും ഇംഗ്ലീഷുകാരുടെ സഹായിയായി നിന്നതിൻെറ ഫലം ഒടുവിൽ അനുഭവിച്ചു. ഇങ്ങനെ കൊച്ചു ലഹളകൾ ഇൻഡ്യയിൽ പലയിടത്തും പൊട്ടിപ്പുറപ്പെട്ടു. ഇൻഡ്യാചരിത്രത്തിൽ മജൂംദാർ ഇത്തരം ലഹളകളുടെ ഒരു പട്ടികതന്നെ കൊടുക്കുന്നുണ്ട്. ഇവയെല്ലാം അടക്കപ്പെട്ടെങ്കിലും നാട്ടിലെ അസ്വാസ്ഥ്യം അടങ്ങിയില്ല. അതു മുഴുത്ത് ഒടുവിൽ പൊട്ടിപ്പുറപ്പെട്ടതാണ് ഈ ശിപായിലഹള.

കാലം മാറി എന്ന് അധികാരികളെ നേരെ അറിയിച്ച ഒരു മണിമുഴക്കമായിരുന്നു ഇൻഡ്യൻവിപ്ലവം. ഇതിനു പല കാരണങ്ങളും ഉണ്ടായി. സാമ്പത്തികമായ ചൂഷണം, രാഷ്ട്രീയമായ അടിമത്തം, മതപരമായ അവശത, രാജ്യരക്ഷയ്ക്കു തയ്യാറായ പട്ടാളക്കാരോടു നീതിപൂർവ്വകമല്ലാത്ത പെരുമാററം ഇവയെല്ലാം ഇതിനു കാരണങ്ങളായി.

വെറും കരം പിരിവുകാരെ ജന്മികളാക്കുകയും അവർ കൃഷിക്കാരെ എന്തെല്ലാം ചെയ്താലും ശിക്ഷിക്കയില്ല എന്ന നില സ്വീകരിക്കുകയും ചെയ്തുകൊണ്ട്, ആഭിജാത്യം പുത്തനായി ഉണ്ടായ ഒരു സെററുകാർ എല്ലായിടത്തും ഉണ്ടായി. ഇങ്ങനെ പാരമ്പര്യത്തെ അനാദരിച്ചു. മുഗൾസമ്രാട്ടിൻെറ സന്താനത്തെ, പണ്ടത്തെ സമ്രാട്ടിൻെറ നിഴലിനെ പഴയ പരിസരത്തിൽനിന്നും മാററിത്താമസിപ്പിക്കാനും നിശ്ച

യിച്ചു. ദുർഭരണവും ദത്തു് അനുവദനീയമല്ല എന്ന നിലയുംകൊണ്ടു രാജാക്കന്മാരുടെ നില അഭദ്രമായതും അതിനു പുറമെ ഈ അനാദരത്തിനു ശ്രമിച്ചതും ഇനിമേൽ കരു എന്ന അവസ്ഥ വരുത്തി. ഇങ്ങനെ ഇന്നു് അല്ലെങ്കിൽ നാളെ തങ്ങളെല്ലാം മറവിയിലേക്ക വലിച്ചെറിയപ്പെടും എന്നു ഹിന്ദുരാജാക്കന്മാരും മഹമ്മദീയനവാബന്മാരും ഭയപ്പെട്ടുതുടങ്ങി. ഔധിനെ വലിയ കാരണങ്ങൾ ഇല്ലാതെ ബ്രിട്ടീഷിൻഡ്യയോടു ചേർത്തതും എന്താണിനി സംഭവിക്കാൻ പോകുന്നതു് എന്നതിനു സൂചന നൽകി. സംസ്കൃതചിത്തനായ ആ നവാബിനെ ആശ്രയിച്ചു കഴിഞ്ഞ കലാകാരന്മാരും പണ്ഡിതന്മാരും നിരാലംബരായി.

അന്നുവരെ ബ്രിട്ടീഷുകാരോടു ഭക്തിയോടുകൂടി പെരുമാറിയ നവാബിനെ മാററിയിട്ടു് ആ നാടിനെത്തന്നെ മുഴുവൻ ശത്രുക്കളാക്കുകയാണു് ഈ നടപടികൊണ്ടു സാധിച്ചതു്. ഈ സഹാനുഭൂതി ഇല്ലാത്ത പെരുമാററവും പാശ്ചാത്യ പരിഷ്കാരങ്ങൾ പെട്ടെന്നു നടപ്പാക്കിയതും പഴമയോടു മമതയുള്ളവരെ പിണക്കി. മതപരമായ കാര്യങ്ങളിലും ഇടപെടൽ ഉണ്ടായി. ഭാരതം ഭാരതമല്ലാതാകുമെന്നു പലർക്കും തോന്നി. ക്രിസ്ത്യൻമിഷനറിമാർ ബ്രിട്ടീഷ് ഗവണ്മെൻറു് തങ്ങളുടെ പിന്നിൽ ഉണ്ടെന്നു ഭാവിച്ചു.

തോട്ടാകൾ കടിച്ചുപൊട്ടിക്കേണ്ടിവന്നതാണു് ആദ്യത്തെ വഴക്കിനു കാരണമായതു്. പശുവിൻെറയും പന്നിയുടെയും കൊഴുപ്പു് ഈ തോട്ടാകളിൽ ഉണ്ടായിരുന്നു. അതു മതപരമായ വൈഷമ്യത്തിനു് ഇട നൽകി. ഹിന്ദുക്കളും മഹമ്മദീയരും ഇതിൽ ക്ഷോഭിച്ചു. കടൽ കടന്നു പോയി ബ്രിട്ടീഷുകാർക്കുവേണ്ടി യുദ്ധം ചെയ്യുന്നതു പണ്ടേ വിഷമം ഉണ്ടാക്കിയിരുന്നു. ഇങ്ങനെ കൊച്ചുകൊച്ചു കാര്യങ്ങൾ മുററും സഹാനുഭൂതിയില്ലാതെ ചെയ്തുതുടങ്ങിയപ്പോൾ ഈ പരിഷ്കാരങ്ങൾ കൊണ്ടുവന്നവരെ അതുവരെ ആരാധിച്ചിരുന്നവരും അവരുടെ ആരാച്ചാരന്മാർ ആക്കാൻ ആഗ്രഹിച്ചതിൽ അത്ഭുതം ഉണ്ടോ?

വിപ്ലവം ഉണ്ടായതും നാട്ടുകാരുടെ വിഷമം കൊണ്ടാണു്. വിപ്ലവം വിജയിക്കാഞ്ഞതും നാട്ടുകാർ ഒത്തൊരുമ

യോടു കാര്യം നടത്താതിരുന്നതുകൊണ്ടുതന്നെ. അടിച്ചമർത്തപ്പെട്ടതിന് ഇംഗ്ലീഷുകാർ സ്വീകരിച്ച രീതി പറയാതിരിക്കുകയാണു ഭേദം. ഓരോ യൂറോപ്യനും ആരാച്ചാരുടെ പണി ഏറ്റെടുക്കാൻ തയ്യാറായി. നീതിപാലനത്തിന്റെ ഒരു പ്രഹസനമെങ്കിലും നടത്തണമെന്നു പറഞ്ഞ അന്നത്തെ ഗവർണ്ണർജനറലിനെ 'ദയാപരൻ' എന്ന പരിഹാസബിരുദം നൽകിയാണ് ഇംഗ്ലീഷുകാർ അപമാനിച്ചതു്. ഇൻഡ്യയുടെ ഭരണം ഇംഗ്ലീഷ് രാജവംശം ഏറ്റെടുത്തു എന്നു പ്രഖ്യാപിച്ചു. മതകാര്യങ്ങളിൽ ഇടപെടില്ല എന്ന് ഉറപ്പു നൽകി. വൃദ്ധനായ മുഗൾസമ്രാട്ടിനെ ബർമ്മയിലേക്കു നാടുകടത്തി. അദ്ദേഹത്തിന്റെ സന്താനപരമ്പരയെ മുഴുവൻ വെടിവച്ചു കൊന്നു.

ശ്മശാനമൂകതയാണു ഭാരതത്തിൽ അതിനുശേഷമുണ്ടായതു്. ശാന്തി! അന്ധനു ചുറ്റുമുള്ള അന്ധകാരം! ശ്മശാനത്തിലെ നിശ്ശബ്ദത. ഭയംകൊണ്ടും ശക്തിയില്ലായ്മകൊണ്ടും ഉണ്ടാകുന്ന ക്ഷമ എന്ന ഗുണം ഒരു ദോഷംതന്നെയാണ്. ഷണ്ഡന്റെ ബ്രഹ്മചര്യംപോലെ അതു പരിഹാസ്യമാണ്.

ഈ നില അധികനാൾ നിന്നില്ല. കരിഞ്ഞ മണ്ണിലും എവിടുന്നെങ്കിലും ചില ബീജങ്ങൾ ഉണ്ടാകുമല്ലോ. രാഷ്ട്രീയശ്മശാനത്തിലും ഇങ്ങനെ ഉണ്ടാകാൻ തരമുണ്ടെന്നു കണ്ട് അതിനു മറുകൈയെന്നവണ്ണം പ്രവർത്തനവും ആദ്യം മുതൽ തുടർന്നു. ശിപായിലഹളയിൽ കണ്ട ജാതിമതഭേദം ഇല്ലാത്ത ഐക്യം ഇനിയും ഭാരതത്തിൽ ഒരിക്കലും ഉണ്ടാകാതിരിക്കാൻ ബൈബിളിലെ ഉപദേശകഥയിലെപ്പോലെ, കർഷകൻ നല്ല വിത്തു വിതച്ചിട്ടു പോയയുടൻ പിശാചു വിഷബീജങ്ങളും വിതറി എന്നതുപോലെ ഇവിടെയും സംഭവിച്ചു. ഈ വിഷബീജം മുളച്ചു, തഴച്ചു, പന്തലിച്ചു, പൂത്തു ഫലിച്ചതാണ് ഇൻഡ്യയെ രണ്ടായി അറുത്തു മുറിക്കാൻ ഒടുവിൽ കാരണമായതു്. അവിടേയ്ക്കു കടക്കും മുമ്പു ദേശീയവിപ്ലവത്തിന്റെ കാര്യം പറയാം.

ഈ ദേശീയവിപ്ലവത്തിന്റെ ചരിത്രം ശരിക്ക് ആരും എഴുതിയിട്ടില്ല. ഉള്ള രണ്ടു പുസ്തകങ്ങളുടെ കാര്യം മുൻപു

സൂചിപ്പിച്ചു. 'ജാൻസി റാണിയും മുഗൾചക്രവർത്തിയും നാനാസാഹേബും എല്ലാം സ്വന്തം കാര്യം സാധിക്കാഞ്ഞതുകൊണ്ടാണു് ബ്രിട്ടീഷുകാരോടു യുദ്ധത്തിനു പുറപ്പെട്ടതു്. നാടു മുഴുവൻ അവർ പ്രതിനിധീകരിച്ചിരുന്നില്ല' എന്നാണു ചമച്ചുവച്ചിരിക്കുന്ന ചരിത്രം പറയുന്നതു്. ആയിക്കൊള്ളട്ടെ! അവർ വിദേശിയുടെ, വിദേശികൾക്കു വേണ്ടിയുള്ള ഭരണത്തോടാണല്ലോ പിണങ്ങിയതു്! അതു സമ്മതിക്കാതെ തരമില്ലല്ലോ. അതു തോന്നിയതു സ്വരാജ്യസ്നേഹം കൊണ്ടാണോ? ' ശരി! നമുക്കു് അല്പമൊന്നു് ഈ സമരകഥ പരിശോധിക്കാം.

ആയുധം കൈയിലുള്ളവരാണു് ആദ്യം ഭരണക്കാരോടു് എതിരിട്ടതു്. ഇങ്ങനെയാണു് വിപ്ലവസംരംഭങ്ങൾ പലയിടത്തും ഉണ്ടാകുന്നതും. എന്നാൽ ഇവിടെ ഒരു അമളി പറ്റി. പരിപാടി നല്ലതുപോലെ രൂപീകരിച്ചിരുന്നുവെങ്കിലും ആദ്യത്തെ പുറപ്പാടു് കാലമാകുന്നതിനു മുമ്പുള്ള ഒരു എടുത്തുചാട്ടമായിരുന്നു. ഇതു നേതാക്കന്മാരുടെ പരിപാടിയെ കുറച്ചു കുഴപ്പത്തിലുമാക്കി. പട്ടാളക്കാരാണു തുടങ്ങിയതെങ്കിലും ഈ വിപ്ലവം നാട്ടിൽ പടർന്നുപിടിച്ചു. 1857–ാമാണ്ടു് ആദ്യം ഈ ലഹള ബാറക്പോറിലും ബ്രഹാംപോറിലും പൊട്ടിപ്പുറപ്പെട്ടു. ഇവ വേഗം നശിപ്പിക്കപ്പെടുകയും, കുറ്റക്കാരെ ശിക്ഷിക്കയും ചെയ്തു. 1857 മെയ് 10–ാംതീയതി മീററ്റിൽ ശിപായികൾ വിപ്ലവകാഹളം മുഴക്കി. ജയിലുകൾ തുറക്കപ്പെട്ടു. ഈ ബഹളം ശമിപ്പിക്കാൻ അവിടത്തെ പട്ടാളനായകനു സാധിച്ചില്ല. ഉണർന്ന പട ഡൽഹിക്കു പുറപ്പെട്ടു. നഗരം കൈവശപ്പെടുത്തി. എന്നാൽ രക്ഷപ്പെട്ട രണ്ടു കമ്പിത്തപാൽപ്രവർത്തകന്മാർ ഈ വിവരം പഞ്ചാബിൽ അറിയിച്ചു. വെടിമരുന്നു സൂക്ഷിച്ചിരുന്ന പുര എട്ടു ദിവസം കാത്തിരുന്ന സായിപ്പു് അതു ചുണയോടെ രക്ഷിച്ചു. ഒടുവിൽ രക്ഷയില്ല എന്നു കണ്ടു വെടിമരുന്നിനു തീ കൊളുത്തി.

ഈ അനിഷ്ടം സംഭവിച്ചിട്ടും പട്ടാളം അടങ്ങിയില്ല. അവർ ഡൽഹി കോട്ടയും കൊട്ടാരവും കൈവശപ്പെടുത്തി. ബഹദൂർഷാ (രണ്ടാമൻ) യെ അവർ ഇൻഡ്യയിലെ പാദു

ഷായായി പ്രഖ്യാപിച്ചു. ഇംഗ്ലീഷുകാർ വളരെ വിഷമിച്ചു കൈവശമാക്കിയ ഡൽഹി വിപ്ലവകാരികളായ പട്ടാളക്കാർ വളരെ വേഗം കൈവശമാക്കി. ഈ സംഭവം ബ്രിട്ടീഷ് ഭരണത്തിന്റെ അന്ത്യമണിമുഴക്കമായി നാടു മുഴുവൻ പ്രഖ്യാപിക്കപ്പെട്ടു. ഹൃദയം കൈവശമായാൽ ഉടൽ പിണങ്ങി അധികകാലം നില്ക്കില്ല എന്നായിരുന്നു പട്ടാളക്കാർ വിചാരിച്ചതു്.

പിന്നെ മൂന്നാഴ്ച, വലിയ ബഹളം കൂടാതെ കടന്നു പോയി. സിക്കുകാരെ ഈ വിപ്ലവത്തിൽ ഉൾപ്പെടുത്താമൊ എന്നു പരിശ്രമിച്ചുനോക്കി. അതു പാഴ്‌വേലയായി. സിക്കുകാരെ ഒഴിച്ചുനിറുത്താൻ പ്രധാന കാരണക്കാരൻ ഹെൻട്രി ലാറൻസ് ആയിരുന്നു. അന്നു പഞ്ചാബിലെ ഭരണാധികാരിയായിരുന്ന ആ പട്ടാളനായകനു സിക്കുകാരുടെയിടയിൽ ഈ തീപ്പൊരി പടർന്നുപിടിക്കാതിരിക്കാൻ വളരെ ശ്രമിക്കേണ്ടതായി വന്നു. അതിനാൽ ഡൽഹി തിരിച്ചു പിടിക്കാനുള്ള ശ്രമം ചെയ്യാൻ അദ്ദേഹത്തിനു കഴിവില്ലാതായി.

ആദ്യവാരത്തിൽത്തന്നെ ഗംഗാസമതലം മുഴുവൻ വിപ്ലവകാരികളുടെ പക്കലായി. മധ്യഭാരതത്തിൽ പലേടങ്ങളിലും ഇതു പടർന്നുപിടിച്ചു. അധികകാലം കഴിയും മുമ്പ് ഇൻഡ്യ മുഴുവൻ ഇവർ കൈവശമാക്കും എന്ന സൂചനകളും ഉണ്ടായി.

ബീഹാറിലെ വിപ്ലവം നശിപ്പിക്കപ്പെട്ടു. വിപ്ലവത്തെ നശിപ്പിക്ക മാത്രമല്ല, കൈയിൽ കിട്ടിയ എല്ലാ ഇൻഡ്യാക്കാരെയും കേണൽ നീൽ കൊല്ലുകയും ചെയ്തു. കാശിയും ചുററുമുള്ളിടങ്ങളും പട്ടാളനിയമത്തിനു വിധേയമായി. വിപ്ലവകാരികൾ, വിപ്ലവത്തിനോട് എതെങ്കിലും വിധത്തിൽ ബന്ധം ഉള്ളവർ, ബന്ധം ഉണ്ടെന്നു സംശയിക്കപ്പെട്ടവർ എല്ലാം വധിക്കപ്പെട്ടു. അവരുടെ സന്താനങ്ങളായ പിഞ്ചുകുഞ്ഞുങ്ങൾപോലും തോക്കിനിരയായി. ഓരോ ഇംഗ്ലീഷുകാരനും ആരാച്ചാരുടെ പണി സ്വയം ഏറെറടുത്തു. ഈ വാർത്ത കാട്ടുതീ പോലെ പടർന്നു. മന്ന

ഷ്യൻ ഉഷ്ണഭൂഗമായി മാറാൻ അല്പസമയം മതി. അലഹബാദ്നഗരത്തിലുള്ള കോട്ട ബ്രിട്ടീഷുകാർ സംരക്ഷിച്ചു. അതിനെപ്പററി ജവഹർതന്നെ ഇങ്ങനെ പറയുന്നു:—

'എൻെറ ജന്മസ്ഥലമായ അലഹബാദിലും അലഹബാദ്ഡിസ്ട്രിക്ടിലും അതിനു സമീപത്തും ജനറൽ നീൽ 'ചോരക്കോടതികൾ' തന്നെ പണിച്ചു. ബ്രിട്ടീഷ്പട്ടാളക്കാർ മാത്രമല്ല മററുള്ള ബ്രിട്ടീഷുകാരും നിയമാധികാരികളായി. കോടതിയുടെ ആവശ്യംതന്നെ പലക്കും ഇല്ലായിരുന്നു. വിചാരണ കൂടാതെതന്നെ കുററക്കാരെ മിക്കവരും വധിച്ചു. വയസ്സോ സ്ത്രീപുരുഷഭേദമോ ഇവിടെ ഗണിക്കപ്പെട്ടിരുന്നില്ല. പാർലമെൻററി റെക്കാർഡുകളിൽ കാണുന്ന വസ്തുതകളാണിവ. ഗവർണ്ണർജനറൽ അയച്ച റിപ്പോർട്ടുകളിൽ കണ്ട വസ്തുതകൾ! 'വിപ്ലവത്തിൻ കുററം ചെയ്തവർ മാത്രമല്ല വൃദ്ധകളും, സ്ത്രീകളും, കുഞ്ഞുങ്ങളും ബലികഴിക്കപ്പെട്ടു!' കഴുവിൽ ഏററുക എന്ന ശിക്ഷ ഏററവും കാരുണ്യം നിറഞ്ഞതാണ് എന്നു കണ്ടുപിടിക്കപ്പെട്ടതിനാൽ അത്തരം ശിക്ഷ കൊടുക്കണമെന്നു കരുതിക്കൂട്ടി ഇവർ നിശ്ചയിച്ചു. ഗ്രാമങ്ങളിൽ ജനങ്ങളെ ചുട്ടു കൊല്ലുകയാണു ചെയ്തത്. വല്ലപ്പോഴുമേ ചിലരെ വെടിവച്ചു കൊന്നിരുന്നുള്ളു. അത് ആകസ്മികസംഭവവുമായിരുന്നു. ആളുകളെ ശ്വാസംമുട്ടിച്ചു കൊല്ലാൻ സ്വയംതയ്യാറായി സന്നദ്ധസേനകൾ പുറപ്പെട്ടു! ഇത്തരം സംഘങ്ങൾ എത്രവേണമെങ്കിലും സംഘടിപ്പിക്കാൻ അന്നു വിഷമമേയില്ലായിരുന്നു. കലാപരമായി താൻ വളരെപ്പേരെ കൊലചെയ്തുവെന്ന് ഒരു മാന്യൻ വീമ്പടിച്ചു. കൊലമരം മാവുതന്നെ. തട്ടിക്കളയുന്ന പീഠങ്ങൾ ആനകൾ! ഒരു വിനോദത്തിന് എന്ന വിധത്തിലാണു പാവങ്ങളെ കുരുക്കിട്ടു ശ്വാസം മുട്ടിച്ചത്. ശ്വാസം മുട്ടുമ്പോൾ '8' എന്ന അക്കത്തിനൊപ്പം ഉള്ള ആകൃതി കൈക്കൊള്ളണം എന്നു ചില കലാവിരുതന്മാർക്ക തോന്നിയിരുന്നത്രെ!

ഈ വാർത്ത കാട്ടുതീ പോലെ പടർന്നു. ദയ എന്ന ഗുണം ഇതോടെ രണ്ടുകൂട്ടരുടെയും ഉള്ളിൽനിന്നു പറന്നു. ലാഹോർ, ഡൽഹി, ലക്നൌ ഇവിടങ്ങളിൽ നാട്ടുകാ

ക്കായിരുന്നു ജയം. നർമ്മദയ്ക്കിപ്പുറത്തു വലിയ കലാപങ്ങൾ നടന്നില്ല. സിക്കുകാരും സിൻഡ്യയും ഇവരോടു ചേർന്നില്ല. ചേർന്നിരുന്നെങ്കിൽ ഇൻഡ്യയിൽ വെള്ളക്കാരന്റെ ഭരണം അന്നവസാനിക്കുമായിരുന്നു. ഹൈദ്രാബാദ് അടങ്ങികഴിയുക മാത്രമല്ല ചെയ്തതു്. ഇംഗ്ലീഷുകാരെ കഴിയുംവിധമെല്ലാം സഹായിക്കുകകൂടി ചെയ്തു.

പേഷ്വാ (മഹാരാഷ്ട്രനായകൻ) യുടെ അനന്തരാവകാശിയായിരുന്ന നാനാസാഹേബായിരുന്നു കാൺപൂരിലെ വിപ്ലവകാരികളെ നയിച്ചതു്. അവിടെയുണ്ടായിരുന്ന ഇംഗ്ലീഷുകാർ കുറച്ചു ദിവസം പൊരുതിയതിനുശേഷം കീഴടങ്ങി. കാശിയിലും ചുററും ഇൻഡ്യാക്കാർക്കു ലഭിച്ച അനുഭവങ്ങൾ അറിഞ്ഞിരുന്ന കാൺപൂർനിവാസികൾ കീഴടങ്ങിയവരുടെ ജീവൻ രക്ഷിച്ചില്ല. യാതൊരു വിട്ടുവീഴ്ചയും ചെയ്യരുതെന്നു ചിലർക്കു തോന്നിയതിൽ അത്ഭുതമില്ലല്ലൊ. ജൂൺ മുതൽ സെപ്റ്റംബർ വരെ സർവ്വശക്തികളും കേന്ദ്രീകരിച്ചു പ്രവർത്തനം നടത്തിയതുകൊണ്ടാണു ഡൽഹിയിൽ ഒരു കോട്ടവാതിൽ ഇംഗ്ലീഷുകാർ തിരിച്ചു പിടിച്ചതു്. 'അങ്ങനെ ഒരു വാതിൽ കൈവശപ്പെടുത്തിയിട്ടും നഗരത്തിനുള്ളിൽ ആറു ദിവസം കടുത്ത പോരു് അവർ നടത്തേണ്ടതായി വന്നു. നഗരം കൊള്ളയടിക്കപ്പെട്ടു. ഒരു കുററവും ചെയ്യാത്തവരെയും കൊലയ്ക്കു് ഇരയാക്കി. ഇവരുടെ എണ്ണം പറഞ്ഞറിയിക്കാൻ പ്രയാസം. (ബൊംബെ ടെലഗ്രാഫ് എന്ന ഇംഗ്ലീഷ് പത്രറിപ്പോർട്ടാണ് ഇവിടെ പകർത്തുന്നതു്) നഗരത്തിൽ ഞങ്ങൾ പ്രവേശിച്ച ഉടൻതന്നെ കണ്ടവരെയെല്ലാം കശാപ്പുചെയ്തു. അതും കണ്ടുകിട്ടിയിടത്തിൽവച്ചുതന്നെ. ഇവരുടെ എണ്ണം ഏറെയുണ്ടുതാനും. ഓരോ വീട്ടിലും നാല്പതും അമ്പതും ആളുകൾ ഒളിച്ചു കഴിച്ചുകൂട്ടിയിരുന്നു.'

ഹുമയൂണിന്റെ ശവകുടീരത്തിനു സമീപം വച്ചു മുഗൾ പാദുഷായായ ബഹദൂർഷായെ അറസ്റ്റുചെയ്തു. അദ്ദേഹത്തിന്റെ പുത്രന്മാരും പൗത്രന്മാരും ഇംഗ്ലീഷുകാർക്കു കീഴടങ്ങി. ഇവരിൽ പാദുഷ ഒഴിച്ചു മററുള്ളവർ മുഴുവൻ കൊലചെയ്യപ്പെട്ടു. ഒരു നാമ്പും അവശേഷിക്കരുതു്, ഇനിയും ഒരു

വിപ്ലവത്തിനു കേന്ദ്രമാകരുതു് എന്ന സദ്‌വിചാരമാണത്രെ ഈ കൂട്ടക്കൊലയ്ക്കു കാരണം. ലോകചരിത്രത്തിൽ റഷ്യയിൽ മാത്രമേ ഇങ്ങനെ ഒരു രാജവംശത്തെ പിന്നീടു് ഉന്മൂലനാശം ചെയ്തിട്ടുള്ളു. പിഞ്ചുപൈതങ്ങൾപോലും ബ്രിട്ടീഷുകാരെ കൊന്നുകാണണം എന്ന നിഗമനംകൊണ്ടാണു് ഈ രാജവംശത്തെ ഇങ്ങനെ നശിപ്പിച്ചതു് എന്നു വീമ്പടിച്ചാണു് ഹഡ്‌സൺ ഈ കൂട്ടക്കൊലയെ നീതീകരിച്ചതു്. കോടതി, നീതിന്യായക്കോടതി, വെള്ളക്കാരന്റെ വൈശിഷ്ട്യം പ്രഖ്യാപിക്കാൻ എന്നെന്നേക്കും നിലനില്ക്കുന്ന ന്യായാസനം ഇതു സമ്മതിച്ചും കൊടുത്തു. ക്ലൈവു് കുറ്റം ചെയ്തില്ലെന്നു പറയാൻ പാടില്ലെങ്കിലും ഇംഗ്ലീഷുകാർക്കു് ഉപകാരം ചെയ്തതുകൊണ്ടു കുറ്റവാളി അല്ല എന്നു വിധിച്ച പാരമ്പര്യം മാറാൻ ഹേസ്റ്റിങ്ങ്സ് അറുവഷളത്തം കാട്ടിയെങ്കിലും ആ പരിതസ്ഥിതിയിൽ ഇതിൽ കൂടുതൽ ഉപദ്രവം ചെയ്യാതെയിരുന്നതു് അദ്ദേഹത്തിന്റെ മാന്യതകൊണ്ടാണു് എന്നു റിമാർക്കു പാസാക്കിയ പാരമ്പര്യം ഇവിടെയും സ്വീകരിക്കപ്പെട്ടു. വെള്ളക്കാരുടെ തലയിൽ ഏറ്റിക്കൊടുത്ത ഭാരമാണു് ഈ ഭരണം എന്നും അതു് അസഹ്യമാണെന്നും എന്നാലും കഴിയുന്നതും നീതി തങ്ങൾ പാലിക്കും എന്നും പറഞ്ഞതിനു തെളിവായി ഈ സംഭവവും വ്യാഖ്യാനിക്കപ്പെട്ടു. ഇൻഡ്യാക്കാരെ മുഴുവൻ കൊലചെയ്താലും തെറ്റില്ലായിരുന്നു എന്ന പരിതസ്ഥിതി ആയിരുന്നുപോലും ഇൻഡ്യയിൽ ഉണ്ടായിരുന്നതു്.

ലക്‌നൌവിലും സായിപ്പന്മാർ വല്ലാതെ വലഞ്ഞു. മേമാസം 30-ാംതീയതിമുതൽ സെപ്തംബർ 26-ാംതീയതിവരെ ഇവർ കോട്ടയ്ക്കകത്തു തടയപ്പെട്ടു കഴിഞ്ഞുകൂടി. നവമ്പർ പകുതി കഴിഞ്ഞേ ഇവർക്കു ശരിയായ സ്വാതന്ത്ര്യം ലഭിച്ചുള്ളു. ഔധിലും, റോഹിൽഖണ്ഡിലും ഉണ്ടായിരുന്ന വിപ്ലവകാരികളെ മുഴുവൻ നശിപ്പിച്ചതിനുശേഷമേ ഇവർക്കു് സ്വൈരം ലഭിച്ചുള്ളു.

ഇങ്ങനെ ഇൻഡ്യൻ വിപ്ലവകാരികളെ നശിപ്പിക്കാൻ വേണ്ട സഹായം ചെയ്തതു നേപ്പാളിലെ ഗൂർഖാകളായിരുന്നു. ലക്‌നൌ ഇംഗ്ലീഷുകാർ തിരിച്ചുപിടിച്ചതു മാർച്ചു്

21-ാംതീയതിയായിരുന്നു. അതുകൊണ്ടും കാര്യം ശരിയായില്ല. വിജയോന്മാദത്തിൽ ലക്കും ലഗാനും അററ ബ്രിട്ടീഷുകാർ ബ്രിട്ടീഷുനിയമം തലകുത്തി നിറുത്തി വ്യാഖ്യാനിച്ചു. കററം തെളിഞ്ഞുകഴിയുംവരെ സംശയിക്കപ്പെട്ടവൻ മാന്യനാണു് എന്നു കരുതണം എന്നാണു ബ്രിട്ടീഷ് നിയമം. ഇതു് ഔധിലെ ജന്മിമാരുടെ നേരെ പ്രയോഗിച്ചതു മറെറാരു വിധത്തിലാണു്. വിപ്ലവവുമായി ബന്ധമില്ലെന്നു തെളിയിച്ചില്ലെങ്കിൽ വസ്തുവകകൾ കണ്ടുകെട്ടും എന്നായിരുന്നു ബ്രിട്ടീഷുകാർ പുറപ്പെടുവിച്ച ശാസനം. ഏതായാലും എരിഞ്ഞടങ്ങാൻ തുടങ്ങിയ കാട്ടുതീ ഇങ്ങനെ ഊതിക്കത്തിക്കപ്പെട്ടു. കാട്ടുനീതിയോടു കാട്ടുയുദ്ധംതന്നെ നടന്നു. ഗൂർഖാകളുടെ സഹായത്തോടെ ഒടുവിൽ ഇതു സംഹരിക്കപ്പെട്ടു. തപ്പിപ്പിഴച്ചവർ നേപ്പാളത്തു കടന്നു രക്ഷപ്പെടാൻ നോക്കി. എന്നാൽ മൃഗീയമായവിധത്തിൽ അവർ നേപ്പാളിൽവച്ചു ഹിംസിക്കപ്പെട്ടു. ഇങ്ങനെയാണു് അയൽരാജ്യമായ നേപ്പാൾ നമ്മെ സഹായിച്ചതു്. അങ്ങനെയും അവസാനിച്ചില്ല അവരുടെ സഹായം. നാനാസാഹേബിനോടു കാണിച്ച കാട്ടുകൈ ഇതിനു തിലകംചാർത്തി. നേപ്പാളരാജാവിന്റെ നെററിയിൽ ചെളിപുരണ്ടാലും അതു കസ്തൂരിയാണെന്നു പണ്ടേ കവികൾ പറയുമായിരുന്നു! അന്നും അതു വാസ്തവമായിത്തീർന്നു. ആ ആണ്ടു് അവസാനമായപ്പോഴേയ്ക്കും ഔധ് ശാന്തമായി. മധ്യഭാരതത്തിലെ കലാപം അതുകൊണ്ടും അവസാനിച്ചില്ല. അവർക്കു് തന്തിയതോപ്പിയുടെ നേതൃത്വം നല്ലവണ്ണം ഉപകരിച്ചു. ഇരുപതിനായിരം പേരോടുകൂടിയാണു് അദ്ദേഹം നർമ്മദ കടന്നതു്. നാനാസാഹേബിനോടു കൂടിച്ചേർന്നിട്ടു് അദ്ദേഹം ഇംഗ്ലീഷുകാരെ തോല്പിച്ചു. ഇൻഡ്യൻ സേനയുടെ പടനായകനായ കൊളിൻക്യാംബെൽ തന്തിയായെ തോല്പിച്ചെങ്കിലും തടവുകാരനായി പിടിക്കാൻ സാധിച്ചില്ല. ജാൻസിറാണിയും തന്തിയതോപ്പിയും പിന്നെയും ചെറുത്തുനിന്നു. 1858-ാമാണ്ടിൽ ബ്രിട്ടീഷ് പട്ടാളം എല്ലായിടത്തും നിലയുറപ്പിച്ചുകൊണ്ടു ജാൻസിയുടെ നേർക്കുചെന്നു. എന്നാൽ വാശിവർദ്ധിച്ച റാണിയും തന്തിയതോപ്പിയും കൂടി ഗോളിയാറിലേയ്ക്കു ചെന്നു. സിൻഡ്യ

അവരെ സഹായിക്കാൻ തയ്യാറായില്ലെങ്കിലും അദ്ദേഹത്തിൻെറ പട്ടാളം അവരുടെകൂടെ കൂടി. മഹാരാഷ്ട്രർ എല്ലാംകൂടി ഇളകിയാൽ രക്ഷയില്ലെന്ന് ഇംഗ്ലീഷുകാർ മനസ്സിലാക്കി. അങ്ങനെ സംഭവിക്കാതെയിരിക്കാൻ വേണ്ടതെല്ലാം റോസ് ചെയ്തു. ഗോളിയാർ അദ്ദേഹം തിരിച്ചുപിടിച്ചു. വളരെ ക്ലേശിച്ചാണ് ഇതു സാധിച്ചതും. യുദ്ധത്തിനിടയിൽ ജാൻസിറാണി മരിച്ചു, യുദ്ധം ചെയ്തുകൊണ്ടുതന്നെ. ഒളിവിൽ കഴിഞ്ഞ താന്തിയതോപ്പിയെ ചതിവിൽ പിടിച്ചു. ഇങ്ങനെ ആ വീരൻ കൊലമരത്തിന് ഊണായി. നേപ്പാളിൽ കടന്ന നാനാസാഹേബിന് അവമതിയും അതിനെത്തുടർന്ന മൃതിയും സ്വാഗതംനല്കി സ്വീകരണം നടത്തി. ഇങ്ങനെ ബ്രിട്ടീഷ്സിംഹത്തിൻെറ സട പിടിച്ചുകുലുക്കിയ ആ സംഭവം അവസാനിച്ചു. നാട്ടിൻെറ നന്മയ്ക്കു നാട്ടുരാജ്യക്കാർ മിക്കവരും എതിരു നിന്നു. അതായതു നാടിൻെറ കാര്യമല്ല സ്വന്തം കാര്യമാണ് സംരക്ഷിക്കേണ്ടതെന്ന് അവർക്കു തോന്നി. തങ്ങളുടെ നിലപാടു രക്ഷിക്കുന്നതു് അതേവരെ അവരെ തീററിപ്പോററിയ അവരുടെ പ്രജകളല്ല ബ്രിട്ടീഷുകാരാണ് എന്ന് അവർ മനസ്സിലാക്കി. ഇങ്ങനെ ഭരിക്കാനുള്ള അവകാശത്തിൻെറ ഒരു ലേശംപോലും തങ്ങളിൽ ഇല്ല എന്ന് അവർ വെളിപ്പെടുത്തി. സിക്കുകാരും സിൻഡ്യയും തെക്കെ ഇൻഡ്യയും സഹായം ചെയ്തുമില്ല. ഇങ്ങനെ ആദ്യത്തെ ഇൻഡ്യൻവിപ്ലവം ഇൻഡ്യാക്കാരുടെ അനൈക്യംകൊണ്ടു പരാജയമടഞ്ഞു. പോരെങ്കിൽ മുന്നിലും പിന്നിലും അയൽനാടായ നേപ്പാളം പ്രഹരവും ഏല്പിച്ചു. അവശനെ വീണപോയാൽ തല്ലിക്കൊന്നു കഴിച്ചുകൂട്ടുകയാണു വേണ്ടതു് എന്ന് അവരും നിശ്ചയിച്ചു.

ജാൻസിറാണി, താന്തിയതോപ്പി, ഫെറോസ്ഷാ തുടങ്ങിയ നേതാക്കന്മാർക്കു പിൻബലം കൊടുക്കാൻ ആളുകളും ഇല്ലാതെപോയി. എന്നാലും ഇവരുടെ ചരിത്രം തങ്കലിപിയിൽ ലേഖനം ചെയ്യേണ്ടതാണ്.

ഇൻഡ്യൻവിപ്ലവത്തിൻെറ ഫലം ഇത്തരം വിപ്ലവം ഇനിയും ഉണ്ടാകാതെയിരിക്കാനുള്ള ശ്രമത്തിൽ അവസാ

നിച്ചു. അവയെപ്പററി മുൻപു സൂചിപ്പിച്ചു. ഈ പശ്ചാത്തലത്തിലാണു് ഇനിയത്തെ സംഭവങ്ങൾ പരിശോധിക്കേണ്ടതു്. ഇൻഡ്യയിൽ ഉണ്ടായ കാര്യങ്ങൾ രണ്ടു കൂട്ടരും മറന്നില്ല. സായുധവിപ്ലവംകൊണ്ടു സായിപ്പിനെ ജയിക്കാൻ സാധിക്കില്ലെന്നു് ഇതു പഠിച്ചപ്പോൾ ഒരു മഹാനു മനസ്സിലായി.

വിപ്ലവകാലത്തു ഡൽഹിയിലെ പോലീസ് അധികാരിയായിരുന്ന ഗംഗാധരനെഹ്റു സകുടുംബം തപ്പിപ്പിഴച്ചു. അദ്ദേഹത്തിന്റെ പുത്രന്മാർക്കു് അല്പം ഇംഗ്ലീഷു് അറിയാമായിരുന്നതുകൊണ്ടു വഴിക്കുവെച്ചു് അപകടം പററിയില്ല. ഇങ്ങനെ ഇംഗ്ലീഷുഭാഷ പറയാനുള്ള പാടവം കൊണ്ടു മരണക്കെണിയിൽനിന്നു തപ്പിപ്പിഴച്ച ആ കുടുംബത്തിലെ ഒരു അനന്തരാവകാശി ഡൽഹിയിൽ മടങ്ങിവന്നു ചെങ്കോട്ടയുടെ മുകളിൽ സ്വാതന്ത്ര്യപതാക പാറത്തി ഇൻഡ്യ സ്വതന്ത്രയായി എന്നു പറയുവാൻ സാധിക്കുമെന്നു് അന്നു് ആ കുടുംബം വിചാരിച്ചിരിക്കയില്ല. ഡൽഹിയിലെ പോലീസ് അധികാരിയുടെ പൗത്രൻ ഇൻഡ്യൻ ഭരണാധികാരിയായി. ഇൻഡ്യൻവിപ്ലവം നശിച്ചു വെണ്ണീറായി പത്തുകൊല്ലം കഴിയുന്നതിനു മുമ്പു ജനിച്ചവർ അദ്ദേഹത്തിന്റെ തോഴന്മാരും ഉപദേഷ്ടാക്കളും ആയി. ഇൻഡ്യൻവിപ്ലവത്തിൽ പററിയ അമളി ഇനിയും പററാതെയിരിക്കുവാൻ അതിൽ വന്ന കുറവുകൾ പഠിച്ചു മനസ്സിലാക്കാൻ ഈകണ്ണുള്ളവർക്കു സാധിച്ചു. സായുധവിപ്ലവംകൊണ്ടു് ഇംഗ്ലീഷുകാരെ ജയിക്കാൻ സാധിക്കയില്ല എന്നു മനസ്സിലായപ്പോൾ സഹനസമരംതന്നെ കണ്ടുപിടിച്ചു പ്രയോഗിച്ചു. നാട്ടുകാർ സഹായിക്കാതെ ഇരുന്നതാണു തോറെറന്നു മനസ്സിലാക്കിയതുകൊണ്ടു നാട്ടുകാരുടെ ഇടയിൽ ഉത്തേജനം ഉണ്ടാക്കി. നാട്ടുരാജാക്കന്മാർ ശത്രുപക്ഷത്തിലേ നിൽക്കൂ എന്നു മനസ്സിലായതുകൊണ്ടു് അവരെ കൂട്ടുപിടിച്ചില്ല. ഒടുവിലത്തെ സ്വാതന്ത്ര്യസമരം ഇൻഡ്യയിൽ നടത്തിയതു് ആദ്യത്തെ സ്വാതന്ത്ര്യസമരത്തിൽനിന്നും പഠിച്ച പാഠത്തെ ആസ്പദമാക്കിയാണു്. അതുകൊണ്ടാണു് അതു ഫലിച്ചതും. നടന്മാർക്കും ഈ പാരമ്പര്യം

ബലം നൽകി. ഈ നാടകത്തിലെ പ്രധാന നടന്മാരെപ്പററിയാണു് ഇനി പറയേണ്ടതു്. ഇംഗ്ലീഷുകാരുടെ വക്കീലായി മുഗൾപാദ്ഷായുടെ മുന്നിൽ ലക്ഷ്മീനാരായണനെഹ്രു ജീവിച്ചു. അദ്ദേഹത്തിൻെറ പുത്രൻ ഡൽഹിയിൽ പോലീസ് അധികാരം ഭരിച്ചു. ഇൻഡ്യൻവിപ്ലവത്തിൽപെട്ടു സർവ്വവും ഉപേക്ഷിച്ചു് ആഗ്രയിലേക്കു പലായനം ചെയ്തു. എന്തായാലും അദ്ദേഹത്തിൻെറ പൗത്രൻ തിരിച്ചു ഡൽഹിയിൽ വന്നു പോലീസധികാരം മാത്രമല്ല സർവ്വാധികാരവും ഏറെറടുത്തു. ഗംഗാധരനെഹ്രു ഇൻഡ്യൻ വിപ്ലവത്തിൽനിന്നു മനസ്സിലാക്കിയ പാഠം അതിനടുത്തു തന്നെ അദ്ദേഹത്തിനു പിറന്ന പുത്രനിൽ ജന്മവാസന പോലെ പ്രത്യക്ഷപ്പെട്ടു. പിതാവു സായിപ്പന്മാരുടെ ക്രൗര്യത്തെ ഭയന്നു് ഓടിയെങ്കിൽ പുത്രൻ സായിപ്പന്മാരെ സ്വന്തം ഗൃഹത്തിൽപോലും കിങ്കരന്മാരാക്കി. ജവഹറിനേയും സ്വരൂപിനേയും കൃഷ്ണയേയും പരിചരിച്ചു വളർത്തിയതും യൂറോപ്യൻധാത്രിമാരാണു്. ജവഹറിൻെറ ഗൃഹാധ്യാപകന്മാർ ആയതും യൂറോപ്യന്മാരാണു്. മോത്തിലാലിനു് ഈ മെച്ചം നേടാൻ സാധിച്ചു. സായിപ്പന്മാരും താനും സമന്മാർ എന്നു വരുത്താൻ സാധിച്ചു. ഗംഗാധരനെഹ്രുവിൻെറ പൗത്രൻ—അതു ചരിത്രമാണു്. പഠിക്കേണ്ടതാണു്. വിവരിക്കേണ്ടതാണു്.

---

# III
# 1857-നു ശേഷം

'അദ്ദേഹത്തിന്റെ ഭവനത്തിലെ സംഗീതം! ആവശ്യമില്ലാത്ത ഭയം! അതു ക്ലേശിപ്പിക്കുന്നവരിൽ പതിച്ചു. നമ്മുടെ വർഗ്ഗത്തെ മുഴുവൻ ഭയപ്പെടുത്തിയും ക്ലേശിപ്പിച്ചും മരിക്കുന്നവരുടെ വിളറിയ മുഖത്തു ഭയം ഉണ്ടായി. എന്നാൽ വിശ്വാസവും നാട്ടുനടപ്പും അല്പത്വത്തെപ്പററിയുള്ള ക്ലേശങ്ങളും വ്യാളികളെപ്പോലെ നമ്മുടെ ഹൃദയത്തെ ബാധിച്ചു. അവരുടെ ഭക്ഷണവും ആശ്രയവും നമ്മുടെ ഹൃദയങ്ങളായിരുന്നു'—ഷെല്ലി.

1857-ൽ കിട്ടിയ അടി സഹിച്ച് ഇൻഡ്യ തളർന്നുവീണു. നിരാശയും നിർവ്വേദവും അതേപടിയിൽ ഒരു നാട്ടിൽ നീണ്ടുനില്ക്കില്ല. പ്രഭാതം അടുക്കാറാകുമ്പോറം കൂരത്ത പാതിരാവിലെ കൂരിരുട്ടിനു കട്ടികൂടും. 1860–1870-നു് ഇടയിൽ ജനിച്ച ഇൻഡ്യാക്കാരുടെ കഥ ഇതു തെളിയിക്കും. ഗാന്ധിജിയുടെ ജനനം ഒടുക്കമായിരുന്നു. വഴിതെളിക്കുന്നവർ പലരും ആദ്യം വന്നു. അതിൽ ഒരാളായിരുന്നു മോത്തിലാൽ. മോത്തിലാൽനെഹ്രു, മദനമോഹനമാളവിയ, രവീന്ദ്രനാഥടാഗോർ, ബ്രജേന്ദ്രനാഥസീൽ, പി. സി. റായി എന്നുതുടങ്ങി എത്ര മഹാന്മാരുടെ പേരും ഈ കാലഘട്ടത്തിൽനിന്നു തെരഞ്ഞെടുക്കാം. ചുരുക്കിപ്പറഞ്ഞാൽ ഇൻഡ്യൻദേശീയവിപ്ലവം പരാജയമടഞ്ഞു് ഒരു പന്തീരാണ്ടു കഴിയുംമുമ്പുതന്നെ, മാറിയകാലമനുസരിച്ച് മാനമായി ഇൻഡ്യയുടെ സ്വാതന്ത്ര്യം നേടാനും ഇൻഡ്യയുടെ പേരു് ഉയർത്താനും തക്ക കരുത്തുള്ളവർ ഇൻഡ്യയിലുണ്ടായി. മോത്തിലാലും ഗാന്ധിജിയുമായിരുന്നു ഇവരിൽ പ്രമാണികൾ. അതിൽ മോത്തിലാലിന്റെ കാര്യം ആദ്യം പറയാം.

ആ കുടുംബത്തിന്റെ കഥതന്നെ അല്പം പറയണം. ശിപായിലഹള തുടങ്ങുന്നതിനു നൂററൻപതു കൊല്ലം മുമ്പാണു് ഈ കുടുംബം ഡൽഹിയിൽ വന്നതു്. കാശ്മീരിബ്രാഹ്മണർ

എന്നതു വർഗ്ഗപ്പേരാണ്. കാശ്മീരിൽ താമസിച്ചാലും കാശ്മീർ വിട്ട മററു സ്ഥലങ്ങളിൽ തലമുറകളായി താമസിച്ചാലും ഇവരെ കാശ്മീരികൾ എന്ന പറയാറുണ്ട്. അറേബ്യ പത്തു തലമുറയായി കണ്ടിട്ടില്ലെങ്കിലും കേരളത്തിൽ അറബികളുണ്ട്. തുരുഷ്കദേശം എവിടെയെന്ന് അറിയാൻപാടില്ലാത്ത തുലുക്കന്മാരും ഇന്നുണ്ട്. അതുപോലെയാണ കാലംകഴിഞ്ഞിട്ടും ഇവരെ കാശ്മീരികൾ എന്ന വിളിക്കുന്നതു്.

കാശ്മീരിബ്രാഹ്മണരെയെല്ലാം പണ്ഡിതന്മാർ എന്ന പറയാറുണ്ടെങ്കിലും നെഹ്റുകുടുംബത്തിലെ അംഗങ്ങൾക്ക് ഈ ബിരുദം വെറും അലങ്കാരത്തിനുള്ള വസ്തുവല്ല. മതിമാന്മാരും ധൃതിമാന്മാരും മിക്ക തലമുറയിലും അവരിലുണ്ടായിരുന്നു.

കാശ്മീരിൽനിന്നും മുഗൾസമ്രാട്ടിന്റെ ക്ഷണം സ്വീകരിച്ചാണ് 1716-ാമാണ്ട് രാജ്കൗൾ എന്ന പണ്ഡിതൻ ഇൻഡ്യൻതലസ്ഥാനമായ ഡൽഹിയിൽ വന്നതു്. ആ പണ്ഡിതന് അന്നത്തെ മുഗൾസമ്രാട്ട് പ്രഭുപദംതന്നെ നല്കി. അതിനനുസരിച്ചുള്ള വസ്തുവകകളും നല്കപ്പെട്ടു.

ഇന്നത്തെ കാശ്മീരും ഡൽഹിയുംതമ്മിലുള്ളതിൽ കൂടുതൽ അടുപ്പം ഈ രണ്ടു നാടുകളും തമ്മിൽ അന്നുണ്ടായിരുന്നു. അക്ബറാണ് കാശ്മീർ ഇൻഡ്യയിൽ ലയിപ്പിച്ചതു്. ഗാംഭീര്യവും സൗന്ദര്യവും ഒത്തുചേർന്ന ഹിമവാന്റെ മദ്ധ്യത്തിലാണ് കാശ്മീർ സ്ഥിതിചെയ്യുന്നതു്. സ്വർഗ്ഗത്തും ലഭിക്കാൻ വിഷമമുള്ള ഹിമജലം, കുങ്കുമപ്പൂവ്, മുന്തിരി, ഉന്നതപ്രാസാദങ്ങൾ, പാണ്ഡിത്യത്തിൽ ഉയർന്ന നിലവാരം പുലർത്തുന്ന ജനങ്ങൾ ഇവയ്ക്കു കാശ്മീരിൽ ഒരു പഞ്ഞവുമില്ല. ജലമയമായ കാശ്മീരിൽ ആദ്യം അപ്സരസ്സുകളും നാഗകന്യകകളുമായിരുന്നു വസിച്ചിരുന്നതു്. വെള്ളം വററി കര തെളിഞ്ഞിട്ടും അവരിൽ പലരും നാടു വിട്ടുപോയില്ലത്രെ. അവരുടെ സന്തതികളാകകൊണ്ടാണ കാശ്മീരികുമാരികൾക്ക് ഇത്ര സൗന്ദര്യം എന്ന പറയാറുണ്ട്. ഏതായാലും ദേവഭൂമികളിലും ദേവഭൂമിയായ

കാശ്മീർ പലതിനും പ്രസിദ്ധിയാർജ്ജിച്ചു. ഒഴുകുന്ന പുഴകളുടെയും തടാകങ്ങളുടെയും പൂക്കളുടെയും ആരാമങ്ങളുടെയും മറ്റുപലതിന്റെയും നാടായ കാശ്മീർ സൗന്ദര്യാരാധകനായ ജിഹാംഗീറിന് ഒരു സുഖവാസസ്ഥലംതന്നെ ആയിരുന്നു. ആ പാരമ്പര്യം മുഗൾസമ്രാട്ടുകൾ പിന്നെയും വച്ചുപുലർത്തി. ഇങ്ങനെ ഒരു പ്രാവശ്യം ഡൽഹിയിൽനിന്നു സുഖവാസത്തിനു കാശ്മീരിൽ പോയപ്പോഴാണ് ഒരു സമ്രാട്ട് രാജ്കൗളിനെ ഡൽഹിയിലേക്കു ക്ഷണിച്ചത്. രാജപൂജിതനായി ഡൽഹിയിൽ കഴിഞ്ഞ രാജ്കൗൾ ഒരു തോട്ടിന്റെ കരയ്ക്കുള്ള ഭവനത്തിലാണു താമസിച്ചത്. കാശ്മീർപണ്ഡിതന്മാരുടെ ഇടയിൽ ഈ കുടുംബക്കാരെ 'കൗൾനെഹ്രുമാർ' എന്നു വിളിച്ചുവന്നിരുന്നു. കാലക്രമത്തിൽ കൗൾ എന്ന പേരു നശിച്ചു. ഈ കുടുംബം നെഹ്രുമാർ എന്ന് അറിയപ്പെട്ടുതുടങ്ങി. എവിടെ ചെന്നാലും ആകൃതിഗുണംകൊണ്ടും ബുദ്ധിവൈശിഷ്ട്യംകൊണ്ടും ആകർഷണീയരായിരുന്നു കാശ്മീരിലെ പണ്ഡിതന്മാരും അവരുടെ സ്ത്രീജനങ്ങളും. ആ അനുഗ്രഹം നെഹ്രുകുടുംബത്തിലും നല്ലതുപോലെ ഉണ്ടായിരുന്നു.

കാലക്രമേണ പ്രഭുപദവി പോയെങ്കിലും ആദ്യം ലഭിച്ചതിൽ കുറച്ചു സ്ഥലം ഡൽഹി വിട്ടുപോരുംവരെ നെഹ്രുകുടുംബത്തിന്റെ കൈവശം ഉണ്ടായിരുന്നു. രാജ്കൗളിന്റെ പൗത്രന്മാരായ മൗസാരാംകൗളും സാഹിബ്റാംകൗളും ഈ വസ്തുക്കൾ അനുഭവിച്ചിരുന്നു. മൗസാരാമിന്റെ മകനായ ലക്ഷ്മീനാരായണൻ ഈസ്റ്റ് ഇൻഡ്യാകമ്പനിയുടെ ഒരു വക്കീലായി മുഗൾകൊട്ടാരത്തിൽ കഴിഞ്ഞിരുന്നു. ലക്ഷ്മീനാരായണനെഹ്രുവിന്റെ പുത്രനായ ഗംഗാധരനെഹ്രു ഡൽഹിയിലെ ഒരു പോലീസ് ഉദ്യോഗസ്ഥനായിരുന്നു. കാലത്തിനനുസരിച്ചു പെരുമാറാൻ അറിയാമായിരുന്നതിനാൽ നെഹ്രുകുടുംബം നല്ല നില പാലിച്ചു. പുത്രന്മാരെ ഇംഗ്ലീഷ് പഠിപ്പിക്കണം എന്നു ഗംഗാധരനെഹ്റുവിനു തോന്നി.

1857-ലെ ലഹളയിൽ ഗംഗാധരനെഹ്രുവിനു സർവ്വവും നഷ്ടപ്പെട്ടു. തന്റെയും കുടുംബാംഗങ്ങളുടെയും ജീവൻമാത്രം

കിട്ടിയാൽ മതി എന്ന വിചാരത്തോടെ അവർ ഡൽഹിയിൽനിന്നു പലായനംചെയ്തു. ഗംഗാധരനെഹ്റു, ഭാര്യ, രണ്ട് ആൺകുട്ടികൾ, രണ്ടു പെൺകുട്ടികൾ ഇത്രയും അടങ്ങിയ ആ സംഘത്തെ വഴിയിൽ കണ്ട ഇംഗ്ലീഷുകാർ തടഞ്ഞുവച്ചു. പെൺകുട്ടികൾ യൂറോപ്യന്മാരുടെ കുട്ടികളാണ് എന്നു സംശയിക്കപ്പെട്ടു. അന്ന് ഇംഗ്ലീഷ്കാരുടെ നീതിപരിപാലനം സുപ്രസിദ്ധമായിരുന്നു. അതായത് സംശയിക്കുന്നവരെപ്പോലും കാലനൂർക്ക് അയക്കുക എന്നതായിരുന്നു അത്. എന്തായാലും ഗംഗാധരനെഹ്റുവിന്റെ പുത്രന്മാരായ ബനസീധറിനും നന്ദലാലിനും ഇംഗ്ലീഷ്ഭാഷ വശമായിരുന്നതിനാൽ ഇംഗ്ലീഷുകാരെ കാര്യം പറഞ്ഞു മനസ്സിലാക്കാൻ സാധിച്ചു. അങ്ങനെ ആ കുടുംബം ജീവാപായത്തിന് ഇടയാകാതെ രക്ഷപ്പെട്ടു. കുടുംബവസ്തുക്കളുടെ രേഖകളെല്ലാം ഈ പലായനത്തോടെ നശിച്ചു. ആഗ്രായിലേക്കാണു നെഹ്റുകുടുംബം പോയത്. ഗംഗാധരനെഹ്റു, ഭാര്യയായ ജ്യോറാണി, പുത്രന്മാരായ ബനസീധർ, നന്ദലാൽ, പുത്രിമാരായ പത്രിണി, മഹാറാണി എന്ന് ആറ് അംഗങ്ങളാണ് ഈ കുടുംബത്തിൽ ഉണ്ടായിരുന്നത്.

ആഗ്രായിൽ ചെന്നു താമസിച്ച നെഹ്റുകുടുംബത്തിന്റെ വിഷമങ്ങൾ പിന്നീടും വർദ്ധിച്ചു. 1861–ാമാണ്ട് ആദ്യം കുടുംബനാഥനായ ഗംഗാധരനെഹ്റു മരിച്ചു. അന്നു ജ്യോറാണി ഗർഭിണിയായിരുന്നു. ഇങ്ങനെ വിഷാദത്തിൽ ആണ്ട കുടുംബത്തിന്റെ ആശാകിരണം എന്നപോലെ 1861 മെ 6–ാംതീയതി ജ്യോറാണി ഒരു ആൺകുട്ടിയെ പ്രസവിച്ചു. ആ ശിശുവാണു പിൽക്കാലത്ത് അഭിഭാഷകനും, രാജ്യസ്നേഹിയും, പരിഷ്കാരികളിൽ പരിഷ്കാരിയും, കീർത്തിമാനും ആയിത്തീർന്ന ആനന്ദഭവനാധിപനുമായ മോത്തിലാൽ നെഹ്റു.

ഗൃഹനാഥന്റെ മരണം കുടുംബത്തെ അശരണമാക്കി. എന്നാൽ ധൈര്യവും കർമ്മകൗശലവും ഉള്ള ആ കുടുംബം പരിസരത്തിനിണങ്ങി ജീവിക്കാൻ പഠിച്ചു. ബൻസീധർ വിധിപ്പകർപ്പെഴുതാൻ കോടതിയിൽ നിയമിക്കപ്പെട്ടു.

ഇങ്ങനെ ഗവണ്മെൻറ് ഉദ്യോഗം സ്വീകരിച്ചതുകൊണ്ടു് അദ്ദേഹത്തിനു പലയിടത്തേയ്ക്കും സ്ഥലംമാററം ലഭിച്ചു. അതുകൊണ്ടു കുടുംബഭാരം നന്ദലാലിൻെറ ചുമലിലായി. അതോടെ മോത്തിലാലിനെ വളർത്താനുള്ള ചുമതലയും. മോത്തിലാൽ ഏററവും ഇളയ സന്താനം ആയിരുന്നതിനാൽ കുടുംബാംഗങ്ങൾ എല്ലാം ആ കുട്ടിയെ വേണ്ടതിൽ കൂടുതൽ ലാളിച്ചു. പോരെങ്കിൽ ചുറുചുറുക്കും ചൊടിയും ഉള്ള ആ ചന്തമുള്ള പയ്യൻ നന്ദലാലിൻെറ കണ്ണിലുണ്ണിയായി.

രാജസ്ഥാനത്തുള്ള ഖേത്രി എന്ന നാട്ടുരാജ്യത്തിൽ ഒരു അധ്യാപകനായിട്ടാണു നന്ദലാൽ ഉദ്യോഗജീവിതം തുടങ്ങിയതു്. ഒടുവിൽ അദ്ദേഹം അവിടുത്തെ ദിവാനായി. നല്ല പേരും സമ്പാദിച്ചു. അന്നു നാടുവാണിരുന്ന രാജാവു മരിച്ചപ്പോൾ അവിടം വിട്ടു. ആഗ്രായിൽ വന്നു സന്നതു് എടുത്തു് അഭിഭാഷകനായി. ഹൈക്കോടതി ആഗ്രായിൽനിന്നു് അലഹബാദിലേക്കു മാററിയപ്പോൾ നന്ദലാലും അലഹബാദിൽ വന്നു. അങ്ങനെയാണു നെഹ്റുകുടുംബം അലഹബാദിൽ എത്തിയതു്. സാമാന്യം നല്ല നില അഭിഭാഷകലോകത്തിൽ നന്ദലാൽ പ്രാപിക്കയും ചെയ്തു.

ഉത്സാഹിയും തൻെറ പിതാവിൻെറ ഛായയുള്ളവനും ആയ മോത്തിലാലിനെ നന്ദലാൽ പ്രത്യേക വാത്സല്യത്തോടെ വളർത്തി. ജ്യേഷ്ഠൻെറകൂടെ രാജസ്ഥാനത്തു താമസിച്ചതുകൊണ്ടു് ആദ്യം ഇംഗ്ലീഷ് പഠിക്കാൻ മോത്തിലാലിനു സാധിച്ചില്ല. പന്ത്രണ്ടു വയസ്സുവരെ ഈ ബാലൻ അറബിഭാഷയും പേഴ്സ്യൻഭാഷയും ആണു പഠിച്ചതു്. ആ രണ്ടു ഭാഷകളിലും നല്ല പാണ്ഡിത്യം നേടിയിരുന്നതുകൊണ്ടു് ഈ ബാലനോടു പലർക്കും ആദരവു തോന്നി. ബനസിധർനെഹ്റു അന്നു കാൺപൂരിൽ ഉദ്യോഗസ്ഥനായിരുന്നു. അദ്ദേഹം മോത്തിലാലിനെ രാജസ്ഥാനത്തുനിന്നും കൂട്ടിക്കൊണ്ടുവന്നു കാൺപൂരിലുള്ള ഇംഗ്ലീഷ് സ്കൂളിൽ ചേർത്തു.

ബാലനായ മോത്തിലാൽ ഒരിക്കലും ഒരു പുസ്തകപ്പുഴു ആയിരുന്നില്ല. പഠിത്തത്തിൽ ഉയർന്ന സ്ഥാനം ക്ലാസ്സിൽ

ആ ബാലൻ നേടിയിരുന്നുമില്ല. എന്നാലും ഉല്ലാസപ്രിയനും ആരോഗ്യവാനും ധീരനുമായ ഈ ബാലനെ അദ്ധ്യാപകന്മാർക്ക വലിയ കാര്യമായിരുന്നു. വലിയ വിഷമംകൂടാതെ ഇംഗ്ലീഷ്സ്കൂൾവിദ്യാഭ്യാസം കഴിച്ച് അദ്ദേഹം കലാശാലയിൽ കടന്നുകൂടി. അതിനിടയിൽ ഗുസ്തിയും നല്ലവണ്ണം പരിശീലിച്ചു. വ്യായാമം ചെയ്ത ശരീരഘടനയ്ക്ക് ഉറപ്പും വരുത്തി.

കാളേജ്‌വിദ്യാർത്ഥിയായ മോത്തിലാലിനോട് അന്നത്തെ പ്രിൻസിപ്പാളായ യൂറോപ്യനു വലിയ കാര്യമായിരുന്നു. കാഴ്ചയിലും സ്വഭാവത്തിലും മോത്തിലാൽ മാന്യനായിരുന്നു. ഇങ്ങനെയുണ്ടായ മമതയാണു മോത്തിലാലിനെ ഒരു കുട്ടിസായിപ്പാകാൻ പ്രേരിപ്പിച്ചതും. അതുകൊണ്ടു സമതയും സമചിത്തതയും മതകാര്യങ്ങളിൽ അനാസ്ഥയും ഇംഗ്ലീഷ്‌രീതിയോട് ആദരവും ആ യുവാവിനു വന്നുചേർന്നു. ഒരു മാന്യത ഉണ്ടാക്കുക എന്നതാണ് അത്. ഇങ്ങനെ മാന്യത സമ്പാദിക്കാനാണു കലാശാലയിലെ പരിശീലനം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതും. എന്തെന്നാൽ മനുഷ്യനെ മൃഗത്തിൽനിന്നു വേർപെടുത്തുന്നതു സംസ്കാരമാണ്. നല്ല സംസ്കാരത്തിന്റെ ലക്ഷണം മാന്യതയും. മോത്തിലാലിനും അന്നത്തെ അദ്ധ്യാപകന്മാർക്കും ഇതു മനസ്സിലായി. ഈ ഗുണം അദ്ദേഹത്തിനു മാത്രമല്ല അദ്ദേഹത്തിന്റെ കുടുംബത്തിനും ഉപകരിച്ചു. എന്തെന്നാൽ മാന്യന്മാർ ഒരിക്കലും അന്യരിൽ വേദന ഉണ്ടാക്കില്ല. മോത്തിലാലിനെക്കാൾ മാന്യനായ ഒരു മിത്രവും മാന്യതയോടെ പെരുമാറുന്ന ഒരു പ്രതിയോഗിയും ഇൻഡ്യയിൽ ജീവിച്ചിരുന്നിട്ടില്ല എന്നതു പകൽപോലെ പ്രത്യക്ഷമായിരുന്നു. നമ്മസംഭാഷണം നടത്താനും വിനോദവും ഫലിതവും കലർത്തി കാര്യങ്ങൾ പ്രതിപാദിക്കാനും അദ്ദേഹത്തിനു ജന്മനാതന്നെ വാസന ഉണ്ടായിരുന്നു.

ഈ ഗുണഗണങ്ങളെല്ലാം കലാശാലയിൽ നിന്നു സമ്പാദിക്കാൻ മോത്തിലാലിനു സാധിച്ചു എങ്കിലും കലാശാലാബിരുദം സമ്പാദിക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. ആദ്യം എഴുതിയ ഉത്തരക്കടലാസ് തൃപ്തികരമാണെന്നു

തോന്നിയില്ല. അതുകൊണ്ടു പിന്നീടുള്ള പരീക്ഷയ്ക്ക് അദ്ദേഹം ചേർന്നില്ല. എഴുതിയ ഉത്തരക്കടലാസിനു നല്ല മാർക്കു ലഭിച്ചിട്ടുണ്ടെന്ന് അദ്ദേഹത്തിനു പിന്നീടു മനസ്സിലായി.

ജ്യേഷ്ഠന്റെ തൊഴിൽതന്നെ സ്വീകരിക്കാൻ അനുജനും തയ്യാറായി. നല്ലതുപോലെ പഠിച്ചു വക്കീൽപരീക്ഷയ്ക്കു ചേർന്നു. ബഹുമതിയോടുകൂടി ജയിക്കയും ചെയ്തു. ഇങ്ങനെ ജയിച്ചതിന് ഒരു കീർത്തിമുദ്രയും മോത്തിലാൽ കരസ്ഥമാക്കി. ജ്യേഷ്ഠനു കൊച്ചനുജനിൽ ഉണ്ടായിരുന്ന വാത്സല്യം . വർദ്ധിച്ചു. നെഹ്റുകുടുംബത്തിന്റെ ഒരു ബന്ധുവും അഭ്യുദയകാംക്ഷിയും ആയ പണ്ഡിററ് പ്രീതിനാഥിന്റെ ശിഷ്യനായി കാൺപൂരിൽ മോത്തിലാൽ അഭിഭാഷകവൃത്തി പരിശീലിക്കാനും തുടങ്ങി.

അന്നു പണ്ഡിതബ്രാഹ്മണരുടെ ഇടയിൽ ബാല്യവിവാഹമാണു നടന്നിരുന്നത്. നന്ദലാൽനെഹ്റുതന്നെ പന്ത്രണ്ടാമത്തെ വയസ്സിൽ വിവാഹിതനായി. മോത്തിലാലും ബാല്യത്തിൽത്തന്നെ വിവാഹിതനായി. എന്നാൽ അത് ഒരു ദുരന്തകഥയായിരുന്നു. ആദ്യപ്രസവത്തോടെ മോത്തിലാലിന്റെ ഭാര്യയും പുത്രനും മരിച്ചു. ഇരുപതു വയസ്സിനു മുമ്പായിരുന്നു ഇതെല്ലാം സംഭവിച്ചതും.

അധികകാലം കഴിയുംമുമ്പു മോത്തിലാൽ പിന്നെയും വിവാഹം ചെയ്തു. അതിസുന്ദരിയായ സ്വരൂപ്റാണി ആയിരുന്നു ഈ രണ്ടാംവിവാഹത്തിലെ വധു. ഇത്രയും ചന്തമുള്ള ഒരു ബാലിക അന്നു കാശ്മീരിബ്രാഹ്മണകുലത്തിൽ ഉണ്ടായിരുന്നില്ല. എല്ലാവിധത്തിലും ചേർച്ചയുള്ള ഈ ദമ്പതിമാരുടെ ജീവിതം ആദ്യം സൗഭാഗ്യസമ്പൂർണ്ണമായിരുന്നു. എന്നാൽ കരിനിഴൽ ആ ജീവിതത്തിലും കടന്നു. അവർക്ക് ആദ്യം ഉണ്ടായത് ഒരു പുത്രസന്താനമായിരുന്നു. അതും അധികനാൾ ജീവിച്ചിരുന്നില്ല.

മൂന്നുകൊല്ലം കാൺപൂർ ഡിസ്ട്രിക്ക്കോടതിയിൽ വ്യവഹരിച്ചുകഴിഞ്ഞപ്പോൾ തന്റെ കഴിവുകൾ വികസിക്കാൻ വേണ്ടത്ര പരിസരം അവിടെയില്ലെന്നു മോത്തി

ലാലിനു തോന്നി. അതിനാൽ വ്യവഹരിക്കാൻ അദ്ദേഹം അലഹബാദിലേക്കു വന്നു. ഇതിൽ ഏററവും സന്തോഷിച്ചതു നന്ദലാലായിരുന്നു. കോടതിയിൽ ഭംഗിയായി കേസ് നടത്തി മോത്തിലാൽ വിജയിച്ചതു കണ്ടപ്പോൾ അദ്ദേഹത്തിനുണ്ടായ ആനന്ദത്തിന് അതിരില്ലായിരുന്നു. സഹോദരനെ കോടതിമുറിയിൽ വച്ചുതന്നെ അദ്ദേഹം ആശ്ലേഷിച്ചു. പിതാവിൻെറ മരണശേഷം പിതാവിനെ ഓർമ്മിപ്പിക്കത്തക്കവണ്ണം ലോകത്തിൽ വന്ന മോത്തിലാലിനോടു നന്ദലാലിനു വാത്സല്യം പലവിധത്തിൽ ഉണ്ടായിരുന്നു. അന്നു സാമാന്യം ഭേദപ്പെട്ട വക്കീലായിരുന്നു നന്ദലാൽ. സഹോദരൻ തൻെറ തൊഴിൽതന്നെ സ്വീകരിക്കയും അതിൽ പ്രഗത്ഭനാകും എന്ന ലക്ഷണങ്ങൾ കാണിക്കയും ചെയ്തതിൽ അദ്ദേഹം അത്യന്തം സന്തോഷിച്ചു.

എന്നാൽ ജ്യേഷ്ഠാനുജന്മാർക്ക് ഇങ്ങനെ ഒന്നിച്ച് അധികംനാൾ ജീവിക്കാൻ സാധിച്ചില്ല. മോത്തിലാൽ വക്കീൽ വേലയിൽ ശോഭിച്ചുതുടങ്ങിയപ്പോൾ 1887–ാമാണ്ടു പെട്ടെന്നു നന്ദലാൽ മരിച്ചു. നന്ദലാലിന് അഞ്ചു് ആൺമക്കളും രണ്ടു പെൺകുട്ടികളും ഉണ്ടായിരുന്നു. ഇരുപത്തിയഞ്ചു കഴിഞ്ഞിരുന്ന മോത്തിലാൽ ഇങ്ങനെ ഒരു വലിയ കുടുംബത്തിൻെറ ഭാരം ഏറെറടുക്കേണ്ടതായിവന്നു. കൂടുതൽ സൗകര്യവും സുഖപ്രദമായ ജീവിതവും അന്വേഷിച്ച് അലഹബാദിൽ വന്ന മോത്തിലാലിനു കൂടുതൽ ഭാരവും ക്ലേശവും പൊടുന്നനെ ഏൽക്കേണ്ടിവന്നു. ജ്യേഷ്ഠനായ സമ്പാതി ചിറകു കരിഞ്ഞു വീണപ്പോൾ ജടായു ഇത്രയും വിഷമിച്ചു കാണില്ല. സുഖിച്ചും ഗുസ്തിപിടിച്ചും ജീവിക്കാൻ ഇനിയും സാധിക്കയില്ലെന്നും അദ്ദേഹത്തിനു മനസ്സിലായി. സുഖം നിയമത്തിൻെറ പഠനത്തിലും ഗുസ്തി മാനസികമായി അതിൻെറ വിഷമപ്രശ്നങ്ങളെ നേരിടുന്നതിനുമായി മാററിമറിച്ചു മറെറാരു വിധത്തിൽ അദ്ദേഹം സ്വഭാവസ്ഥിരനായി വർത്തിച്ചു.

ജീവിതത്തിൽ ഏററവും നല്ല ഒരു ഉദ്ദേശവും അദ്ദേഹത്തിനു വന്നുചേർന്നു. താൻ തെരഞ്ഞെടുത്ത പ്രവർത്തനരംഗ

ത്തിൽ അതുല്യനായി ശോഭിക്കണം. പ്രതിദ്വന്ദ്വികളെയെല്ലാം തോല്പിച്ച് ഒന്നാമനാകണം എന്നായി അദ്ദേഹത്തിന്റെ വിചാരം.

''കാനനങ്ങൾ കമനീയങ്ങളും ശ്യാമളവും ആഴമുള്ളവയും ആണ്. ഗഹനങ്ങൾതന്നെ. എന്നാൽ എനിക്ക് ഒരു സത്യം രക്ഷിക്കാനുണ്ട്. ഉറങ്ങുന്നതിനുമുമ്പ് ഏറെ വഴി എനിക്കു താണ്ടണം. ഉറങ്ങുംമുമ്പ് ഏറെവഴി എനിക്കു താണ്ടണം.'' ഈ കവിത മോത്തിലാൽ മകനെപ്പോലെ എഴുതിവച്ചില്ല. പക്ഷെ ഈ ആദർശം അദ്ദേഹം ഉള്ളിൽ കണ്ടു. തനിക്കും തന്നെ ആശ്രയിക്കുന്നവർക്കും സുഖമായി ജീവിക്കണം. അതിനു വേണ്ടതു സമ്പാദിക്കണം. തനിക്ക് ഉണ്ടാകുന്ന സന്താനങ്ങൾക്കും തന്റെ ചുമതലയിൽ വന്ന ഏഴു കുട്ടികൾക്കും വിദ്യാഭ്യാസം നൽകണം. അവരെ നല്ല നിലയിൽ ആക്കണം. അതാണ് ആവശ്യം. അച്ഛനില്ലാത്ത സന്താനമായാണു താൻ പിറന്നതു്. എന്നാൽ പിതൃവാത്സല്യത്തിന്റെയും സഹോദരസ്നേഹത്തിന്റെയും സ്വാദ് ഒന്നിച്ചു മോത്തിലാൽ അറിഞ്ഞു, ആനന്ദിച്ചു. ഒരു ക്ലേശവും അറിയാതെ കഴിഞ്ഞ ബാല്യകാലം തനിക്കു താണ്ടാൻ വേണ്ടതെല്ലാം ചെയ്തു ജ്യേഷ്ഠനായ നന്ദലാലായിരുന്നു. ആ സ്ഥാനം നന്ദലാലിന്റെ സന്താനങ്ങളുടെ നേർക്ക് അദ്ദേഹം സ്വീകരിച്ചു. അമ്മയിൽനിന്നു ലഭിച്ച സ്വഭാവദാർഢ്യവും പിതാവിനും സഹോദരനും ഉണ്ടായിരുന്ന കുടുംബസ്നേഹവും ആജ്ഞാശക്തിയും കർമ്മകുശലതയും അദ്ദേഹത്തിനെ ഏകാഗ്രചിത്തനാക്കി ലക്ഷ്യത്തിലേക്കു നയിച്ചു. ഇതിനെല്ലാം വേണ്ട പ്രേരണകൾ ഗൃഹത്തിൽ ഉണ്ടായിരുന്നു. സ്വരൂപ്‌റാണി ഈ കഠിനയത്നത്തിനു സഹായമാണു ചെയ്തു്. അങ്ങനെ ശരിയായ സഹധർമ്മിണിയായി ആ യുവതി മാറി. മോത്തിലാലിനെപ്പോലെ ഒടുവിലത്തെ സന്താനമായിരുന്നു സ്വരൂപ്‌റാണിയും. പതിനഞ്ചു തികയുംമുമ്പാണു സ്വരൂപ്‌റാണിയെ ഇരുപത്തിരണ്ടു തികഞ്ഞ മോത്തിലാൽ വിവാഹം ചെയ്തു്. അഞ്ചടിതന്നെ പൊക്കമില്ലാത്ത ആ ബാലികയ്ക്കു് അന്നേ നല്ല നെഞ്ചുറപ്പുണ്ടായിരുന്നു.

ഇങ്ങനെ ഉത്സാഹത്തോടെ, ഏകാഗ്രചിത്തനായി സ്വധൎമ്മത്തിൽ ശ്രദ്ധവച്ച ആ കുലപതിയെ ലക്ഷ്മീദേവി അനുഗ്രഹിച്ചു. നിയമപാണ്ഡിത്യത്തിനും വ്യവഹാരകൗശലത്തിനും മുപ്പതു വയസ്സു തികയുംമുമ്പു മോത്തിലാൽ അലഹബാദിൽ പ്രസിദ്ധനായി. ആയിടയ്ക്കു ജ്യേഷ്ഠന്റെ കക്ഷികൾ എല്ലാം തിരിച്ചുവന്ന് അവരുടെ വ്യവഹാരകാര്യങ്ങൾ പഴയ വക്കീലിന്റെ കനിഷ്ഠനുതന്നെ നൽകി. ശരാശരി രണ്ടായിരം രൂപ അദ്ദേഹത്തിനു വരുമാനം അന്നുണ്ടായിരുന്നു. മുപ്പതു കഴിഞ്ഞപ്പോൾ മാസംതോറും പതിനായിരക്കണക്കിന് അതു വർദ്ധിച്ചു. അന്ന് അലഹബാദ് ഡിസ്ട്രിക്ട് കോർട്ടിൽ വ്യവഹരിച്ചിരുന്ന ഏററവും നല്ല നാലു വക്കീലന്മാൎക്ക് ഹൈക്കോർട്ടിൽ വ്യവഹരിക്കാൻ അലഹബാദ് ചീഫ്ജസ്റ്റീസ് അനുവാദം നൽകി. അതിൽ ഒരാൾ മോത്തിലാലായിരുന്നു. 1909–ാമാണ്ട് അദ്ദേഹത്തിനു പ്രിവികൗൺസിലിൽ (ഇംഗ്ലണ്ടിലുള്ള അത്യുന്നതമായ ന്യായപീഠം) വാദിക്കാനും അനുവാദം ലഭിച്ചു.

ഇങ്ങനെ മാനസികവും ശാരീരികവുമായ പരിപൂൎണ്ണത പ്രാപിച്ചുതുടങ്ങിയ മോത്തിലാലിനു 1889--ാമാണ്ട് ഒരു ആൺകുട്ടികൂടി ജനിച്ചു. ആ ആൺകുട്ടി അദ്ദേഹത്തിന്റെ മററു രണ്ട് ആൺകുട്ടികളുടെ പിറകെ പോയില്ല. ഒരു രാഷ്ട്രത്തിലെ ജനങ്ങളെ മുഴുവൻ തന്റെ പിറകെ നടത്താനുള്ള കഴിവ് ആ ശിശുവിനുണ്ടാകയാണു ചെയ്തതു്. ആ ശിശുവിനു 'ജവഹർ' എന്ന് പിതാവു നാമകരണം ചെയ്തു.

അന്നു മോത്തിലാലിനു 28 വയസ്സു കഴിഞ്ഞിരുന്നു. ഇരുപതു വയസ്സുള്ള എം. കെ. ഗാന്ധി എന്നു പേരുള്ള ഒരു ഗുജറാത്തിയുവാവ് അന്ന് ഇംഗ്ലണ്ടിൽ ബാരിസ്റ്റർപരീക്ഷയ്ക്കു പഠിച്ചിരുന്നു. സോഷ്യലിസം ക്രമേണ പരത്തുവാൻ മാൎഗ്ഗം നോക്കുന്ന ഫാബിയൻ സൊസൈററി അന്ന് ഇംഗ്ലണ്ടിൽ തുടങ്ങിക്കഴിഞ്ഞിരുന്നു. ഇംഗ്ലണ്ടിൽ പഠിക്കുന്ന ഗുജറാത്തിയുവാവിനെ അന്ന് അധികം ആരും ശ്രദ്ധിച്ചിരുന്നില്ല. മോഹനദാസ് കരംചന്ദ്ഗാന്ധി എന്ന പേര് അന്ന് അധികമാരും കേട്ടിരുന്നില്ല. ഇൻഡ്യൻനാഷനൽ കാൺഗ്രസ്സ് എന്നു പേരുള്ള ഒരു സംഘടനയുടെ നാലാം

വാർഷികം ബോംബെയിൽവച്ച് ഒരു ഇംഗ്ലീഷുകാരന്റെ അദ്ധ്യക്ഷതയിൽ കൊണ്ടാടി. 'അപേക്ഷിക്കുന്നു,' 'ശ്രദ്ധയെ ആകർഷിക്കുന്നു' എന്നെല്ലാം ഉള്ള വാക്കുകൾ ഉപയോഗിച്ചു ഭരണീയരെ തങ്ങളിലേക്ക് ആകർഷിക്കാൻ ഇൻഡ്യാക്കാർ ശ്രമിച്ചുതുടങ്ങിയതിന്റെ ലക്ഷ്യമാണ് ഈ സംഘടന എന്നു ഗവണ്മെന്റ് അർദ്ധബോധത്തോടെ അന്നു മനസ്സിലാക്കിയില്ല.

അന്നത്തെ മോത്തിലാലിന്റെ കുടുംബത്തിൽ എത്ര അംഗങ്ങൾ ഉണ്ടെന്നു തീർത്തുപറയുവാൻ പ്രയാസമായിരുന്നു. എന്തെന്നാൽ ഒരു ആര്യകുലത്തിന്റെ കുലപതിയായിത്തീർന്ന മോത്തിലാൽ. മൂത്ത ജ്യേഷ്ഠനായ ബനസീധർലാൽ നെഹ്രു ജീവിച്ചിരുന്നു എങ്കിലും അദ്ദേഹം പലയിടങ്ങളിൽ സ്ഥലംമാററപ്പെട്ടതിനാൽ കുടുംബകാര്യങ്ങൾ ആദ്യം നന്ദലാലും പിന്നെ മോത്തിലാലും ആണ് അന്വേഷിച്ചതു്. നന്ദലാലിന്റെ വിധവയായ നന്ദാറാണി, മോത്തിലാലിന്റെ സഹോദരിമാർ, അവരുടെ സന്താനങ്ങൾ, നന്ദലാലിന്റെ ഏഴ് സന്താനങ്ങൾ, ഇവരിൽ പലരും എല്ലാ സഹായവും മോത്തിലാലിൽനിന്നു പ്രതീക്ഷിച്ചിരുന്നു. പ്രതീക്ഷകൾക്കപ്പുറമുള്ള സഹായം അദ്ദേഹം അവർക്കു നൽകുകയും ചെയ്തിരുന്നു. ആമരണം അവർ ഏതു വിഷമാവസ്ഥയിലും മോത്തിലാലിനെ സമീപിച്ചിരുന്നു. വിശാലമനസ്കനായ അദ്ദേഹം അവക്കെല്ലാം താങ്ങും തണലും ആയി വർത്തിക്കുകയും ചെയ്തു. അദ്ദേഹം വിദ്യാഭ്യാസം ചെയ്യിച്ചു നല്ലനിലയിൽ ആക്കിയ ബന്ധുക്കളുടെ എണ്ണം പറയുവാൻ വിഷമമാണ്.

ഈ കാലത്തെപ്പററി പുത്രനായ ജവഹർ പറയുന്ന വാക്കുകൾ ശ്രദ്ധേയമാണ്.

'അദ്ദേഹം പ്രവൃത്തിയിൽ ആവേശപൂർവ്വം എടുത്തുചാടി, വിജയംനേടാനുള്ള ഉദ്ദേശത്തോടുകൂടി. ഏറെ മാസങ്ങൾ മററുള്ളതിൽ ഒന്നും ശ്രദ്ധിക്കാതെ അദ്ദേഹം ജോലികാര്യത്തിൽമാത്രം ഏകാഗ്രചിത്തനായി വർത്തിച്ചു. വലിയച്ഛന്റെ കേസുകൾ അച്ഛനുതന്നെ ലഭിച്ചു എന്നതിൽ അത്ഭുത

ത്തിന്നവകാശമില്ല. അവ നേരെ നടത്തിയതിനാൽ അദ്ദേഹം ആഗ്രഹിച്ചതുപോലെ തൊഴിലിൽ വിജയവും ആ വഴിക്കു് അദ്ദേഹത്തിന്നു ലഭിച്ചു. കൂടുതൽ ജോലിയും കൂടുതൽ ആദായവും ഇങ്ങനെ അദ്ദേഹത്തിന്നു ലഭിച്ചു. ചെറുപ്പത്തിൽത്തന്നെ നല്ല വക്കീൽ എന്ന നില ലഭിച്ചതുകൊണ്ടു് അസൂയയോടു മററെല്ലാത്തിനെയും വീക്ഷിക്കുന്ന ഒരു രമണിയുടെ, നിയമത്തിൻെറ, പാദദാസനാവുകയാണു് അദ്ദേഹം ചെയ്തതു്. ഈ പാദദാസഭാവം ദിവസംതോറും വർദ്ധിക്കയും ചെയ്തു. മററൊരു പ്രവർത്തനവും പൊതുരംഗത്തിലും ഗാർഹികരംഗത്തിലും അദ്ദേഹത്തിന്നു ചെയ്വാൻ സമയവും സൗകര്യവും ഇല്ലായിരുന്നു. അവധിദിവസങ്ങളും നീണ്ട കോടതിഒഴിവും അദ്ദേഹത്തിന്നു വിശ്രമം നൽകിയില്ല. അപ്പോഴും നിയമകാര്യങ്ങളിൽ അദ്ദേഹം ശ്രദ്ധിച്ചുകഴിഞ്ഞു.'

ഇംഗ്ലീഷ് അറിയാവുന്ന ഇടത്തരക്കാർ കാൺഗ്രസ്സിൽ അന്നു ശ്രദ്ധിച്ചുതുടങ്ങിയിരുന്നു. മോത്തിലാലും ആദ്യത്തെ ചില കാൺഗ്രസ്സമ്മേളനങ്ങളിൽ ഹാജരായി. ഇങ്ങനെ താത്വികമായി ആ സംഘടനയ്ക്കു് അദ്ദേഹം സഹായം ചെയ്തു. എന്നാൽ കാൺഗ്രസ്സ്പ്രവർത്തനത്തിൽ അദ്ദേഹം അന്നു വലിയ ആസക്തി കാണിച്ചില്ല. അദ്ദേഹത്തിന്നു വക്കീൽപ്പണി ഒഴിച്ചു് ഒന്നിന്നും സമയമില്ലായിരുന്നു...... അതുമല്ല തനിക്കു മാന്യസ്ഥാനം ലഭിക്കാത്ത ഒരു സംഘടനയിലും ചേരുന്നതിന്നു് അദ്ദേഹത്തിന്നു് ഇഷ്ടമില്ലായിരുന്നു. ബാല്യകാലത്തും, യൗവ്വനത്തിലുമുണ്ടായിരുന്ന കടന്നാക്രമിക്കാനുള്ള മനസ്ഥിതി അല്പം നിയന്ത്രണത്തിന്നു വിധേയമായിരുന്നു. എന്നാൽ അതു മററൊരു രൂപം കൈക്കൊള്ളുകമാത്രമാണു ചെയ്തതു്. അധികാരവും മാന്യതയും അഭിമാനവും സമ്പാദിക്കുക എന്നതായിരുന്നു ഈ പുതിയ രൂപത്തിൽ വന്ന ആസക്തിയുടെ സ്വഭാവം. സ്വന്തം ജോലിയിൽത്തന്നെ ശ്രദ്ധിച്ചുകഴിഞ്ഞതിനാൽ അതിൽ അദ്ദേഹം വിജയംനേടി. അതിനോടുകൂടി അദ്ദേഹത്തിൻെറ ആത്മാഭിമാനവും സ്വാശ്രയശക്തിയും വർദ്ധിക്കയും ചെയ്തു. ആത്മവിശ്വാസം അദ്ദേഹത്തിന്നു വർദ്ധിച്ചുതുടങ്ങിയതോടു

കൂടി യുദ്ധംചെയ്യുവാനുള്ള ആസക്തിയും ശക്തി പരീക്ഷിക്കുന്ന ഘട്ടങ്ങളും ക്ഷണിച്ചുവരുത്തുകയോ അവയിൽ ചെന്നു ചാടുവാൻ ഒരുങ്ങി പുറപ്പെടുകയോ ചെയ്യുന്ന മനസ്ഥിതിയും വന്നുചേർന്നു. എന്നാൽ രാഷ്ട്രീയഗോദായിൽ അദ്ദേഹം മല്ലയുദ്ധത്തിനു തയ്യാറായില്ല എന്നതു കൗതുകകരമായ ഒരു കാര്യമായിരുന്നു. കാൺഗ്രസ്സിൽ മല്ലയുദ്ധത്തിന്റെ പ്രകൃതം തെല്ലുപോലും അന്നുണ്ടായിരുന്നില്ല എന്നതും ശരിയായിരുന്നു. ഏതായാലും ആ പരിസരം അദ്ദേഹത്തിനു് അപരിചിതമായിരുന്നു. തന്റെ തൊഴിലിലെ വ്യാപാരംകൊണ്ടു് അദ്ദേഹത്തിന്റെ മനസ്സു നിറഞ്ഞിരുന്നു. അത്യുക്ലേശമേറിയ പണിയുമായിരുന്നു, അദ്ദേഹം വിജയശ്രേണിയുടെ പടികളിൽ ഉറപ്പിച്ചു പിടിച്ചിരുന്നു. ഓരോ പടിയും കടന്നുകടന്നു് അദ്ദേഹം മുകളിൽ എത്തുകയും ചെയ്തു. അങ്ങനെ മുന്നുയർന്നതു് ആരുടെയും പ്രത്യേക കാരുണ്യം കൊണ്ടല്ല. മററാരുടെയും സേവനങ ്ങളുംകൊണ്ടല്ല. തന്റെ ബുദ്ധിയും നിശ്ചയദാർഢ്യവുംകൊണ്ടു മാത്രമാണു് ഇങ്ങനെ സാധിച്ചതെന്നു് അദ്ദേഹത്തിനു വിശ്വാസവുമുണ്ടായിരുന്നു.

അദ്ദേഹം വ്യാപകമായ അർത്ഥത്തിൽ ഒരു ദേശസ്നേഹിതന്നെയായിരുന്നു. എന്നാൽ ഇംഗ്ലീഷുകാരെയും അവരുടെ സ്വഭാവത്തെയും നടപടികളെയും അദ്ദേഹം അന്നു വിലമതിച്ചിരുന്നു. തന്റെ നാട്ടുകാർ വളരെ കീഴ്പ്പോട്ടു താണുപോയി എന്നും അവർക്കു കിട്ടുന്നതു മിക്കവാറും അവർ അർഹിക്കുന്നതുതന്നെ ആണെന്നും അദ്ദേഹം വിശ്വസിച്ചു. ഒന്നും പ്രവർത്തിക്കാതെ സംസാരിച്ചു സംസാരിച്ചു കഴിയുന്ന രാഷ്ട്രീയപ്രവർത്തകന്മാരെപ്പററി പരിഹാസമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നതു്. എന്നാൽ ഈ കൂട്ടർ വേറെ എന്തുചെയ്യണം എന്നു് അദ്ദേഹത്തിനു് ഒരു അഭിപ്രായവും ഇല്ലായിരുന്നു. സ്വന്തം വിജയത്തിൽ ഉണ്ടായ അഭിമാനത്താൽ ഈ രാഷ്ട്രീയപ്രവർത്തകർ തൊഴിൽരംഗത്തു പരാജിതരായവരാണു് എന്നൊരു വിചാരവും ഉണ്ടായിരുന്നു. എല്ലാവരും അത്തരക്കാരല്ലെങ്കിലും ജീവിതപ്പോരിൽ അപജയം സംഭവിച്ചവരാണു് രാഷ്ട്രീയപ്രവർത്തകരാകുന്നതു് എന്നായിരുന്നു അദ്ദേഹത്തിന്റെ

വിചാരം. 'നിത്യവും ക്രമേണ വർദ്ധിക്കുന്ന ആദായം ഞങ്ങളുടെ ജീവിതരീതിയിൽ പല മാററങ്ങളും വരുത്തി. ആദായം വർദ്ധിക്കുക എന്നതിൻെറ അർത്ഥം ചെലവു വർദ്ധിക്കുക എന്നതായിരുന്നു. ആവശ്യമുള്ളത്രയും പണം ഇഷ്ടമുള്ളപ്പോൾ സമ്പാദിക്കാൻ സാധിക്കും എന്ന വിശ്വാസം ഇല്ലാത്തതുകൊണ്ടാണു സമ്പാദിച്ചു കരുതുവാൻ തുടങ്ങുന്നതു് എന്നായിരുന്നിരിക്കണം എൻെറ അച്ഛൻെറ വിചാരമെന്നു തോന്നുന്നു. ഉത്സാഹത്തിൻെറ നിറഞ്ഞ പ്രതീകമായിരുന്ന അദ്ദേഹം ഏതെല്ലാംവിധത്തിൽ സുഖമായി ജീവിതംനയിക്കാൻ സാധിക്കുമോ ആ വിധമെല്ലാം ജീവിക്കാനും തയ്യാറായി. അതുകൊണ്ടു വലിച്ചുകൂട്ടുന്ന വിത്തം ചെലവിടാൻ അദ്ദേഹത്തിനു വിഷമം ഉണ്ടായതേയില്ല. ക്രമേണ ഞങ്ങളുടെ ജീവിതം പാശ്ചാത്യരീതിയിൽ ഉള്ളതായിത്തീർന്നു.'

നിയമജ്ഞൻ എന്ന നിലയ്ക്കല്ല വ്യവഹാരി എന്ന നിലയിലാണു് അദ്ദേഹം വക്കീൽവേലയിൽ ഖ്യാതി സമ്പാദിച്ചതു്. അദ്ദേഹത്തെപ്പററി ഒരു നല്ല വക്കീൽ പറഞ്ഞതു് ഇങ്ങനെയാണു്:

'പണ്ഡിററ് മോത്തിലാലിൻെറ ആകൃതി ആകർഷകമായിരുന്നു. ഔചിത്യത്തോടുകൂടിയുള്ള വസ്ത്രധാരണം ഈ ആകൃതിക്കു മോടികൂട്ടി. അദ്ദേഹം വലിയ വാഗ്മിയല്ലായിരുന്നു. എന്നാൽ തർക്കത്തിൽ നിശിതമായ ബുദ്ധി ഉപയോഗിച്ചിരുന്നു. എന്നല്ല, കേസ് വാദിക്കുമ്പോൾ വാക്കുകൾക്കു വാൾമുനയുടെ മൂർച്ചയും ഉണ്ടായിരുന്നു. അദ്ദേഹം ചുററും പ്രസന്നത വ്യാപിപ്പിച്ചിരുന്നു. അതിനോടുകൂടി സൗമനസ്യവും. അദ്ദേഹം കോടതിയിൽ നില്ക്കുമ്പോൾ കോടതിയിലെ അന്തരീക്ഷം കൂടുതൽ പ്രകാശമുള്ളതാണെന്നു തോന്നി.

മോത്തിലാലിൻെറ കോടതിയിലേക്കുള്ള വരവു് ഒന്നു കാണേണ്ടതായിരുന്നു. ഒന്നാന്തരത്തിലുള്ള രണ്ടു കുതിരകളെ പൂട്ടിയ നല്ല വണ്ടി. പ്രത്യേക വേഷവിധാനമുള്ള ഒരു സേവകൻെറ അകമ്പടി. നല്ല ആരോഗ്യം. പക്വതവന്ന നോട്ടം. ഒരു മാർബിൾ പ്രതിമ ഉളികൊണ്ടു ഭംഗിയായി

ചെത്തി മിനുക്കിയവിധമുള്ള മുഖം; ഉറപ്പുകാണിക്കുന്ന ചിബുകം; ഗാംഭീരമായ മേൽമീശ. ഇങ്ങനെ കോടതികളിലും പുറത്തും ഗാംഭീര്യം പ്രകടിപ്പിക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ ആകൃതിയും പ്രകൃതിയും.

അയത്നം പുറത്തുവരുന്ന ഫലിതംനിറഞ്ഞ വാക്കുകൾ ജഡ്ജിമാരെ രസിപ്പിച്ചു. എതിർഭാഗം പിടിച്ച വക്കീലന്മാർക്ക് ഈ സ്വഭാവം ഉപദ്രവവും ഉണ്ടാക്കി. നല്ല ഭക്ഷണം, നല്ല വസ്ത്രം, നല്ല വീഞ്ഞ് ഇവയെല്ലാം അദ്ദേഹം ഇഷ്ടപ്പെട്ടു. ബുദ്ധിപൂർവ്വമുള്ള സംഭാഷണവും ഹൃദ്യമായ പെരുമാററവുംകൊണ്ട് അദ്ദേഹം ഉദ്യോഗസ്ഥന്മാരെയും അനുദ്യോഗസ്ഥന്മാരെയും തന്നിലേക്കാകർഷിച്ചു. ഒരു ലോഭവുമില്ലാത്ത സൽക്കാരം ചെയ്യുവാൻ അദ്ദേഹം തയ്യാറായതിനാൽ യൂറോപ്യന്മാരിലും ഇൻഡ്യാക്കാരിലും അദ്ദേഹത്തിനു ധാരാളം മിത്രങ്ങൾ ഉണ്ടായി. ഒരു ഭാഗ്യവാൻ ആശിക്കുന്ന എല്ലാ ഗുണങ്ങളും അദ്ദേഹത്തിൽ വിളങ്ങി. യോഗ്യത അദ്ദേഹത്തിനു വേണ്ടതിൽ കൂടുതൽ ഉണ്ടായിരുന്നു. ഇൻഡ്യയിൽ ചുരുക്കംപേർമാത്രം ലഭിക്കുന്ന വരുമാനം, സമന്മാരിലും ഉന്നതന്മാരിലുംനിന്നു ലഭിച്ച ആദരവ്, സുന്ദരിയായ കളത്രം, ബുദ്ധിമാനായ പുത്രൻ (ബുദ്ധിമതികളും സുന്ദരികളും ആയ രണ്ടു പുത്രിമാർകൂടി അദ്ദേഹത്തിനു പിന്നീടുണ്ടായി) ഇവയെല്ലാം അദ്ദേഹത്തിനു ലഭിച്ചു.

അദ്ദേഹം അഭിഭാഷകന്മാരുടെ ആദർശം ആയിരുന്നു. ജഡ്ജിമാരുടെ വാത്സല്യപാത്രവും, യോഗ്യതയുടെയും ഭാഗ്യത്തിന്റെയും കണ്ണിലുണ്ണിയും. ഇങ്ങനെ അനുകൂലമായ പരിതഃസ്ഥിതിയുടെ സമ്മേളനംകൊണ്ടാണ് അദ്ദേഹം ഉയർന്നതു്. സ്വന്തം മിടുക്ക് അതിനു സഹായവുമായി.

മോത്തിലാൽ സിവിൽവ്യവഹാരത്തിലാണു വമ്പു കാണിച്ചതു്. ധനികരായ സെമിന്ദാരന്മാരുടെയും താലൂക്ക്ദാരന്മാരുടെയും തമ്മിലുള്ള കേസുകളായിരുന്നു വാദിച്ചതു്. വസ്തുക്കൾ വലിയവ. ഫീസ് അതിനു ചേർന്നതും. 1894–ാമാണ്ടാണു ലക്ഷണകേസിന്റെ വക്കാലത്തു് അദ്ദേഹം സ്വീകരിച്ചതു്. 30 കൊല്ലത്തോളം അദ്ദേഹം

ആ കേസു നടത്തിക്കൊണ്ടുപോയി. 'ഈ ലോകത്തു മററാരു വക്കീലിനും സാധിക്കാത്തവിധംതന്നെയാണ് മോത്തിലാൽ ആ കേസു നടത്തിയതു്. അദ്ദേഹത്തിനു ഗുണഗണങ്ങളും ധാരാളം ഉണ്ടായിരുന്നു. ജ്ഞാനം അദ്ദേഹത്തിന്റെ വിരൽത്തുമ്പത്തു തത്തിക്കളിച്ചു. കേസ് ഏററവും ആകർഷണീയമായവിധത്തിൽ പ്രദർശിപ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. നല്ല ഒരു ആഖ്യായികയിൽ എന്നതുപോലെ, ഓരോ കാര്യവും അതിനു ചേർന്ന സ്ഥലത്തു യോജിപ്പിച്ചു പ്രദർശിപ്പിക്കുകയാണ് അദ്ദേഹം ചെയ്തതു്. വേണ്ടിടത്തു വേണ്ടത്രയും ഊന്നി കാര്യം പറയുകയും ചെയ്യും. പൊതുജനങ്ങളെ മാത്രമല്ല ബുദ്ധിമാന്മാരെയും കൂടി ആകർഷിക്കുന്നതായിരുന്നു ആ സ്വരം. അതിനൊപ്പംതന്നെ പെരുമാററത്തിൽ ഒരു വശീകരണശക്തിയും അദ്ദേഹം പ്രദർശിപ്പിച്ചു. അതിനാൽ അദ്ദേഹം പറയുന്നതു കേട്ടുകൊണ്ടിരിക്കുകതന്നെ ഒരു ആനന്ദമായിരുന്നു........ അദ്ദേഹം പലവിധത്തിലുള്ള പല ഗ്രന്ഥങ്ങളും വായിച്ചിരുന്നു. സഞ്ചരിക്കുന്നതും അദ്ദേഹത്തിന് ഇഷ്ടമായിരുന്നു. അദ്ദേഹം സന്തുഷ്ടി നൽകുന്ന ഒരു തോഴനായിരുന്നു. അദ്ദേഹം മേശയുടെ ഏതുഭാഗത്തു സ്ഥിതിചെയ്താലും അതായിരിക്കും മാന്യസ്ഥാനം' എന്നാണ് അലഹബാദിലെ ചീഫ്ജസ്റ്റീസ് ആയിരുന്ന ഗ്രീംവുഡ് പിയേഴ്സ് മോത്തിലാലിനെപ്പററി പറഞ്ഞതു്.

ദീനബന്ധു സി. എഫ്. ആൻഡ്രൂസ് പറഞ്ഞതും ശ്രദ്ധേയമാണ്. 'ബുദ്ധിശക്തിയും സൗന്ദര്യവും കാശ്മീർ പണ്ഡിതന്മാർക്കു പണ്ടേ പ്രസിദ്ധി ആർജ്ജിച്ചുകൊടുത്തിരുന്നു. മോത്തിലാലും അവരിൽ ഒരാളായിരുന്നു. ജന്മനാതന്നെ അവർ കുലീനരാണ്. അതു കാഴ്ചയിൽത്തന്നെ മനസ്സിലാകും. മോത്തിലാലിന് ഈ ഗുണവും ഉണ്ടായിരുന്നു. ഉത്തമമനുഷ്യനായിരുന്നു മോത്തിലാൽ! ഇൻഡ്യയിൽ പണ്ടേയുള്ള നടപടി എന്ന രീതിയിൽ ഒരു കുലപതിയായിട്ടുതന്നെ മോത്തിലാൽ കഴിഞ്ഞുകൂടി. അലഹബാദിൽ വക്കീലായിവന്നു കുറച്ചുകഴിഞ്ഞപ്പോൾ ജ്യേഷ്ഠൻ മരിക്കയാൽ നെഹ്രുകുടുംബത്തിന്റെ ഭാരമെല്ലാം അദ്ദേഹം

ഏററു. അതുകൊണ്ടു കഠിന പ്രയത്നം അദ്ദേഹം ചെയ്യേണ്ടതായി വന്നു. എന്നാൽ അതിലും അദ്ദേഹത്തിനു സന്തോഷമേ ഉണ്ടായിരുന്നുള്ളൂ. വക്കീൽവേലയിൽത്തന്നെ അദ്ദേഹം ശ്രദ്ധിച്ചു ജീവിച്ചു. അതുകൊണ്ട് ആ നിലയിൽ അദ്ദേഹം പ്രമുഖനായി. അദ്ദേഹത്തിന് ഒരു പുത്രനും രണ്ടു പുത്രിമാരും മാത്രമേ ഉണ്ടായിരുന്നുള്ളൂ എങ്കിലും ഏറെ സംബന്ധികൾ അദ്ദേഹത്തിന്റെകൂടെ താമസിച്ചിരുന്നു. അടുത്ത ബന്ധുക്കൾ മാത്രമല്ല അവിടുത്തെ പരിചാരകർപോലും ആ ഗൃഹത്തിന്റെ ഉടമസ്ഥരായിത്തന്നെ ഭാവിച്ചിരുന്നു. ആ നിലയാണ് അവിടെ കാണപ്പെട്ടതു്. ഉർദുഭാഷയിൽ നല്ല പാണ്ഡിത്യം ഉണ്ടായിരുന്നതിനാൽ ഹിന്ദുക്കളെപ്പോലെ മഹമ്മദീയരെയും തന്നിലേക്ക് ആകർഷിക്കാൻ അദ്ദേഹത്തിനു സാധിച്ചു. അദ്ദേഹം അഭ്യസ്തവിദ്യരായ ഇംഗ്ലീഷുകാരെ ബഹുമാനിച്ചു. അതു പരസ്യവും ആയിരുന്നു. മമതകൊണ്ട് ഇംഗ്ലീഷുകാർ അദ്ദേഹത്തിനു കുടുംബബന്ധുക്കളായി. ഇങ്ങനെ ഇംഗ്ലീഷുകാരെപ്പററി തോന്നിയ ബഹുമതികൊണ്ടാണ് അദ്ദേഹം പുത്രനെ ഇംഗ്ലണ്ടിലെ പബ്ളിക് സ്കൂളിൽ അയക്കാൻ നിശ്ചയിച്ചതും. അങ്ങനെ പുത്രനെ അയച്ചതിൽ ഒരിക്കലും അദ്ദേഹം പശ്ചാത്തപിച്ചില്ല.' പലതരത്തിലുള്ള മിത്രങ്ങളും മോത്തിലാലിന് ഉണ്ടായിരുന്നു. ജോലികഴിഞ്ഞാൽ ഗൗരവഭാവം ത്യജിച്ച് ഉല്ലാസചിത്തനായി പ്രത്യക്ഷപ്പെടുന്ന അദ്ദേഹത്തെ കാണാനും സംഭാഷണം ചെയ്യാനും ഇവരെല്ലാം പകലെ മുറയ്ക്കു വരുകയുംചെയ്യും. അപ്പോൾ ആ ഗൃഹംതന്നെ അദ്ദേഹത്തിന്റെ ചിരിയുടെ ശബ്ദംകൊണ്ടു മുഴങ്ങും. ആ ചിരി അലഹബാദിൽ പ്രസിദ്ധമായി.

ഇങ്ങനെ മാന്യതയും ഭരണാധിപന്മാരായ യൂറോപ്യന്മാരോടു സമഭാവവും ആർജ്ജിച്ച മോത്തിലാൽ ബുദ്ധിമാന്മാരിൽ ബുദ്ധിമാനായിരുന്നു. ഒരു യൂറോപ്യൻജഡ്ജി നാമനിർദ്ദേശം ചെയ്തെങ്കിലും മറെറാരു യൂറോപ്യൻ പിൻതാങ്ങിയെങ്കിലും അദ്ദേഹം യൂറോപ്യൻക്ലബ്ബിൽ അംഗമായില്ല. യൂറോപ്യന്മാരെ ക്ഷണിച്ചുവരുത്തി സൽക്കരിക്കുന്നതിനും യൂറോപ്യന്മാരുടെ ഗൃഹത്തിൽ ഭാര്യാസമേത

നായി പോയി സൽക്കാരം സ്വീകരിക്കുന്നതിനും അദ്ദേഹം തയ്യാറായിരുന്നു.

ഇന്നത്തെ അലഹബാദ് അല്ലായിരുന്നു അന്നത്തെ അലഹബാദ്. ആഗ്രയും ഔധും കൂടിച്ചേർന്ന ഐക്യപ്രവിശ്യയുടെ തലസ്ഥാനമായിരുന്നു ആ പട്ടണം. അതിന്റെ വിശേഷകമായിത്തീർന്നു മോത്തിലാൽ. യൂറോപ്യന്മാരും താനും തമ്മിൽ വ്യത്യാസമില്ല എന്നു ഭാവിക്കുവാൻ അദ്ദേഹം യൂറോപ്യന്മാർ താമസിച്ചിരുന്നതിനടുത്തു താമസമാക്കി, അന്ന് അലഹബാദിൽ താമസിച്ചിരുന്ന എല്ലാ യൂറോപ്യനും സാധിക്കാത്തവിധമുള്ള ഒരു ജീവിതരീതി, പാശ്ചാത്യമാതൃകയിൽത്തന്നെ അദ്ദേഹം സ്വന്തഗൃഹത്തിൽ നടപ്പാക്കി. ഇൻഡ്യാക്കാരനും ബുദ്ധിശക്തികൊണ്ട് ഉയരാം എന്നും എല്ലാവിധത്തിലും പരിഷ്കാരം അവനും ഉണ്ടാകും എന്നും ഇങ്ങനെ വർഗ്ഗഭേദം വെറും പൊള്ളയാണ് എന്നും കാണിക്കണം എന്ന് അദ്ദേഹത്തിന്റെ ഉള്ളിൽ ഒരാശയം ലീനമായി ഉണ്ടായിരുന്നു എന്നു വിശ്വസിക്കാൻ തക്ക തെളിവു പിന്നീട് നമുക്ക് അദ്ദേഹത്തിൽ നിന്നു ലഭിച്ചു.

ഇങ്ങനെ ഉടുപ്പിലും നടപ്പിലും സായിപ്പായി എങ്കിലും വീടുതന്നെ യൂറോപ്യൻബംഗ്ലാവായി എങ്കിലും ഹൈന്ദവാദർശങ്ങൾ ആ ഗൃഹത്തിൽനിന്നു നിഷ്കാസനം ചെയ്യപ്പെട്ടില്ല. നന്ദലാലിന്റെ വിധവയായ നന്ദറാണിയും മോത്തിലാലിന്റെ സഹധർമ്മിണിയായ സ്വരൂപ്റാണിയും സ്വരൂപ്റാണിക്ക് അനാരോഗ്യം ബാധിക്കുമ്പോൾ (അതു മുറയ്ക്ക് ഉണ്ടാവുകയും ചെയ്യും) സഹോദരിയെ ശുശ്രൂഷിക്കാൻ വന്നു താമസിക്കുന്ന രാജവതിയും ഈ തനിസായിപ്പിന്റെ ഉള്ളിൽ ഹൈന്ദവാദർശങ്ങൾ ഉപേക്ഷിക്കാൻ സാധിക്കാത്ത ഒരവസ്ഥ വരുത്തിവച്ചു. സുഖം എന്നാൽ തനിക്കു മാത്രം 'ഐന്ദ്രംപദവി' അനുഭവിക്കാനുള്ള ഒരു അവസ്ഥാവിശേഷമായി മോത്തിലാൽ ഒരിക്കലും കരുതിയിരുന്നില്ല. തന്റെ ഉന്നതിക്കു കാരണക്കാരനായ നന്ദലാലിനോടും നന്ദറാണിയോടും മോത്തിലാലിന് ആരാധനാഭാവം ഉണ്ടായിരുന്നു.. തനിക്കു ചേർന്ന സഹധർമ്മി

ണിയായ സ്വരൂപ്‌റാണിയോടു സ്നേഹവും ബഹുമാനവും വാത്സല്യവും അദ്ദേഹത്തിനുണ്ടായിരുന്നു. ആ മാനിനീരത്നത്തെ വേണ്ട കാലത്തു വേണ്ടവിധം സ്നേഹത്തോടെ പരിചരിക്കുന്ന രാജവതിയോടു് ആദരവുമുണ്ടായിരുന്നു. പോരെങ്കിൽ സ്വരൂപ്‌റാണിക്കു സുഖമില്ലാതാകുമ്പോഴെല്ലാം ആ ഗൃഹത്തിലെ ആതിഥേയീസ്ഥാനം ഏറ്റെടുക്കാൻ വൃദ്ധയായ നന്ദറാണിയേക്കാൾ ശ്രദ്ധ രാജവതിക്കുണ്ടായിരുന്നു. ഇങ്ങനെ ആ ഭവനത്തിൽ ഒഴിച്ചുകൂടാൻവയ്യാത്ത ഒരാളായിത്തീർന്നു ആ സന്താനവിഹീനയായ വിധവ. സ്വന്തം ഇളയ സഹോദരിയായ സ്വരൂപ്‌റാണിയുടെ സന്താനങ്ങളെ സ്വന്തം സന്താനങ്ങളായി സ്വീകരിച്ചു പരിചരിച്ചു ലാളിച്ചു ജീവിച്ചു. പുരാണശ്രവണവും പുരാണപാരായണവും പൂജകളും എല്ലാം ആ ഗൃഹത്തിൽ അവർ നടത്തി. അതിനൊന്നും മോത്തിലാൽ തടസ്സമായി നിന്നില്ല. അല്ല, സൗകര്യമുള്ളപ്പോഴെല്ലാം ഈ പൂജകളിൽ അദ്ദേഹം പങ്കെടുക്കുകയും ചെയ്യുമായിരുന്നു. ഈ സ്ത്രീകൾ കാശിയിലും ഹരിദ്വാരത്തിലുമെല്ലാം തീർത്ഥസ്നാനത്തിനു പോകുമ്പോൾ മോത്തിലാൽ ഇവരെ പരിഹസിക്കുമായിരുന്നു. ഭാരതത്തിലെ ഏറ്റവും പരിപാവനമായ പ്രയാഗിൽ (അലഹബാദിൽ) താമസിക്കുന്നവർ അത്രയും പ്രാധാന്യമില്ലാത്ത വാരാണസിയിലും ഹരിദ്വാരത്തിലും പോകുന്നതിനേക്കാൾ ജപ്പാനിലൊ ചൈനായിലൊ പോവുകയാണു ഗുണപ്രദം എന്നായിരുന്നു അദ്ദേഹത്തിന്റെ ഫലിതം നിറഞ്ഞ പരിഹാസവചനം.

മോത്തിലാൽ നിരീശ്വരവാദി അല്ലായിരുന്നു. എന്നാൽ പാശ്ചാത്യവിദ്യാഭ്യാസംകൊണ്ടു ഹിന്ദുക്കൾക്കു വന്ന അവിശ്വാസത്തിൽ അദ്ദേഹവും കുടുങ്ങി. കാലം മാറിയതിനോടുകൂടി അർത്ഥമില്ലാത്ത അനാചാരങ്ങളായിത്തീർന്ന പല സമുദായനടപടികളെയും അദ്ദേഹം ചോദ്യംചെയ്തു. സഹിഷ്ണുത അദ്ദേഹത്തിനുള്ള ഒരു ഗുണമായിരുന്നു. സ്വന്തം സ്ത്രീജനങ്ങളുടെ മതവിശ്വാസത്തിൽ അദ്ദേഹം ഇടപെട്ടില്ല. കഴിയുമെങ്കിൽ അതിനോടു് അനുഭാവം പ്രകടിപ്പിക്കാനും അദ്ദേഹം തയ്യാറായിരുന്നു. ആനന്ദഭവനത്തിൽ പാിച്ചു

ഈ അന്തരഞ്ജനശീലം ജവഹറിനു പിന്നീടു പല നിലയിലും പലവിധത്തിലും ഉപകരിച്ചു.

1857—ലെ വിപ്ലവത്തിൽപെട്ടു പിതാവും മററു ബന്ധുക്കളും നശിച്ചു് അലഹബാദിൽ വന്നുകൂടിയ ഒരു കുലീനമുസൽമാനായിരുന്നു മുൻഷി മുബാറക് ആലി. അദ്ദേഹത്തിൻെറ കുടുംബാംഗങ്ങളിൽ ചിലരെ അദ്ദേഹത്തിൻെറ കൺമുന്നിൽവച്ചു് ഇംഗ്ലീഷുകാർ കൊന്നു. ഇതോടുകൂടി അദ്ദേഹത്തിൻെറ സ്വഭാവത്തിലും മാററംവന്നു. ശിപായിലഹളയിൽ സർവ്വവും നശിച്ച നെഹ്രുകുടുംബത്തിനു് ഈ തുല്യദുഃഖിതനോടു് അനുഭാവം തോന്നി. മോത്തിലാൽ പടിപടിയായി ഉയൎന്നെങ്കിലും അദ്ദേഹം മുബാറക് ആലിയെ മറന്നില്ല. നെഹ്രുകുടുംബത്തിലെ കാര്യങ്ങളും അന്വേഷിക്കുന്ന കാര്യസ്ഥൻ എന്ന നില ഇദ്ദേഹത്തിനുണ്ടായിരുന്നു. ഉർദുവും അറബിഭാഷയും നല്ലവണ്ണം അറിയാവുന്ന മോത്തിലാലും മുബാറക് ആലിയും മിത്രങ്ങളായി ആമരണം കഴിഞ്ഞു. മുബാറക് ആലിയുടെ ഗൃഹത്തിൽനിന്നു ഭക്ഷണം കഴിക്കാൻപോലും മോത്തിലാൽ മടിച്ചിരുന്നില്ല. ഈ മതസഹിഷ്ണുതയും പരിഷ്കാരാശയും ഒടുവിൽ സാമുദായികപരിവർത്തനത്തിൽ ഒരു വലിയ പങ്കു വഹിക്കേണ്ട നില മോത്തിലാലിനു വരുത്തിവച്ചു. അലഹബാദിലെ ഒരു നല്ല വക്കീലായ പണ്ഡിററു് ബിഷനാരായണധർ (അദ്ദേഹവും കാശ്മീരിബ്രാഹ്മണനായിരുന്നു) ശീമയ്ക്കു പോയി. മടങ്ങിവന്നപ്പോൾ അദ്ദേഹം പ്രായശ്ചിത്തം ചെയ്തു. എന്നാലും കടൽകടന്ന പാപംചെയ്ത ആളെ സാമുദായികനടപടികളിൽ പങ്കുചേൎക്കാൻ ഒരുകൂട്ടം കാശ്മീരിബ്രാഹ്മണർ തയ്യാറായില്ല. പ്രായശ്ചിത്തം ചെയ്തതോടുകൂടി പാപംതീൎന്നു എന്നും, അതിനാൽ അദ്ദേഹത്തെ സാമുദായികമായി ബഹിഷ്കരിക്കേണ്ട ആവശ്യമില്ല എന്നും ഒരുകൂട്ടർ വാദിച്ചു. മോത്തിലാൽ ഈ കൂട്ടരുടെ കൂട്ടത്തിൽ ചേൎന്നു. ഈ പ്രായശ്ചിത്തംതന്നെ അൎത്ഥമില്ലാത്ത ചടങ്ങാണു് എന്നായിരുന്നു മോത്തിലാലിൻെറ വാദം. പണ്ടേതന്നെ യാഥാസ്ഥിതികർക്കു മോത്തിലാലിനോടു വിരോധം ഉണ്ടാവാൻ അദ്ദേഹംതന്നെ വഴിയുണ്ടാക്കി. അദ്ദേഹം

കോടതിയുള്ള ദിവസം ഉച്ചയ്ക്കുള്ള ഭക്ഷണം കോടതിയുടെ സമീപത്തുവച്ചു കഴിച്ചുതുടങ്ങി. ഇതു് അശുദ്ധിയുണ്ടാക്കുന്നതാണു് എന്നു പണ്ഡിതബ്രാഹ്മണർ പറഞ്ഞുതുടങ്ങി. ഇതു കേട്ടതായിട്ടേ അദ്ദേഹം കരുതിയില്ല. അതിനെ തുടർന്നാണു പ്രായശ്ചിത്തം ചെയ്യാൽ തിരിച്ചു ജാതിയിൽ എടുക്കാം എന്നു് അദ്ദേഹം വ്യാഖ്യാനിച്ചതും; അതനുസരിച്ചു പ്രവർത്തിച്ചതും. നിലയും വിലയും ഉള്ള മോത്തിലാൽ താങ്ങിയ വശം ജയിക്കുമല്ലൊ. ഇങ്ങനെ പണ്ഡിതബ്രാഹ്മണരുടെ ഇടയിലുള്ള അനാചാരങ്ങൾക്കു തുരങ്കം വെക്കുന്ന കൂട്ടരെ അദ്ദേഹം പ്രോത്സാഹിപ്പിച്ചു.

ഈ കലഹത്തിൽ അദ്ദേഹത്തിനു നല്ല പങ്കു വഹിക്കേണ്ടതായി വന്നുകൂടി. മോത്തിലാലിന്റെ മൂത്ത സഹോദരനായ ബനസിധർ നെഹ്രു ഒരു ജഡ്ജി ആയിരുന്നു. ഉദ്യോഗത്തിൽനിന്നു വിരമിക്കാറായ സമയത്തിനടുത്തു് അദ്ദേഹം ഇംഗ്ലണ്ടു സന്ദർശിക്കാൻ നിശ്ചയിച്ചു. ഇങ്ങനെ വിക്ടോറിയാരാജ്ഞിയുടെ ഡയമണ്ഡ് (വജ്ര) ജൂബിലി ആഘോഷത്തിൽ പങ്കുകൊള്ളാൻ അദ്ദേഹവും ഇംഗ്ലണ്ടിലേയ്ക്കു തിരിച്ചു. അന്നുവരെ ബ്രാഹ്മണരുടെ ആചാരങ്ങളിൽ ആസക്തി കാണിച്ചിരുന്ന അദ്ദേഹത്തിനു കപ്പലിൽ വച്ചു കഠിനമായ രോഗം പിടിപെട്ടു. അതിൽനിന്നു വിമുക്തനാകാൻവേണ്ടി കപ്പലിലെ ആഹാരവും, ഡാക്ടർ നിർദ്ദേശിച്ച മരുന്നുകളും എല്ലാം അദ്ദേഹം കഴിച്ചു. ഈ പുതിയ അനുഭവം അതേവരെ യാഥാസ്ഥിതികനായിരുന്ന അദ്ദേഹത്തെ പരിഷ്കാരിയാക്കി. അദ്ദേഹം ലോകം ചുററി സഞ്ചരിച്ചു് അന്നത്തെ അമേരിക്കൻപ്രസിഡൻറിനെയും സന്ദർശിച്ചു മടങ്ങിവന്നു. വന്നതു തനി യൂറോപ്യനായിട്ടായിരുന്നു.

1899—ാമാണ്ടിൽ മോത്തിലാലും ഇംഗ്ലണ്ടു സന്ദർശിച്ചു. മടങ്ങിവന്നപ്പോൾ പേരിനെങ്കിലും ഒരു പ്രായശ്ചിത്തം ചെയ്യുവാൻ അദ്ദേഹം തയ്യാറായില്ല.

ഇംഗ്ലണ്ടിലെ താമസം അദ്ദേഹത്തിനു സുഖപ്രദമായി തോന്നി. അദ്ദേഹത്തിനെ അന്നത്തെ യാഥാസ്ഥിതികർ

സമുദായത്തിൽനിന്നു ബഹിഷ്കരിച്ചു. ഈ ശിക്ഷയിലും അദ്ദേഹം കുലുങ്ങിയില്ല. 'ഭക്ഷണം ഇവിടെ കഴിക്കേണ്ട. വന്നു വിസ്കിയും സോഡയും ചേർത്തു കുടിക്കുന്നതിൽ എന്താണു വിരോധം' എന്നു ഫലിതം നിറഞ്ഞവിധത്തിൽ പരിഹസിക്കുകയാണു് ഇവരുടെ നേർക്കു് അദ്ദേഹം എടുത്ത നയം.

അടുത്ത വർഷവും അദ്ദേഹം യൂറോപ്പു സന്ദർശിച്ചു. അതിനോടുകൂടി അദ്ദേഹത്തിന്റെ പാശ്ചാത്യജീവിതചര്യ പരിപൂർണ്ണമായി. ഭക്ഷണമേശ, കത്തി, മുള്ളു്, കുട്ടികൾക്കു യൂറോപ്യൻധാത്രികൾ, പുത്രന്നു ഗൃഹാദ്ധ്യാപകന്മാരായ യൂറോപ്യന്മാർ ഇങ്ങനെ ഒരു പാശ്ചാത്യമാടമ്പിയുടെയോ പ്രഭുവിന്റെയോ പദവിയിൽ അദ്ദേഹം ജീവിക്കാൻ തുടങ്ങി.

ഈ പാശ്ചാത്യാനുകരണവും പ്രായശ്ചിത്തം ചെയ്യുകയില്ല എന്ന നിർബ്ബന്ധവും സമുദായത്തിനു പരക്കെ ഉപകാരം ചെയ്തു. ശ്രേഷ്ഠന്മാരുടെ നടപടി ആചാരവും പ്രമാണവും ആയിത്തീരുമല്ലോ. കുലീനകുടുംബത്തിലുള്ള ചെറുപ്പക്കാർക്കു പിന്നീടു് ഇംഗ്ലീഷുകാരുടെ നാട്ടിൽ പോയി പഠിക്കുന്നതിനു് ഇതുനിമിത്തം പ്രതിബന്ധമില്ലാതായി.

1900—ാമാണ്ടു് അദ്ദേഹം മോർഡബാഡു് കൺവാർ പരമാനന്ദന്റെ പക്കൽനിന്നു് ഒരു സ്ഥലം വിലയ്ക്കുവാങ്ങി. രാമായണത്തിൽ വർണ്ണിക്കുന്ന ഭരദ്വാജാശ്രമത്തിനു് അടുത്തുള്ള സ്ഥലമായിരുന്നു അതു്. എന്നാൽ അതുകൊണ്ടു മാത്രമല്ല, അതിന്റെ സ്ഥാനവും അതു നന്നാക്കിയെടുക്കാമെന്ന ആശയുമാണു് അദ്ദേഹത്തെ ഇതിനു പ്രേരിപ്പിച്ചതു്. ഒന്നാന്തരം ഒരു പൂന്തോട്ടവും നീന്തൽക്കുളവും സുഖസൗകര്യങ്ങളുള്ള പ്രാസാദങ്ങളും അതിൽ ഉണ്ടായിരുന്നതു നന്നാക്കിയെടുക്കാമെന്നു് അദ്ദേഹം നിശ്ചയിച്ചു.

നീന്തൽക്കുളം, വൈദ്യുതദീപം, ജലപ്രസ്രവണികൾ ഇവയെല്ലാം ആദ്യം അലഹബാദിൽ ഒരു ഗൃഹത്തിൽ കണ്ടതു് ഈ ആനന്ദഭവനത്തിലാണു്. യൂറോപ്പിൽനിന്നു തന്നെയാണു് അതിനെ അലങ്കരിക്കാൻ വേണ്ടതു വാങ്ങി



ആനന്ദഭവനം

കപ്പെട്ടതും. സൈക്കിറം, കുതിരവണ്ടി, സവാരിക്കുള്ള കുതിരകറം, മോട്ടോർകാർ ഇവയെല്ലാം ആനന്ദഭവനത്തിൽ പുത്തൻ പുത്തനായി വാങ്ങിയിരുന്നു. ആനന്ദഭവനത്തിലെ കുട്ടികറം നടക്കാൻ പഠിക്കുന്നതിനോടുകൂടി കുതിരസ്സവാരിയും പഠിച്ചു.

ഇങ്ങനെ സുഖവും സൗകര്യവും പരിഷ്കാരവും മതസഹിഷ്ണുതയും നിറഞ്ഞ ഒരു പരിസരമാണ് ജവഹറിനു പൈതൃകമായി ലഭിച്ചതു്. അതായതു്, മനസ്സിനു നിർഭയത്വം, സ്വാതന്ത്ര്യം, ജ്ഞാനം ലഭിക്കാനുള്ള എല്ലാ വഴികളും, ജാതിയും മതവും നിറവും ഒന്നും ഒരു മതിലും കെട്ടാത്ത സമുദായനീതി, ബുദ്ധിയും ആലോചനയും പാരമ്പര്യത്തിൽക്കൂടി ഒഴുകി ഫലശൂന്യമായ മണൽക്കാട്ടിൽ ചെന്നുചേർന്നു നശിക്കാതിരിക്കാനുള്ള കരുതൽ—ഇങ്ങനെ സ്വാതന്ത്ര്യം സ്വപ്നംകാണാനും അനുഭവിക്കാനും ഉയരാനും ഉതകുന്ന ഒരു പരിസരം അന്നു് ഇൻഡ്യയിൽ ഉണ്ടായിരുന്നെങ്കിൽ അതു് ആനന്ദഭവനത്തിൽമാത്രമായിരുന്നു. പുരുഷന്മാർ എല്ലാവരും ജന്മകാരകന്മാർ ആകാം. എന്നാൽ അച്ഛൻ എന്ന

പദം അർഹിക്കുന്ന ഒരു മനുഷ്യൻ മോത്തിലാലായിരുന്നു. മോത്തിലാലിന്റെ പ്രധാന ഗുണം എന്താണെന്ന് ആരോ ഒരിക്കൽ ഗാന്ധിജിയോടു ചോദിച്ചു. 'പുത്രസ്നേഹം' അദ്ദേഹം ഒററ വാക്കിൽ മറുപടി പറഞ്ഞു. 'അല്ല, സ്വരാജ്യസ്നേഹം അല്ലായിരുന്നോ അദ്ദേഹത്തിന്റെ പ്രധാന ഗുണം?' ആ പ്രശ്നകർത്താവു ചോദിച്ചു. 'മോത്തിലാലിനുണ്ടായ പുത്രസ്നേഹമാണ് അദ്ദേഹത്തെ രാജ്യസ്നേഹിയാക്കിയതു്'' എന്നായിരുന്നു ഗാന്ധിജിയുടെ മറുപടി. അതു മനസ്സിലാക്കണമെങ്കിൽ ജവഹർലാൽ പിറന്നപ്പോൾ മോത്തിലാൽ സ്വീകരിച്ച നില മനസ്സിലാക്കണം. അതിനാണ് ഇത്രയും പറഞ്ഞതു്.



## IV

# കൊച്ചുജവഹർ

സന്താനനാശം ഭവിച്ചൊരു വിപ്രന്നു് സന്താനഗോപാലനായിത്തന്നെയായിരുന്നു ജവഹർ പിറന്നതു്. അതിനുമുമ്പു മോത്തിലാലിന്നു് ഒരു പുത്രസന്താനം ആദ്യത്തെ ഭാര്യയിലും വേറെ ഒരു പുത്രൻ സ്വരൂപ്റാണിയിലും ജനിച്ചു. ജവഹറിന്റെ ജന്മത്തിനു ശേഷവും ഒരു പുത്രസന്താനം ഉണ്ടായി. എന്നാൽ ജവഹർ മാത്രമേ ബാല്യകാലം കഴിഞ്ഞു വളർന്നുള്ളു. ഇങ്ങനെ ഒരാൺസന്താനമായി വളരുന്ന ശിശുവിനെ ഒരു ഹൈന്ദവഗൃഹത്തിൽ എങ്ങനെയായിരിക്കും വളർത്തുന്നതെന്നു് ആലോചിച്ചാലേ മനസ്സിലാകയുള്ളൂ.



ബാല്യദശയിൽ

പേരും പെരുമയും വർദ്ധിക്കുന്തോറും വംശം നിലനിറുത്തുന്നതിനെപ്പററി ആലോചന വർദ്ധിക്കുമല്ലൊ. ഈ അത്യാശ മോത്തിലാലിനും വന്നുകൂടി. തനിക്കു് ഇഹത്തിലും പരത്തിലുമുള്ള ഏററവും വിലകൂടിയ സമ്പത്തു് തന്റെ പുത്രനാണെന്നു മോത്തിലാൽ സായിപ്പായിത്തീർന്നിട്ടും വിശ്വസിച്ചു. ആയി



ബാലനായ ജവഹർലാൽ
മാതാപിതാക്കന്മാരുടെ കൂടെ

രത്തിത്തൊള്ളായിരാമാണ്ടും, ആയിരത്തിത്തൊള്ളായിരത്തിയേഴാമാണ്ടും രണ്ടു പുത്രികൾ അദ്ദേഹത്തിനു ജനിച്ചു. സ്വരൂപ്, ബേട്ടി എന്ന പേരിലാണു ബാല്യത്തിൽ അവർ അറിഞ്ഞിരുന്നതു്. വിശ്വവിഖ്യാതയായിത്തീർന്ന വിജയലക്ഷ്മി (പണ്ഡിററ്)യും, കൃഷ്ണ (ഹാത്തിസിങ്ങ്)യും ആയിരുന്നു ഇവർ.

''ഐശ്വര്യമുള്ള ദമ്പതികളുടെ ഏകപുത്രൻ ലാളനകൊണ്ടു തകരാറാകുകയാണു്, പ്രത്യേകിച്ചു ഭാരതത്തിൽ പതിവെന്നു്'' ഈ കാര്യം നല്ലതുപോലെ മനസ്സിലാക്കിയ ജവഹർതന്നെ പില്ക്കാലത്തു് എഴുതിയിട്ടുണ്ടു്.

മോത്തിലാലിന്റെ കുടുംബത്തിൽ ചെറുപ്പക്കാർ ധാരാളമുണ്ടായിരുന്നെങ്കിലും കൊച്ചുജവഹറിനു സമപ്രായത്തിലുള്ള കൂട്ടുകാരെ ഗൃഹത്തിൽ കിട്ടിയില്ല. പുറത്തു പോയി കൂട്ടുകാരുമൊത്തു കളിക്കുവാൻ ഈ കുട്ടിയെ അനുവദിച്ചിരുന്നുമില്ല. ഇങ്ങനെ ഒരു ഏകാന്തജീവിതമാണു ജവഹർ നയിച്ചതു്. 'നാനി' എന്നു് അച്ഛനും അമ്മയും, 'നാൻ' എന്നു യൂറോപ്യൻധാത്രിയും വിളിച്ചുവന്ന സ്വരൂപിനു് ജവഹറിനേക്കാൾ പതിനൊന്നു വയസ്സു പ്രായം കുറവായിരുന്നു. അതുകൊണ്ടു സഹോദരിയുടെ വാത്സല്യവും ബാല്യത്തിൽ ജവഹർ അറിഞ്ഞിരുന്നില്ല.

ആദ്യകാലത്തു ധാത്രികളും പിന്നീട്ട ഗൃഹാദ്ധ്യാപക ന്മാരുമായിരുന്നു ജവഹറിനെ വിദ്യാഭ്യാസം ചെയ്യിച്ചത്. ജവഹറിൻെറ ജനനത്തോടെ സ്വരൂപ്റാണിക്ക് ആമയ ങ്ങരം വന്നുതുടങ്ങി. അതിനാൽ പുത്രനെ അധികം ലാളി ക്കാനും എടുത്തുകൊണ്ട നടക്കാനും ആ മാതാവിനു സാ ധിച്ചില്ല.

പിതാവിനോട്ട സ്നേഹത്തേക്കാരം ആദരവും ഭക്തിയും ആണ് കൊച്ചുജവഹറിനുണ്ടായിരുന്നത്. മിക്കവാറും മി ത്രങ്ങളാൽ പരിവേഷ്ടിതനായ പിതാവിനെ ദൂരെനിന്ന് അത്ഭുതത്തോടെ നോക്കുകയാണ് കൊച്ചുജവഹർ ചെയ്തത്. അടുത്തുചെന്നാൽ അദ്ദേഹം എടുത്തു മടിയിൽ ഇരുത്തും. ചുററുമുള്ളവർ തുറിച്ചുനോക്കും. അപരിചിതരുടെ ഇടയിൽ അസ്വസ്ഥനായിട്ടാണ് ഈ ബാലൻ കഴിഞ്ഞത്.

എന്നാൽ അന്തഃപുരത്തിൽ ഈ വിഷമം ഉണ്ടായിരു ന്നില്ല. വടക്കേ ഇൻഡ്യയിൽ ഹിന്ദുക്കളും മഹമ്മദീയരും പർദ്ദ ഉപയോഗിച്ചിരുന്നുവെങ്കിലും കാശ്മീരിബ്രാഹ്മണർ ഈ രീതി അന്നു പകർത്തിയിരുന്നില്ല. അതുകൊണ്ട വെ റും കൂട്ടിലിട്ട കിളികളല്ലായിരുന്നു നെഹ്റുകുടുംബത്തിലെ സ്ത്രീകരം. അവർക്കെല്ലാം ജവഹർ കണ്ണിനു കർപ്പൂരധാര യായിരുന്നു. പുരാണേതിഹാസകഥകരം ഇവരിൽനിന്നാ ണ് ആ ബാലൻ മനസ്സിലാക്കിയത്. ചിററമ്മമാരും അ മ്മയും ഈ ബാലനെ ആരാധിക്കതന്നെയാണു ചെയ്തത്. അമ്മയുടെ അടുക്കൽ എന്തു സ്വാതന്ത്ര്യവും കാട്ടാനുള്ള ധൈ ര്യം ഈ മകൻ ആദ്യംമുതൽ കരസ്ഥമാക്കി.

വീട്ടുകാര്യം അന്വേഷിച്ചിരുന്ന മുൻഷിമുബാറക് ആ ലിക്കും ഈ കൊച്ചുജവഹറിനെ വലിയ കാര്യമായിരുന്നു. അറബിക്കഥകളെല്ലാം മുബാറക് ആലിയാണ് ജവഹറി നെ പറഞ്ഞുകേരംപ്പിച്ചത്.

താൻ കഥാനായകനായിത്തീരുന്ന പിറന്നാരംദിന ങ്ങളും നവവത്സരദിനങ്ങളും കൗതുകത്തോടെ ജവഹർ അ ന്നു കാത്തിരുന്നു. പുതുവസ്ത്രങ്ങളും ഉടുത്തു തുലാഭാരം നട ത്തി അങ്ങനെ തൻെറ ഭാരത്തിനു സമം തൂക്കപ്പെടുന്ന

ധാന്യം സാധുക്കൾക്കു വിതരണം ചെയ്യുന്നതു കാണുവാൻ ഈ ബാലനും ബാലന്റെ അച്ഛനും ഒരുപോലെ ആഗ്രഹമുണ്ടായിരുന്നു. കൈനീട്ടം ലഭിക്കുന്ന നവവത്സരദിനങ്ങൾ ജവഹറിന്നു് ഉത്സവദിനങ്ങളായിരുന്നു.

കുതിരസ്സവാരിയും സൈക്കിൾ കയററവും ഈ ബാലന്നു് ഇഷ്ടപ്പെട്ടിരുന്ന ഉല്ലാസരീതികൾ ആയിരുന്നു. ഒരു ദിവസം ഈ ബാലൻ കയറി സവാരിചെയ്ത കുതിര തനിച്ചു മടങ്ങിവന്നതു് ആനന്ദഭവനത്തിൽ മുഴുവൻ വിഷമത്തിന്നു കാരണമായി. മോത്തിലാൽ കൂട്ടുകാരൊത്തു് അപ്പോൾ ടെന്നീസ്സുകളിക്കുകയായിരുന്നു. അവരെല്ലാംകൂടി ജവഹറിനെ അന്വേഷിച്ചു പുറപ്പെട്ടു. കുതിരപ്പുറത്തുനിന്നു വീണെങ്കിലും വലിയ കുഴപ്പമില്ലാതെ നടന്നു ഗൃഹത്തിലേക്കു മടങ്ങുന്ന ജവഹറിനെ ഇവരെല്ലാംകൂടി ഒരു ഘോഷയാത്രയായിട്ടാണു മടക്കിക്കൊണ്ടുവന്നതു്.

പുത്രനിൽ നല്ല ഗുണങ്ങൾ ഉണ്ടാകുവാൻ ആദ്യംമുതൽ വേണ്ടതെല്ലാം അച്ഛൻ ചെയ്തു. ചെറുപ്പത്തിൽതന്നെ വ്യായാമം ചെയ്യുവാൻ പഠിപ്പിച്ചു. അതു് ഒരു ദൈനംദിന കൃത്യമാക്കാൻ വേണ്ട പരിശീലനവും അദ്ദേഹം പുത്രനു നൽകി. പുത്രനെ ലാളിച്ചിരുന്നെങ്കിലും ദുർഗ്ഗുണങ്ങൾ കണ്ടാൽ അദ്ദേഹം കഠിനമായി ശിക്ഷിക്കുമായിരുന്നു. അച്ഛന്റെ മേശപ്പുറത്തിരുന്ന രണ്ടു ഫൌണ്ടൻപേനാകളിൽ ഒന്നു മോഷ്ടിച്ചതു കണ്ടുപിടിച്ചപ്പോൾ പുത്രനു നല്ല ശിക്ഷകൊടുക്കാനും അച്ഛൻ തയ്യാറായി. ഏറെദിവസം കുഴമ്പുകൾ പുരട്ടിയിട്ടേ ഈ ശിക്ഷയുടെ അടയാളങ്ങൾ ജവഹറിന്റെ ദേഹത്തുനിന്നു മാഞ്ഞുള്ളു എന്നു പറയുമ്പോൾ ശിക്ഷയുടെ കാഠിന്യം എത്രയുണ്ടെന്നു മനസ്സിലാക്കാമല്ലൊ.

ബന്ധുഗൃഹങ്ങളിൽവച്ചു നടക്കുന്ന വിവാഹങ്ങളിൽ പങ്കുചേരുന്നതും അപ്പോഴെല്ലാം സമപ്രായക്കാരുമായി യോജിച്ചു കഴിയുന്നതും ജവഹറിന്നു് ഇഷ്ടമായി. ഇങ്ങനെയുള്ള സാഹചര്യങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും പലപ്പോഴും തന്നിൽതന്നെ ലയിച്ചു്, ചിന്തിച്ചു്, സ്വപ്നംകാണുവാൻ ജവഹറിന്നു ധാരാളം സൗകര്യം ലഭിച്ചു.

മോത്തിലാലിൻെറ മൂത്ത ജ്യേഷ്ഠനായ ബനസിധർ ഇംഗ്ലണ്ടിലേയ്ക്കു പോയപ്പോരം പുത്രനായ ശ്രീധരനെ അലഹബാദിൽ വിട്ടിട്ടാണു പോയതു്. ജവഹറിൻെറ സമപ്രായക്കാരനായ ശ്രീധരൻ ജവഹറിൻെറ ഉററ ചെങ്ങാതിയായി. രണ്ടുപേരെയും ഒന്നിച്ചു് മോത്തിലാൽ കാൺവെൻറു്സ്കൂളിൽ അയച്ചു. എന്നാൽ ആറുമാസം കഴിഞ്ഞു ബനസിധർ മടങ്ങിവന്നപ്പോരം ശ്രീധരനെ കൂട്ടിക്കൊണ്ടു പോയി. മോത്തിലാൽ പിന്നെ മകനെ സ്കൂളിൽ അയച്ചില്ല. ഗൃഹാദ്ധ്യാപകന്മാരെ നിയമിച്ചു പഠിപ്പിക്കയാണു പിന്നീടു ചെയ്തതു്. ഈ പരിശീലനവും അപ്പോഴും പിൽക്കാലത്തും ജവഹറിനു വളരെ ഉപകരിച്ചു.

മോത്തിലാൽ ബ്രഹ്മവിദ്യാസംഘത്തിൽ പണ്ടേ ഒരു അംഗമായിരുന്നു. ഈ ആത്മവിദ്യാപരിശീലനം അദ്ദേഹത്തിനു് അത്ര രസപ്രദമായിരുന്നില്ല. അതുകൊണ്ടു് ഈ സംഘത്തിൽ അദ്ദേഹം അധികം പ്രവൎത്തനം നടത്തിയില്ല. എന്നാലും പല കാര്യങ്ങളിലും അദ്ദേഹം ആ സംഘത്തിൻെറ നായികയായ ആനിബസൻറിനെ ബഹുമാനിച്ചിരുന്നു. പുത്രൻെറ വിദ്യാഭ്യാസകാര്യവും ഇവർ തമ്മിൽ സംഭാഷണവിഷയമാക്കി. നല്ല ഒരു ഗൃഹാദ്ധ്യാപകനെ കണ്ടുപിടിച്ചയക്കാൻ ആനിബസൻറിനെ മോത്തിലാൽ ചുമതലപ്പെടുത്തി. അങ്ങനെ ആനിബസൻറിൻെറ ശുപാർശയുമായിട്ടാണു ഫർഡിനാൻഡു്—ടി. ബ്രൂക്സ് അലഹബാദിൽ വന്നതു്.

അയർലൻഡുകാരനായ പിതാവിൽനിന്നു് ബൽജിയംകാരിയായ മാതാവിനു ജനിച്ച ഒരു സന്താനമായിരുന്നു ഈ ഫർഡിനാൻഡു്. ഈ ചെറുപ്പക്കാരനു ജവഹറിൽ നല്ല സ്വാധീനശക്തി ചെലുത്താൻ സാധിച്ചു. കവിത വായിച്ചു രസിക്കാനുള്ള മനസ്ഥിതി, ഗ്രന്ഥപാരായണാസക്തി, ശാസ്ത്രീയ പരീക്ഷണങ്ങളിൽ ശ്രദ്ധ ഇങ്ങനെ കലകളോടും ശാസ്ത്രങ്ങളോടും ഒരുപോലെ മനസ്സിനു ചായ്‌വുണ്ടാകാൻ ഈ ഫർഡിനാൻഡു് ജവഹറിനു വഴികാണിച്ചുകൊടുത്തു.

മഹാത്മാക്കളെ വന്ദിക്കുകയും അവരുടെ തത്വചിന്തയെ ആരാധിക്കുകയും ചെയ്യുന്ന ബ്രഹ്മവിദ്യാസംഘത്തിൻെറ

അലഹബാദ് ശാഖയിലെ യോഗങ്ങൾ ആനന്ദഭവനത്തിൽ വച്ചു നടത്തപ്പെട്ടു. ജവഹറും ഈ നടപടിയിൽ ആകൃഷ്ടനായി. എന്നല്ല, ബ്രഹ്മവിദ്യാസംഘത്തിൽ ഈ ബാലൻ അച്ഛൻെറ അനുവാദത്തോടെ ചേരുകയും ചെയ്തു. തങ്ങൾ മഹത്തായ കാര്യങ്ങൾ നടത്താനായി തെരഞ്ഞെടുക്കപ്പെട്ടവരാണ് എന്ന ഭാവം ബ്രഹ്മവിദ്യാസംഘക്കാർക്കുണ്ടായിരുന്നു. ഈ ഭാവത്തോടുകൂടിത്തന്നെ പതിമൂന്നുവയസ്സായ ജവഹറും കുറച്ചുകാലം നടന്നു. കാശിയിൽവച്ചു നടന്ന ബ്രഹ്മവിദ്യാസംഘത്തിൻെറ ഒരു വാർഷികയോഗത്തിലും ജവഹറും ഫർഡിനാൻഡും കൂടി പോയി പങ്കുകൊണ്ടു. ഇങ്ങനെ ഫർഡിനാൻഡിൽനിന്നു കിട്ടിയ ബ്രഹ്മവിദ്യയോടുള്ള മമത ഇംഗ്ലണ്ടിൽ താമസമാക്കിയപ്പോൾ ജവഹർലാലിന് ഇല്ലാതായി. മതകാര്യങ്ങളിൽ അച്ഛൻെറ മനഃസ്ഥിതിയാണു വളർന്നതിനുശേഷം മകന് ഉണ്ടായതു്. എന്നാൽ ഫർഡിനാൻഡ് പഠിപ്പിച്ച ശാസ്ത്രീയാസക്തിയും സാഹിത്യപ്രേമവും ആമരണം ജവഹറിൽനിന്നു പോകയും ചെയ്തില്ല. നല്ല പുസ്തകങ്ങൾ വായിക്കുന്നതിൽ ഇത്രയും ആസക്തി ഇൻഡ്യയിൽ വളരെ കുറച്ചുപേരെ കണ്ടിട്ടുള്ളു. ശാസ്ത്രം പഠിക്കുന്നതിലും ശാസ്ത്രീയപുരോഗതിയെ സശ്രദ്ധം മനസ്സിലാക്കുന്നതിലും ജവഹർ മറെറാരു രംഗത്തു് ക്രിയാത്മകമായി പലതും ചെയ്യാൻ കഴിവുകൾ മുഴുവൻ ഉപയോഗിച്ചുകൊണ്ടിരുന്നപ്പോൾപോലും ശ്രമിച്ചതും ബാല്യത്തിൽത്തന്നെ ഈ ആസക്തി ലഭിച്ചതിൽനിന്നുണ്ടായ ഗുണമാണ്.

ഹിന്ദിയും സംസ്കൃതവും ജവഹറിനെ പഠിപ്പിക്കാൻ ഒരു വൃദ്ധനായ പണ്ഡിതനേയും മോത്തിലാൽ നിയമിച്ചു. സംസ്കൃതത്തിൽ വലിയ പാണ്ഡിത്യമൊന്നും ജവഹറിനു ലഭിച്ചില്ല. ഹിന്ദി സാമാന്യം നല്ലതുപോലെ അഭ്യസിച്ചു. എന്നാൽ ഇംഗ്ലീഷുഭാഷയിൽ കിട്ടിയ മെച്ചം ജവഹറിന് ഹിന്ദിയിൽ കിട്ടിയുമില്ല. ഉറക്കത്തിൽപോലും ജവഹർ ഇംഗ്ലീഷ് പറയുമായിരുന്നു. ചിന്തയ്ക്കു രൂപം നൽകിയതും ഇംഗ്ലീഷ്ഭാഷവഴിയാണ്. അദ്ദേഹം സ്വപ്നംകാണുന്നതും ഇംഗ്ലീഷിലാണെന്നു് അടുത്തു പരിചയപ്പെട്ട അബ്ദുൾകലാം ആസാദ് പറയുമായിരുന്നു.

ചിത്രകല ആസ്വദിക്കാൻ പഠിച്ചെങ്കിലും സംഗീതത്തോടായിരുന്നു പ്രേമം അധികമുണ്ടായിരുന്നത്. പാട്ട്, യന്ത്രങ്ങളിൽക്കൂടെയുള്ളതും, വായ്പാട്ടും അദ്ദേഹം ഇഷ്ടപ്പെട്ടു. തനിച്ചിരിക്കുമ്പോൾ മൂളിപ്പാട്ടുപാടാനും അദ്ദേഹം ഇഷ്ടപ്പെട്ടു. കവിതയുടെ നല്ല വരികൾ ഇമ്പമോടെ ചൊല്ലുവാനുള്ള കഴിവും അദ്ദേഹം സമ്പാദിച്ചു. സൽകാവ്യങ്ങളിൽ നല്ല ഭാഗങ്ങൾ പലതും അദ്ദേഹം ഹൃദിസ്ഥമാക്കി. നല്ല കവിതകൾ വായിച്ചു പഠിക്കാനും കവിതാഗ്രന്ഥങ്ങൾ താല്പര്യത്തോടെ ശേഖരിച്ചുവെക്കാനും അദ്ദേഹം ആദ്യം മുതൽ ശ്രമിച്ചു.

പ്രത്യേകം ഒന്നും മുൻഷി മുബാറക് ആലി പഠിപ്പിച്ചില്ലെങ്കിലും ബാലനായ ജവഹർ വിഷമഘട്ടങ്ങളിൽ സ്നേഹരൂപനായി മാറിയ ഈ വൃദ്ധന്റെ സാമീപ്യം സ്വീകരിച്ചു. പിതാവിനും പുത്രനും ഈ വൃദ്ധൻ നല്ല ചങ്ങാതിയായിരുന്നു. മഹമ്മദീയരുടെ വിശേഷദിവസങ്ങളിൽ മുൻഷിയുടെ ഗൃഹത്തിൽ അച്ഛനും മകനും വിശിഷ്ടാതിഥികളായി സ്വീകരിക്കപ്പെട്ടു. രണ്ടുപേരും അവിടെ ഭക്ഷണവും കഴിക്കുമായിരുന്നു.

ഇങ്ങനെ മനസ്സിനു സ്വാതന്ത്ര്യവും പഠിക്കാൻ വേണ്ട പരിസരവുമെല്ലാം പിതാവിന്റെ സ്നേഹം നിറഞ്ഞ പ്രവൃത്തികൊണ്ടു ജവഹറിനു ലഭിച്ചു. ഒരു പുഴുക്കുത്തും അസ്വാതന്ത്ര്യവും ഇല്ലാതെയാണ് ഈ ചെറിയ ചെന്താമര വളന്നതു്. യൂറോപ്യന്മാർ പ്രത്യേക മാഹാത്മ്യമുള്ളവരാണെന്ന വിചാരം ജവഹറിന് ഉണ്ടായില്ല. മതവൈരാഗ്യത്തിനും അവസരം ലഭിച്ചില്ല. എന്നാൽ സ്വന്തം നാട്ടുകാരുടെ പരാധീനതയും ഇംഗ്ലീഷുകാരുടെ ഇൻഡ്യയിലെ പെരുമാററത്തിന്റെ അർത്ഥശൂന്യതയും മററുള്ളവരിൽനിന്നു ജവഹർ അറിയുകയും ചെയ്തു.

കവിതാഗ്രന്ഥങ്ങളും സാഹസങ്ങൾ വിവരിക്കുന്ന കഥകളും മാത്രമല്ല ജവഹർ വായിച്ചതു്. മോത്തിലാൽ അന്നു പ്രായോഗികരാജ്യതന്ത്രത്തിൽ കടന്നുകൂടിയില്ലെങ്കിലും രാജ്യതന്ത്രം ആനന്ദഭവനത്തിൽ ചർച്ചയ്ക്കു വിഷയമാകാറുണ്ടായിരുന്നു. ആനന്ദഭവനത്തിൽ വളർന്ന ചെറുപ്പക്കാർ

അവിടെ ഇംഗ്ലീഷുകാരും ഇൻഡ്യാക്കാരും തമ്മിൽ കാണുന്ന അടുപ്പം പുറത്തു കാണാത്തതിൽ അമർഷം കൊണ്ടിട്ടുണ്ടു്. റയിൽവേസഞ്ചാരത്തിലാണു് ഇതു കൂടുതൽ പ്രത്യക്ഷപ്പെട്ടതു്. ഏതു നിസ്സാരനായ യൂറോപ്യനും ആംഗ്ലോ ഇൻഡ്യൻ എന്നു പറയുന്ന സങ്കരജാതിക്കാരനും നിലയും വിലയുമുള്ള ഇൻഡ്യാക്കാരെ വണ്ടിയിലെ സൗകര്യത്തിനുവേണ്ടി വെളിയിൽ ചാടിക്കയും മററു മുറികളിലേക്കു് ഓടിക്കയും ചെയ്തിരുന്നു. കോടതിയിൽ കയറിയാലും വലിയ രക്ഷ കിട്ടാൻ അന്നു വിഷമമായിരുന്നു. ധീരതയ്ക്കു് ഒരു കുറവുമില്ലാത്ത നെഹ്രുവംശജർ ഇത്തരം പല ഉരസലുകളും അനുഭവിക്കയും ഈ പെരുമാററത്തെ ചെറുക്കുകയും ചെയ്തിരുന്നതു് ആനന്ദഭവനത്തിൽ ചർച്ചാ വിഷയമായി. ഇംഗ്ലീഷുകാർ ഇൻഡ്യയിൽ കാണിക്കുന്ന ഭള്ള നിറുത്തിക്കണം എന്നു് ഈ ചെറുപ്പക്കാർക്കും തോന്നി. ബാല്യത്തിലേതന്നെ ഭാവനാസമ്പന്നനായ നെഹ്രുബാലൻ ഇതിനെപ്പററി രേഖപ്പെടുത്തിയിരിക്കുന്നതു് ഇങ്ങനെയാണു്:

'ഇൻഡ്യയ്ക്കുവേണ്ടി വാളെടുത്തു പൊരുതി ആ ദേവിയെ സ്വതന്ത്രയാക്കണം എന്നു ഞാൻ സ്വപ്നം കണ്ടു.'

ജപ്പാനും റഷ്യയുമായി അന്നു യുദ്ധം നടക്കുകയാണു്. റഷ്യയെ ജപ്പാൻ ഇട്ടു വട്ടംചുററിക്കുന്നതു് ഏഷ്യയ്ക്കു യൂറോപ്പിനെ തോല്പിക്കാൻ ശക്തിയുണ്ടെന്നു കാണിക്കയാണു് എന്നു് ഇൻഡ്യാക്കാരും കരുതി അഭിമാനിച്ചു. ജപ്പാന്റെ ഉയർച്ചയിൽ ആഹ്ളാദവും ഇൻഡ്യാക്കാർക്കുണ്ടായി. ബാലനായ നെഹ്രുവും ഈ യുദ്ധകാര്യങ്ങൾ വായിച്ചു മനസ്സിലാക്കാൻ പത്രപാരായണം തുടങ്ങി.

കാശ്മീരികളുടെ ഇടയിൽ പർദ്ദ ഇല്ലാത്തതിനാൽ ബാലികാബാലന്മാർ തമ്മിൽ കണ്ടുമുട്ടുന്നതിനു വിഷമം ഇല്ലായിരുന്നു. ജവഹറിനു പതിന്നാലു വയസ്സായപ്പോഴേക്കും നെഹ്രുകുടുംബത്തിലും പല മാററങ്ങളും വന്നു. അവിടെ താമസിച്ചിരുന്ന ചെറുപ്പക്കാർ പഠിക്കാനായും പഠിച്ചു മിടുക്കരായി സ്വന്തമായി ജീവിക്കാനായും ആനന്ദഭവനം വിട്ടു. പുതിയ ഭവന പതിന്നാലു വയസ്സായപ്പോ

ഴേയ്ക്കു കാവ്യത്തിലും കലയിലും രസിച്ചിരുന്ന ജവഹറിനും ഉണ്ടായി. സമപ്രായക്കാരായ ബാലന്മാരോടുകൂടി കഴിയുന്നതായിരുന്നു ഇഷ്ടമെങ്കിലും മറേറവർഗ്ഗക്കാരെപ്പററിയും ചില അവ്യക്തചിന്തകൾ അദ്ദേഹത്തിനു് ഉണ്ടായി. സാമൂഹ്യസമ്മേളനങ്ങൾ വലിയതോതിൽ നടക്കുമ്പോൾ അദ്ദേഹം ബാലികമാരിലും കണ്ണയച്ചുതുടങ്ങി. ധാരാളം സുന്ദരികൾ കാശ്മീരികളുടെ ഇടയിൽ ഉണ്ടായിരുന്നു. അഭികാമ്യനായിരുന്നു ജവഹറും. കടാക്ഷങ്ങളും സ്പർശനങ്ങളും ദേഹത്തിൽ മാത്രമല്ല പുളകം അന്നു് ആ ബാലനു് ഉണ്ടാക്കിയതു്. ഇങ്ങനെ വായനയിൽ അഭിരുചി, ലോകകാര്യങ്ങൾ അറിയുവാനുള്ള ആസക്തി, കലകളിലും സാഹിത്യത്തിലും ആനന്ദിക്കാനുള്ള മനസ്ഥിതി, ശാസ്ത്രീയപരീക്ഷണനിരീക്ഷണങ്ങളിൽ കൗതുകം, സ്വരാജ്യസ്നേഹം, പഠിച്ചു മിടുക്കനായി തന്റെ അച്ഛനെപ്പോലെ ധീരനും കീർത്തിമാനും ആകണം എന്ന ആശ, അതിനു തക്ക ബുദ്ധിശക്തി, ലോകം കാണുവാനുതകുന്ന പരിശീലനം, ഇത്രയും ഉള്ള ജവഹറിനെ കൂട്ടിക്കൊണ്ടാണു മോത്തിലാൽ 1905–മേയിൽ ഇംഗ്ലണ്ടിലേക്കു തിരിച്ചതു്. പുത്രിയും ഭാര്യയും അദ്ദേഹത്തിന്റെ കൂടെ യാത്രചെയ്തിരുന്നു.

രണ്ടു കാര്യങ്ങൾ സാധിക്കാനാണു് മോത്തിലാൽ ഇങ്ങനെ സകുടുംബം യൂറോപ്പിലേക്കു തിരിച്ചതു്. ഒന്നാമതു്, പുത്രനെ ഇംഗ്ലണ്ടിലെ നല്ല പബ്ളിക്ക് സ്കൂളുകളിൽ ഒന്നിൽ ചേർക്കുക. രണ്ടാമത്തേതു്, സ്വരൂപ്റാണിയുടെ ആരോഗ്യം വീണ്ടെടുക്കാൻ യൂറോപ്പിലെ ജലചികിത്സ ഒന്നു പരീക്ഷിക്കുക; ഇതു രണ്ടും എങ്ങനെ നടന്നു എന്നു് അടുത്ത അദ്ധ്യായത്തിൽ വിവരിക്കാം.



V

# ഹാരോയിലെ വിദ്യാർത്ഥിയും വിദ്യാഭ്യാസവും

രണ്ടുദ്ദേശങ്ങളോടുകൂടിയാണ് മോത്തിലാൽ സകുടുംബം യൂറോപ്പിൽ പോയതെന്നു മുൻപു പറഞ്ഞല്ലോ. ഇതു മോത്തിലാലിന്റെ മൂന്നാമത്തെ യൂറോപ്യൻയാത്രയായിരുന്നു. ഇവർ 1905 മെയ് അവസാനത്തിലാണ് ഇംഗ്ലണ്ടിൽ ചെന്നുചേർന്നത്. ജപ്പാനു റഷ്യയുടെമേലുണ്ടായ വിജയമാണ് അവരെ ഇംഗ്ലണ്ടിലേയ്ക്കു സ്വാഗതം ചെയ്തതെന്നു പറയാം. ഏതായാലും ജവഹർ ഇതുകേട്ടു വളരെ ആഹ്ലാദിച്ചു. അടുത്ത ദിവസമായിരുന്നു ഡർബിയിലെ കുതിരപ്പന്തയം. ഈ പന്തയം ഒരു ദേശീയോത്സവമായിട്ടാണ് ഇംഗ്ലീഷുകാർ കൊണ്ടാടാറുള്ളത്. മോത്തിലാലും കുടുംബവും ഈ ദേശീയോത്സവത്തിൽ പങ്കെടുത്തു.

ചില മിത്രങ്ങളുടെ സഹായത്തോടുകൂടി ജവഹരിലാലിനെ ഹാരോ എന്ന വിദ്യാലയത്തിൽ ചേർക്കാൻ സാധിച്ചു. സ്കൂൾ സെപ്റ്റംബറിലേ തുറക്കുമായിരുന്നുള്ളു. എന്നാലും ആ സ്കൂളിലെ ഹെഡ്മാസ്റ്ററുടെനിർദ്ദേശപ്രകാരം ജവഹറിനെ ലണ്ടനിൽ താമസിപ്പിച്ചു ലത്തീൻഭാഷ പഠിപ്പിച്ച് സ്കൂളിലെ എൻടൻസ്പരീക്ഷയ്ക്കു ചേർക്കുവാനുള്ള ഏർപ്പാടു ചെയ്തിട്ടാണു മോത്തിലാലും പത്നിയും പുത്രിയുംകൂടി യൂറോപ്പിലേയ്ക്കു പോയത്.

ജലചികിത്സയ്ക്കു പ്രസിദ്ധിയാർജ്ജിച്ച ഹാംബർഗ്ഗിൽ താമസിച്ച് ഉഷ്ണജലപാനവും ജലസ്നാനവും നടത്തിനോക്കിയെങ്കിലും സ്വരൂപ്റാണിക്ക് അതുകൊണ്ടു ഗുണം ഉണ്ടായില്ല. അതിനാൽ ബാഡ്എംഡ് എന്ന സ്ഥലത്തെ ജലചികിത്സ പരിശോധിക്കാം എന്നു കരുതി അവർ അങ്ങോട്ടു കടന്നു. വൻകുന്നുകളുടെ നടുവിൽ നദി

യുടെ രണ്ടുവശങ്ങളിലായി സ്ഥാപിക്കപ്പെട്ട ആ പട്ടണം മോത്തിലാലിനെ വളരെയേറെ ആകർഷിച്ചു. ഇടവിടാതെ മോട്ടാർബോട്ടുകഠം നദിയിൽക്കൂടി കടത്തുകൂലി വാങ്ങിച്ചുംകൊണ്ടു യാത്രക്കാരെ കടത്തുന്നതു കരയ്ക്കുനിന്നു കാണാൻ നല്ല ഒരു കാഴ്ചയാണു്. 'ഏററവും ചന്തമുള്ള സ്ഥലം' എന്നാണു മോത്തിലാൽ ഈ സ്ഥലത്തെപ്പററി പറഞ്ഞതു്. അദ്ദേഹം ഉല്ലാസചിത്തനായി വിശ്രമസുഖം അനുഭവിക്കാൻതന്നെ തയ്യാറായി. അതിനുതക്ക ഒരവസരവും അപ്പോഠം വന്നുചേർന്നു.

നാനിന്റെ (കുട്ടിയായ വിജയലക്ഷ്മിയുടെ ഓമനപ്പേർ) പിറന്നാഠം അവിടെവച്ചു് ആഘോഷിക്കപ്പെട്ടു. ആ പട്ടണത്തിൽ പഠിച്ചിരുന്ന കൊച്ചുകുട്ടികഠംക്കു് ഒരു സൽക്കാരം നടത്തിയാണു് 'നാനി'ന്റെ പിറന്നാഠം ആഘോഷിക്കാൻ അദ്ദേഹം നിശ്ചയിച്ചതു്.

അദ്ദേഹം താമസിച്ചിരുന്ന ഹോട്ടലിൽ നാനൂറു കുട്ടികളെ ഒരുമിച്ചു സല്ക്കരിക്കാൻ സൗകര്യം ഇല്ലായിരുന്നു. അതിനാൽ രണ്ടു സംഘങ്ങളായിട്ടാണു് അവരെ സ്വീകരിച്ചതു്. ഈ സംഭവത്തെപ്പററി മോത്തിലാൽ മകനു് അയച്ച കത്താണു താഴെ പകർത്തുന്നതു്.

'നാനിനു കിട്ടിയ സമ്മാനങ്ങഠം അവഠംക്കു ചുമക്കാൻ സാധിക്കാതായി എന്നു പറഞ്ഞാൽ അതു് അക്ഷരംപ്രതി ശരിയായിരുന്നു. വലിയ ഒരു സംഘം തന്നെ അവിടെ ചുററിക്കൂടി. നാനിനെ അവർ ബഹളംകൂട്ടി അനുമോദിച്ചു. ഇത്തരം ഒരു ജന്മദിനം നാനിനു് ഇതുവരെ ഉണ്ടായിട്ടില്ല. ഇനിയും ഉണ്ടാകുമോ എന്നും സംശയമുണ്ടു്. നല്ലതുപോലെ അവഠം പെരുമാറി. പുതുവസ്ത്രം ധരിച്ചു് ഒരു രാജകുമാരിയെപ്പോലെ ആ ബാലിക നിന്നു. അതുകൊണ്ടു ഞാൻ ഒരു ഭാരതീയരാജാവാണു് എന്നവർ കരുതി. പതിനഞ്ചു പവൻ മാത്രം ചെലവാക്കി ഇങ്ങനെ പ്രസിദ്ധി ആർജ്ജിക്കുന്നതും ഒരു ലാഭക്കച്ചവടമാണു്.'

പുത്രനെ സ്കൂളിൽ ചേർക്കാറായപ്പോഴേയ്ക്കും നെഹ്റുകുടുംബം ഹാരോവിൽ മടങ്ങിയെത്തി.

ലണ്ടനിൽനിന്നു പത്തു മൈൽ അകലെ സ്ഥിതിചെയ്യുന്ന ഹാരോയിലെ പബ്ളിക്ക്സ്കൂൾ വിഖ്യാതിയാർജ്ജിച്ച ഒരു സ്ഥാപനമാണു്. ഈററണും ഹാരോവും ആണു് ഇംഗ്ലണ്ടിലെ ഏററവും പ്രശസ്തമായ രണ്ടു പബ്ളിക്ക്സ്കൂളുകൾ.

എലിസബെത്തുരാജ്ഞിയുടെ കാലത്തു്, അതായതു്, ഇംഗ്ലണ്ടിനു് അതിപ്രശസ്തിയും ഉത്സാഹവും ഏററവും ഉണ്ടായിരുന്ന കാലത്തു് ഹാരോവിലെ ഒരു സാധാരണക്കാരനായ ജോൺലയൻ ആണു് ഈ വിദ്യാലയം സ്ഥാപിച്ചതു്. ഈ നാട്ടുകാരുടെ കുട്ടികളെ പഠിപ്പിക്കാൻ ഉദ്ദേശിച്ചാണു് ഈ വിദ്യാലയം സ്ഥാപിക്കപ്പെട്ടതു്. എന്നാൽ 1660 മുതൽ ഈ സ്ഥാപനത്തിൽ വെളിയിൽനിന്നു വരുന്ന വിദ്യാർത്ഥികളെയും സ്വീകരിച്ചുതുടങ്ങി. ഇംഗ്ലണ്ടിൽ ആഭിജാത്യമുള്ളവരും ആഭിജാത്യം കൊതിക്കുന്നവരും തങ്ങളുടെ സന്താനങ്ങളെ വിദ്യാഭ്യാസത്തിനു ഹാരോയിലോ ഈററണിലോ ആണയച്ചിരുന്നതു്. ജനിച്ച കുലത്തേക്കാൾ ഹാരോവിയൻ (ഹാരോവിൽ പഠിച്ചവൻ) ഈറേറാണിയൻ (ഈററണിൽ പഠിച്ചവൻ) എന്നു പറയുന്നതിലാണു് ഇംഗ്ലീഷുകാർ അഭിമാനം കൊണ്ടതു്. അതുമാത്രമല്ല, ഇങ്ങനെ ഒന്നിച്ചു് ഒരു സ്കൂളിൽ പഠിച്ചവർ തമ്മിൽ സഹോദരസ്നേഹത്തേക്കാൾ അടുത്ത ബന്ധം പുലർത്തുകയും ചെയ്തുവന്നു. സ്വഭാവരൂപീകരണം തുടങ്ങുന്നകാലത്തു മാന്യതയുടെ മാനദണ്ഡം അനുസരിച്ചു ചിട്ടവച്ചു വളരുന്നതു നല്ലതാണു് എന്നു് ഇംഗ്ലീഷുകാരും പഠിച്ചിരുന്നു. മനുഷ്യരെ മാന്യരാക്കാൻ കലാശാലാവിദ്യാഭ്യാസത്തിനു സാധിക്കും. ആ മാന്യതയുടെ അടിത്തറ പാകാനാണു പബ്ളിക്ക്സ്കൂളുകളിൽ ശ്രമിക്കുന്നതും.

'ബാററിൽ ആഫ് വാട്ടർലൂ' (നെപ്പോളിയനെ തോല്പിച്ച ഒടുവിലത്തെ യുദ്ധം) ജയിച്ചതു് ഈററൺ വിദ്യാലയത്തിലെ ഫുട്ബാൾ കളിസ്ഥലത്തു ലഭിച്ച പരിശീല

നംകൊണ്ടാണെന്നു ലോകജേതാവിന്റെ ജേതാവായ വില്ലിങ്ടൺ ഈററന്റെ പ്രശസ്തിയെ ഉയർത്തി. ഹാരോയിൽ പഠിച്ചവരാണ് ഇംഗ്ലണ്ടിലെ പല പ്രധാനമന്ത്രിമാരും. പീൽ, പാൽമേഴ്സ്റ്റൺ, ബാൾഡ്വിൻ, വിൻസ്റ്റൺ ചർച്ചിൽ എന്ന പേരുകൾ ഇതിൽ ഉൾപ്പെടും. ഇംഗ്ലണ്ടിന്റെ നിലയ്ക്കു മാത്രമല്ല കല്യക്കം വന്നതു്. ഇംഗ്ലണ്ട് എന്നൊരു പ്രത്യേക രാജ്യം ഇല്ലാതാകാനുള്ള പരിസരം എല്ലാം വന്നു. രാഷ്ട്രീയമായതോ, ദേശീയമായതോ എല്ലാം നശിച്ചു. അന്ന് അചഞ്ചലനായി എല്ലാ ഭാരവും ഏറെറടുത്തു, തനിക്കു തന്നിലും ഇംഗ്ലീഷ്ജനതയിലും ഉള്ള വിശ്വാസം ഒന്നുമാത്രം കൈമുതലാക്കി, രക്തവും സ്വേദവും ഇരുമ്പും നൽകി, പരാജയത്തെ പരാജയത്തിന്റെ അടിസ്ഥാനമാക്കി, ഇംഗ്ലണ്ട് അറിഞ്ഞതിൽ ഏററവും ഭയാനകമായഘട്ടം തരണംചെയ്യാൻ കർണ്ണധാരനായി നിന്ന വിൻസ്റ്റൺ ചർച്ചിൽ ഹാരോയിൽ പഠിച്ച ഒരു വിദ്യാർത്ഥിയായിരുന്നു. ഈ ചർച്ചിൽ തന്നെ ഇംഗ്ലണ്ടിന്റെ കിരീടത്തിലെ തിളക്കമേറിയ രത്നമാണ് ഇൻഡ്യയെന്നും ഇൻഡ്യ പോയാൽ ബ്രിട്ടീഷ്സാമ്രാജ്യം എവിടെയെന്നും, താൻ ബ്രിട്ടീഷ്സാമ്രാജ്യം നശിപ്പിക്കാനല്ല ബ്രിട്ടീഷ്പ്രധാനമന്ത്രിയായതെന്നും വീമ്പിളക്കി, ഇൻഡ്യൻ സ്വാതന്ത്ര്യവാദത്തെ പരിഹസിച്ചു തള്ളി. ആ ചർച്ചിൽ ഇൻഡ്യയെ ഭദ്രമാക്കാൻ ഇരുമ്പുമുഷ്ടിയുള്ള വേവലിനെ വൈസ്രോയിയായി നിയമിച്ചു. 'ഇന്നു് ഇൻഡ്യയിലുള്ളതിൽ പത്തിരട്ടി ഇംഗ്ലീഷ്സേന വേണം ഇൻഡ്യയെ അടിമത്തത്തിൽ വച്ചുകൊണ്ടിരിക്കാൻ! അതുമല്ല അതുകൊണ്ടും ഫലം ഉണ്ടാകുമോ എന്നാണു സംശയം' എന്നായിരുന്നു വേവൽ മനസ്സിൽ കണ്ടതു്. ഇങ്ങനെ ഈ ഇംഗ്ലണ്ടിലെ കിരീടത്തിലെ ഏററവും തിളങ്ങുന്ന രത്നത്തിനെ ആ കിരീടത്തിൽനിന്ന് അടർത്തിക്കൊടുത്തില്ലെങ്കിൽ രക്ഷയില്ലെന്നു വരുത്തിവച്ചതും അങ്ങനെ അടർത്തിവാങ്ങിച്ച രത്നത്തെ ഏററുവാങ്ങി കാത്തുരക്ഷിക്കാൻ ആദ്യത്തെ ഇൻഡ്യൻപ്രധാനമന്ത്രിപദം ഏററതും ഹാരോവിൽ പഠിച്ച മറെറാരു വിദ്യാർത്ഥിയായ ജവഹർലാൽ നെഹ്രുവാണ്. ലോകം മറക്കാത്ത ഈ രണ്ടു പ്രധാനമന്ത്രിമാരും ഹാരോ

വിൽ ഒന്നിച്ചു പഠിച്ചില്ല. പക്ഷെ ഹാരോവിലെ ഒരു ആഘോഷത്തിലൊന്നിച്ചു പങ്കുകൊണ്ടു് ഒരുമിച്ചു് ഒരു പഴയ പാട്ടുപാടി രസിച്ചു! ഇവർ രണ്ടുപേരും പഠിച്ചിരുന്നപ്പോഴും അത്ര മിടുക്കന്മാരും ആയിരുന്നില്ല. ചർച്ചിൽ ഒരു ക്ലാസ്സിൽ തന്നെ മൂന്നു കൊല്ലം പഠിച്ചു. ജവഹർ തോററില്ലെങ്കിലും അന്നു് ഒരു പ്രസിദ്ധിയും ആർജ്ജിച്ചില്ല. രണ്ടു വലിയ നാട്ടുകളുടെ ഏററവും വൈഷമ്യമേറിയ ഘട്ടങ്ങളിൽ ആ നാട്ടുകളുടെ നേതൃത്വം ഏറെറടുത്തു് അവയെ ആപത്തിൽ നിന്നു രക്ഷിച്ചു് ഔന്നത്യത്തിൽ പിന്നെയും സ്ഥാപിച്ച രണ്ടു പ്രധാനമന്ത്രിമാരിൽ ഒരാൾ തൻെറ പുത്രനാണെന്നു മോത്തിലാൽ ജീവിച്ചിരുന്നപ്പോൾ അറിഞ്ഞിരുന്നെങ്കിൽ! ഗാന്ധിജിപോലും ജവഹർ പഠിച്ച പള്ളിക്കൂടം കാണാൻ ഇംഗ്ലണ്ടിൽ ചെന്നപ്പോൾ ഔത്സുക്യം പ്രകടിപ്പിച്ചു. ഹാരോയിലെ പബ്ളിക്സ്കൂൾ അത്ര പ്രസിദ്ധമാണു്. കുടുംബാംഗങ്ങളുമായി നീണ്ട വേർപാടിൻെറ വിഷമം ആദ്യം ജവഹർ അനുഭവിച്ചതു് ഹാരോവിൽ വിദ്യാർത്ഥിയായി ചേർന്നപ്പോഴാണു്. ഈ വേർപാടിൻെറ വിഷാദം രണ്ടു കൂട്ടർക്കും ഉണ്ടായിരുന്നു. എന്നാൽ ഇതു സഹിക്കേണ്ടതാണു് എന്നും രണ്ടു കൂട്ടർക്കും അറിയാമായിരുന്നു. അതു വിശദീകരിക്കുന്ന ഒരു കത്താണു താഴെ പകർത്തുന്നതു്. മകനെ പിരിഞ്ഞു


ഹാരോവിലെ വിദ്യാർത്ഥി

വന്ന കപ്പൽ കയറുകയാണ്‌ അദ്ദേഹം ചെയ്തത്‌. മകനോടു വേർപെട്ടിട്ട്‌ അധികസമയമായില്ലെങ്കിലും സമയം അർദ്ധരാത്രിയോട്‌ അടുത്തെങ്കിലും സുതനോടുള്ള വാത്സല്യം അദ്ദേഹത്തെക്കൊണ്ടു തൂവൽ എടുപ്പിച്ചു.

''നീ ഓക്കണം. മനസ്സിൽ നല്ലതുപോലെ ഓക്കണം. ഞങ്ങാംക്ക്‌ ഈ ലോകത്തിൽ ഉള്ളതും ഒരു പക്ഷെ അടുത്ത ലോകത്തിലും അങ്ങനെതന്നെ എന്നു ഞങ്ങാം വിചാരിക്കുന്നതും ആയ ഏററവും കാമ്യമായ നിധിയെയാണു ഞങ്ങാം വിട്ടുപിരിയുന്നതു്. ഈ വിരഹത്തിൻെറ വേദന ഞങ്ങാം അനുഭവിക്കുന്നതു നിൻെറ നന്മ ഉദ്ദേശിച്ചു മാത്രമാണ്‌. നിനക്കു വല്ലതും സമ്പാദിച്ചുതരുക എന്ന ഉദ്ദേശമല്ല ഈ കാര്യത്തിൽ ഉള്ളതു്. ആ പ്രശ്നം ഇവിടെ ഉദിക്കുന്നതേയില്ല. ഒരു പക്ഷെ, എൻെറ ഒരു കൊല്ലത്തെ വരുമാനം നിനക്കായി നീക്കിവച്ചാൽ അതു സാധിതപ്രായമാകും. നിന്നെ ഒരു യഥാത്ഥമനുഷ്യനാക്കുക എന്ന പ്രശ്നമാണ്‌ ഇവിടെയുള്ളതു്. നീ അങ്ങനെ ആകണം എന്നാണ്‌ എൻെറ ആശ. നീ അങ്ങനെ ആവുകയും ചെയ്യും. നിന്നെ ഞങ്ങളുടെകൂടെ താമസിപ്പിച്ചു, വിദ്യാഭ്യാസം നാമമാത്രമായി നല്കിയോ, അതോ നല്കാതെയോ, സ്വർണ്ണമായി ഏറെ സമ്പത്തു തരുന്നതു്‌ ഏററവും സ്വാത്ഥപരമായ ഒരു കമ്മമാണ്‌; അല്ല മഹാപാപംതന്നെയാണ്‌ അതു്‌.

നെഹ്രുകുടുംബത്തിൻെറ ഐശ്വര്യസ്ഥാപകനാണു ഞാൻ എന്ന്‌ അഹംഭാവം കൂടാതെ എനിക്കു പറയാൻ സാധിക്കുമെന്നാണ്‌ എൻെറ വിശ്വാസം. ഈ ഉറപ്പുള്ള അടിത്തറയിൽ ഒരു മഹാപ്രാസാദം നിമ്മിക്കുവാൻ പിറന്ന ആളാണു നീ എന്നാണു നിന്നെ നോക്കുമ്പോാം ഞാൻ കാണുന്നതു്‌. ആകാശംവരെ തല ഉയത്തിനില്കുന്ന ഒരു ഗംഭീര സൗധംകണ്ടു്‌ എനിക്കു സംതൃപ്തി നേടണം.

ഞാൻ ദേഹസംബന്ധമായി നിന്നെ വിട്ടുപിരിയുന്നു. എന്നാൽ ആത്മാവിൽ എപ്പോഴും ഞങ്ങാം നിന്നോടൊത്തുണ്ടായിരിക്കും. 10 മാസം തികയുന്നതിനുമുമ്പു ഞാൻ വീണ്ടും നിൻെറ അടുത്തു വരുന്നതാണ്‌. രണ്ടു കൊല്ലം കഴി

ഞ്ഞാൽ അലഹബാദിൽ നിന്റെ പഴയ പരിസരത്തിൽ ഏതാനും മാസങ്ങൾ കഴിച്ചുകൂട്ടാൻ നിനക്കു സാധിക്കും. നീയുമായി വേർപെടുംവരെ നിന്നെ ഇത്രമാത്രം സ്നേഹിച്ചിരുന്നു എന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല. ഒരു പക്ഷെ ഇതു് എന്റെ മനസ്സിന്റെ ക്ഷീണംകൊണ്ടുണ്ടായതും ആയിരിക്കാം. അല്പകാലത്തേക്കു മാത്രമേ ഈ വേർപാടു് ഉണ്ടായിരിക്കൂ എന്നു് എനിക്കറിയാമെങ്കിലും ഈ ചിന്ത എന്നെ ബലഹീനനാക്കുന്നു. എന്നാൽ എനിക്കു നിന്നോടുള്ള കർത്തവ്യം ബലമായിത്തന്നെ ഇപ്പോഴും പണ്ടത്തേതുപോലെ വർത്തിക്കുന്നു. ഈ ക്ഷീണം ബാധിച്ച മനസ്സിന്റെ സംരക്ഷണം നിന്റെ ചുമതലയിലാണു സ്ഥിതിചെയ്യുന്നതു്. എന്റെ എല്ലാ പ്രതീക്ഷകൾക്കും അനുസരണമായും അതിനുപരിയായും നീ ഉയരും എന്നതിൽ എനിക്കു തെല്ലും സംശയമില്ല. നിന്റെ ശ്രദ്ധ മുഴുവൻ പതിയേണ്ടത്ര ജോലി നിനക്കുണ്ടു്.

ജോലിയിൽ ആരോഗ്യസംരക്ഷണവും ഉൾപ്പെടും. മനസ്സിനും ദേഹത്തിനും ഒരുപോലെ പൂർണ്ണത വേണം. നിന്നിൽ നിന്നു വിഷാദത്തോടെ വേർപിരിഞ്ഞു പോന്ന ഞങ്ങൾ പകരം പ്രതീക്ഷിക്കുന്നതു് ഈ കാര്യം മാത്രമാണു്. ഈ രീതിയിൽ അനവധി പേജുകൾ എനിക്കു് എഴുതാൻ സാധിക്കും. എന്നാൽ ഇപ്പോൾ സമയം രാത്രി ഒരുമണി ആകാറായി. അതുമല്ല ഒരു ഉപദേശപ്രസംഗം നീ എന്നിൽനിന്നു പ്രതീക്ഷിക്കുന്നുമില്ല. അതുകൊണ്ടു് എന്റെ വാത്സല്യത്തിനു പാത്രമായ എന്റെ കുഞ്ഞേ! ഞാൻ നിന്നോടു യാത്ര ചോദിക്കുന്നു. നീ നിന്റെ ആരോഗ്യം സംരക്ഷിക്കണം. നിന്നെത്തന്നെ സംരക്ഷിക്കണം. അങ്ങനെ ചെയ്യുന്നതുകൊണ്ടു നിന്റെ മാതാപിതാക്കളെയാണു നീ സംരക്ഷിക്കുന്നതു്.''

'അച്ഛൻ മകൾക്കയച്ച കത്തുകൾ' എന്ന ജവഹർലാലിന്റെ ഗ്രന്ഥം പ്രസിദ്ധിയാർജ്ജിച്ചതാണു്. ലോകോല്പത്തിയും ലോകചരിത്രദൃശ്യങ്ങളുമാണു് ഈ കത്തിലെ വിഷയങ്ങൾ. എന്നാൽ മോത്തിലാൽ മകനു് അയച്ച കത്തുകൾ, മകന്റെ എഴുത്തുകളെക്കാൾ പ്രസിദ്ധങ്ങൾ

ആകേണ്ടതാണ്. എന്തെന്നാൽ ജവഹർലാലിൻെറ കത്തുകളിലെ പ്രമേയം സുപ്രസിദ്ധമാണ്. സമീപനത്തിൽ മാത്രമേയുള്ള പുതുമ. എന്നാൽ മോട്ടിലാലിൻെറ കത്തുകൾ ആവിധത്തിൽ മാത്രമുള്ളതല്ല. തന്നത്താൻ ഉയൎന്ന മനുഷ്യൻ ആ അടിസ്ഥാനത്തിൽ ആകാശംവരെ ഉയരുവാൻതക്ക ഭാവനയും ബുദ്ധിയുടെ വളർച്ചയും പ്രവൎത്തനകൗശലവും പുത്രനിൽ ഉണ്ടാകുവാൻ ഉററു ശ്രമിക്കയാണ് ഈ കത്തുകൾ മുഖേന ചെയ്യുന്നതു്. കടലുകൾതന്നെ ഇടയിൽ ഉണ്ടെങ്കിലും പുത്രനും പിതാവിനും തമ്മിൽ ആശയവിനിമയത്തിനു വിഷമം ഇല്ലായിരുന്നു. പുതിയ പരിസരത്തിൽ പുത്രൻ പെരുമാറുന്നതു് എങ്ങനെയെന്നു ഭാവനയിൽ അദ്ദേഹത്തിനു കാണാമായിരുന്നു. ഉപദേശരൂപത്തിൽ പ്രസംഗിക്കുന്ന ഉഗ്രശാസനനായ പിതാവായിട്ടല്ല മോത്തിലാൽ ജവഹർലാലിനു പിന്നീടു പ്രത്യക്ഷപ്പെട്ടതു്. ധൎമ്മം ചിലപ്പോൾ മൎമ്മം അറിഞ്ഞു മനസ്സിലാക്കാൻ സഹായിക്കുന്ന വിധം ഈ കത്തുകളിൽ കാണും. അതിലും കൂടുതൽ ഒരു സുഹൃത്തു മറെറാരു സുഹൃത്തിനു് എഴുതുന്ന മട്ടിൽ ഉള്ളതായിരുന്നു ഈ കത്തുകൾ. ബഹുമാന്യനായ ഒരു പിതാവിനു് ആരാധ്യനായ ഒരു പുത്രൻ ഇങ്ങനെ ലഭിച്ചതു് ആകസ്മികസംഭവമല്ല എന്നു് ഈ കത്തുകൾ തെളിയിക്കും. ഭാവിയിലേക്കു ദീർഘവീക്ഷണം ഉള്ള ഒരു സംവിധായകൻ കരുതിക്കൂട്ടി തയ്യാറാക്കിയ പരിപാടിയാണു ജവഹറിൻെറ വളർച്ചയിലും വിദ്യാഭ്യാസത്തിലും നാം കാണുന്നതെന്നു ചുരുക്കിപ്പറയാം.

മാസിഡോണിയായിലെ രാജാവായ ഫിലിപ്പിനു പുത്രനെ (അലക്സാണ്ഡറെ) അരിസ്റ്റാട്ടിലിനെ ഏല്പിച്ചാൽ ആശ്വസിക്കാമായിരുന്നു. സാക്രട്ടീസിൻെറ പ്രിയശിഷ്യൻ സൎവ്വജ്ഞനായിരുന്നു. ഇന്നു് എത്ര ബുദ്ധിയുള്ള മനുഷ്യൻ വിചാരിച്ചാലും അരിസ്റ്റാട്ടിലിനെപ്പോലെ സൎവ്വജ്ഞനാകാൻ സാധിക്കയില്ല. ഒരു ഡസൻ അരിസ്റ്റാട്ടിലുമാർ ഉണ്ടായാലെ ജ്ഞാനത്തിൻെറ ഒരു സൂക്ഷ്മാംശമെങ്കിലും ഒരാളെ അഭ്യസിപ്പിക്കാൻ സാധിക്കയുള്ളു. അതുകൊണ്ടാണു നാം കലാശാലകളെ ആശ്രയിക്കേണ്ടിവരുന്നതു്. അതിനായിരുന്നു മോത്തിലാലിൻെറ പരിശ്രമവും.

പരിപുഷ്ടമായ ശരീരവും മനസ്സും ഉണ്ടായിരിക്കണം എന്ന ഈ കത്തിലെ ഉപദേശം അതിന്റെ അടിത്തറയിട്ടു. ഈ ഉറച്ച അടിത്തറയിൽ ഒരു പ്രാസാദം നിർമ്മിക്കാനും അദ്ദേഹം വഴികാട്ടി. ആ വഴിയിൽകൂടി ചരിച്ച പുത്രൻ ഏറെ മുന്നോട്ടു പോകുന്നതും അദ്ദേഹം കണ്ടു. അന്ത്യരംഗം കണ്ടില്ലെങ്കിലും. എന്നാൽ അന്ത്യം എന്തായിരുന്നു എന്നു് അദ്ദേഹത്തിനു നിശ്ചയം ഉണ്ടായിരുന്നുതാനും.

ഈ വ്യതിയാനം ഇങ്ങനെ നിൽക്കട്ടെ.

മടങ്ങി ആനന്ദഭവനത്തിൽ എത്തിയിട്ടും ആ അച്ഛന്റെ വിഷാദം തീർന്നില്ല. 'ഏതുവിധം എന്നു പറയാൻ അറിഞ്ഞുകൂടാ. സ്വഗൃഹം ആനന്ദഭാവം നിറഞ്ഞു കവിഞ്ഞ ആനന്ദഭവനമായിട്ടു് ഇപ്പോൾ തോന്നുന്നില്ല.' അദ്ദേഹം ഗൃഹത്തിൽ വന്നതിനുശേഷം പുത്രനു് എഴുതി, 'എന്തോ ഒരു കുറവു്! ആ കുറവു നിന്റെ അഭാവം എന്നതുപോലെ കാലക്രമംകൊണ്ടു യോജിച്ചുപോകുമായിരിക്കും.'

പുത്രനെ സംബന്ധിച്ചുള്ള പ്രതീക്ഷകൾക്കനുസരിച്ചുള്ള ഫലസൂചനകൾ പിതാവിനെ പുളകംകൊള്ളിച്ചു.

ഈററണിലും ഹാരോയിലും വിദ്യാർത്ഥികൾ സ്കൂൾ വക ഹോസ്റ്റലിൽത്തന്നെ താമസിക്കണം എന്നു നിർബ്ബന്ധമുണ്ടു്. ഈ ഹോസ്റ്റലുകളിലെ വിദ്യാർത്ഥികളുടെ മേൽനോട്ടം സ്കൂളിലെ അദ്ധ്യാപകന്മാർക്കാണു്. അതിൽ ഏററവും അടുത്തുള്ളതും വലുതും ആയ ഹോസ്റ്റൽ ഹെഡ്മാസ്റ്ററുടെ ചുമതലയിലാണു നടത്തപ്പെടുന്നതു്. ഹെഡ്മാസ്റ്ററുടെ ഗൃഹത്തിലായിരുന്നു ജവഹർ താമസിച്ചിരുന്നതു്. ജവഹറിനെപ്പററി ഹാരോയിലെ ഹെഡ്മാസ്റ്റർ ആയിരുന്ന ഡാക്ടർ ജോസഫ്‌വുഡ് ഇങ്ങനെ മോത്തിലാലിനു് എഴുതി. ''നിങ്ങളുടെ പ്രിയപ്പെട്ട പുത്രൻ എന്റെ പ്രത്യേകശ്രദ്ധയിൽത്തന്നെ കഴിയുന്നു. ആ ബാലനുമായി ഞാൻ ഒരു ദീർഘസംഭാഷണം നടത്തി. പ്രധാനപ്രശ്നമായ വസ്തുങ്ങളെപ്പററിയാണു ചർച്ച നടത്തിയതു്. അതിനെപ്പററി എനിക്കു നല്ലാവുന്നതിൽ ഏററവും നല്ല ഉപദേശവും ഞാൻ നൽകി. അയാൾ ഇപ്പോൾ താമസിക്കുന്ന മുറിക്കു

കൂടുതൽ തണുപ്പു തോന്നുന്നുണ്ടെങ്കിൽ തെക്കോട്ടു് അഭിമുഖമായുള്ള മറ്റൊരു മുറി സൗകര്യപ്പെടുത്തിക്കൊടുക്കാൻ ഞാൻ ഏർപ്പാടു ചെയ്യാം. കാഴ്ചയിൽ നിങ്ങളുടെ പുത്രൻ നന്നായിരിക്കുന്നു. പട്ടാളവിദ്യാർത്ഥിയുടെ യൂണിഫാറം അയാൾക്കു നല്ലതുപോലെ ചേർച്ചയുള്ളതാണു്.''

ഒരാഴ്ച കഴിഞ്ഞു് അദ്ദേഹം ഒരു എഴുത്തുകൂടി മോത്തിലാലിനു് അയച്ചു. 'ഇടയ്ക്കിടയ്ക്കു് വല്ല വിശേഷവുമുണ്ടെങ്കിൽ എഴുതി അറിയിക്കാം എന്നു ഞാൻ ഏറ്റിരുന്നല്ലൊ. ഇപ്പോൾ ക്ലാസ്സിലെ അർദ്ധവർഷത്തിന്റെ മദ്ധ്യകാലം കഴിഞ്ഞു. ആ കാലത്തിനിടയ്ക്കു് നിങ്ങളുടെ പുത്രന്റെ പഠിത്തത്തെപ്പറ്റിയുള്ള അധികൃതമായ റിപ്പോർട്ടു് നിങ്ങൾക്കു വേറെ ലഭിക്കും. നിങ്ങളുടെ പുത്രനെപ്പറ്റി എല്ലാ അദ്ധ്യാപകന്മാരും നല്ല അഭിപ്രായമാണു പറയുന്നതു്. ജോലി ചെയ്യുന്നതിനെപ്പറ്റിയും സ്വഭാവത്തെപ്പറ്റിയും ഉള്ളതാണു് ഈ അഭിപ്രായം. അയാൾക്കു വ്യക്തമായിത്തന്നെ നല്ല കഴിവുണ്ടു്. അയാൾക്കു ക്ലാസ്സിൽ ഉയർന്ന നിലയാണുള്ളതു്. അടുത്ത അർദ്ധവർഷത്തിൽ ക്ലാസ്സുകയറ്റവും ലഭിക്കും. അയാളെപ്പറ്റി എല്ലാവിധത്തിലും ഞാൻ പരിപൂർണ്ണതൃപ്തനാണു്.

അധികൃതമായി ലഭിച്ച സ്കൂൾ റിപ്പോർട്ടും വളരെ നന്നായിരുന്നു. ചെറുപ്പക്കാരനായ നെഹ്രുവിനെ അനുമോദിക്കാൻ അവസരം നൽകുന്നതായിരുന്നു അതു്. എല്ലാ വിഷയങ്ങളിലും നല്ല നിലയായിരുന്നു അയാൾക്കുണ്ടായിരുന്നതു്. 'നല്ലതു്', വളരെ നല്ലതു്'' എന്നായിരുന്നു ജവഹറിന്റെ ഗൃഹാദ്ധ്യാപകൻ എഴുതിയതു്.

ഇങ്ങനെയുള്ള എഴുത്തുകൾ ആ അച്ഛനു് ഉണ്ടാക്കിയ സന്തോഷം അളവില്ലാത്തതായിരുന്നു. 'നിനക്കു് ഉജ്ജ്വലമായ ഒരു ഭാവിയുണ്ടെന്നു നിന്നെ വിട്ടുപിരിഞ്ഞു് അധികം കഴിയുംമുമ്പു ഞാൻ എഴുതിയിരുന്നതു നീ മറന്നിരിക്കയില്ലല്ലൊ. സയൻസ് എന്ന വിഷയത്തിനുള്ള കാളത്തിൽ ഒന്നും എഴുതിക്കാണുന്നില്ല. അടുത്ത അർദ്ധവർഷം മുതൽ സയൻസും നീ പഠിക്കണം. സയൻസിലും ഗണിതശാസ്ത്ര

ത്തിലും നീ പ്രത്യേക പ്രതിപത്തി വളൎത്തണമെന്നാണു എൻെറ ആശയെന്നു നിനക്കു് അറിയാമല്ലൊ.'

ചീത്തപ്പേരു കേൾപ്പിക്കാതെ അജ്ഞാതനായി കഴിയുക എന്നതാണു നല്ലതു് എന്നു സ്വയംവിദ്യാൎത്ഥിയായ ജവഹർ അന്നു വിചാരിച്ചിരിക്കണം. ഏതായാലും ഹാരോയിലെ റെക്കാർഡുകളിൽ ജവഹറിൻെറ പേർ അക്കാലത്തു നല്ലതിനോ ചീത്തയ്ക്കോ ആയി പ്രത്യേകം ഓൎമ്മിച്ചു കുറിച്ചു വച്ചിരുന്നില്ല. അന്നത്തെ ഗൃഹാദ്ധ്യാപകൻ ജവഹറിനെപ്പററി പിന്നീടു് ഇങ്ങനെയാണു പറഞ്ഞിരിക്കുന്നതു്: 'നെഹ്രു താമസിച്ച ഗൃഹത്തിലെ അദ്ധ്യാപകൻ ഞാനായിരുന്നു. അയാൾ ഒരു നല്ല കുട്ടി ആയിരുന്നു. ശാന്തശീലനും സംസ്കൃതചിത്തനുമായ ഒരു ബാലൻ. അയാൾ പ്രകടനങ്ങളിൽ ഭ്രമമുള്ള ആളായിരുന്നില്ല. എന്നാൽ സ്വഭാവത്തിനു നല്ല ഉറപ്പുണ്ടെന്നും അന്നേ തോന്നിച്ചിട്ടുണ്ടു്. തൻെറ അഭിപ്രായങ്ങൾ ഏതുവിധത്തിലുള്ളതാണു് എന്നു് അയാൾ ചങ്ങാതികളോടുപോലും പറയുമോ എന്ന കാര്യം എനിക്കു സംശയമാണു്. അദ്ധ്യാപകന്മാരോടു പറയുമോ എന്നു പിന്നെ ചിന്തിക്കേണ്ടല്ലൊ. എന്നാൽ അദ്ധ്യാപകന്മാൎക്കു് അയാളെപ്പററി നല്ല അഭിപ്രായമേ ഉണ്ടായിരുന്നുള്ളു. നല്ലതുപോലെ പഠിക്കുകയും, ഒരി



ഹാരോസ്കൂൾ കേഡററു്

ക്കലും വഴക്കുകളുണ്ടാകാതെ ഇരിക്കുകയും ചെയ്യുകയാണ് നെഹ്രു ചെയ്തിട്ടുള്ളത്.'

ആനന്ദഭവനത്തിൽ ഏകാന്തനായി ലോകം കാണാതെ ജീവിച്ച ബാലനു സമുദായത്തിൽ പെരുമാറാനും തന്നിൽത്തന്നെ വിശ്വാസമുണ്ടാകാനും സംസ്കാരവും പരിഷ്കാരവും നേടാനും വേണ്ടത് എല്ലാം സമ്പാദിക്കാനാണ് അച്ഛൻ മകനെ ഈ പബ്ളിക് സ്കൂളിൽ അയച്ചത്. ആ സ്കൂളിൽ പഠിക്കാൻ ചെല്ലുന്ന ചെറുപ്പക്കാരെക്കാളും രണ്ടു വയസ്സു പ്രായം ജവഹറിനു കൂടുതൽ ഉണ്ടായിരുന്നു. കായികവിനോദത്തിൽ ശ്രദ്ധിച്ചും അർത്ഥമില്ലാത്ത ബഹളം കൂട്ടിയും കഴിയുന്ന ഇംഗ്ലണ്ടിലെ ബാലന്മാരുടെ ഇടയിൽ ചിന്താശീലനായ ഈ ബാലൻ ശോഭിച്ചില്ല. എന്നാൽ അവിടെ പഠിച്ചിരുന്ന മറ്റൊരു ഇൻഡ്യൻവിദ്യാർത്ഥിക്കൊപ്പം ജവഹർ പരിഹാസപാത്രമായില്ല. ഫുട്ബാളും ക്രിക്കറ്റും സ്കൂളിൽ എല്ലാവരും പങ്കെടുക്കേണ്ട വിനോദങ്ങളായിരുന്നു. ജവഹർ തന്റെ പങ്കു നിർവ്വഹിച്ചു. എന്നാൽ കായികവിനോദങ്ങളിൽ അദ്ദേഹം പ്രശസ്തിയാർജ്ജിച്ചില്ല. പഠനകാര്യത്തിലും അത്രയുയർന്ന നിലവാരമല്ല നെഹ്രുവിനുണ്ടായിരുന്നത്. അന്ന് ഹാരോയിൽ



ബാലനായ നെഹ്രു
നാവികവേഷത്തിൽ

പഠിച്ച രണ്ടുപേർ പില്ക്കാലത്തു പ്രസിദ്ധന്മാരായി. ഒന്നു രാജാക്കന്മാരുടെയും വിൻസർപ്രഭുവിന്റെയും മിത്രമായിരുന്ന സർ വാൾട്ടർ മാങ്ക്ടൺ. മററൊന്നു യുദ്ധകാലത്തിൽ പ്രശസ്തി ആർജ്ജിച്ച സർവ്വസൈന്യാധിപനായ അലക്സാണ്ടർപ്രഭു. ഇവർക്കു രണ്ടുപേർക്കും അന്നു ഹാരോയിൽ പഠിച്ച ജവഹറിനെപ്പററി പ്രത്യേക ഓർമ്മകളൊന്നുമില്ല. അതിപ്രശസ്തനോ കുപ്രസിദ്ധനോ ആയില്ല ജവഹർ എന്നു ഇതിൽനിന്നു ഊഹിക്കാം. സ്വയംസേനാവിഭാഗത്തിൽ ചേർന്നു ഒരു നല്ല ചിട്ടയുള്ള പട്ടാളക്കാരനായേക്കാം ജവഹർ എന്നു അദ്ധ്യാപകന്മാരിൽനിന്നും പ്രശംസ ആർജ്ജിക്കാനും ആ ബാലനു സാധിച്ചു.

'വളരെ നല്ല നിലയാണു ജവഹറിനു ക്ലാസ്സിൽ ഉള്ളതു' എന്ന അധികൃതറിപ്പോർട്ടു കിട്ടിയപ്പോൾ ആനന്ദഭവനാധിപൻ ആനന്ദത്തിൽ ആറാടി.

'നിന്നെ വിട്ടുപിരിഞ്ഞു അധികം കഴിയുന്നതിനു മുമ്പു അയച്ച എഴുത്തു നീ ഓർക്കുന്നോ' എന്നു തുടങ്ങി ഉപദേശവും പ്രോത്സാഹനവും വാത്സല്യവും എല്ലാം വിളയിച്ചെടുത്ത ഒരു എഴുത്തു മോത്തിലാൽ എഴുതി മകനു അയച്ചതിനെപ്പററി മുൻപു പറഞ്ഞിട്ടുണ്ടു. ഹാരോയിൽവച്ചു ജവഹറിനു പത്രപാരായണം നിത്യത്തൊഴിലായിരുന്നു. റഷ്യയും ജപ്പാനും തമ്മിലുള്ള യുദ്ധം ആകാംക്ഷയോടെ വായിച്ചിരുന്നതുപോലെ ഇംഗ്ലണ്ടിലെ പൊതുതെരഞ്ഞെടുപ്പും ജവഹർ ശ്രദ്ധിച്ചു. ഓരോ സ്ഥലത്തും നിന്ന സ്ഥാനാർത്ഥികളുടെ പേരും കക്ഷിയുടെ പേരും കുറിച്ചുവെക്കുകയും ഓരോ സ്ഥലത്തെയും വിജയം അടയാളപ്പെടുത്തി കക്ഷികളുടെ നിലവാരം ഉദ്ദേശിച്ചിരുന്നതും ലഭിച്ചതും തമ്മിൽ താരതമ്യപഠനം നടത്തുകയും ജവഹർ ചെയ്തു. രാഷ്ട്രീയകാര്യങ്ങളിൽ ഇത്രയും ശ്രദ്ധ ഇംഗ്ലീഷ്ബാലന്മാർക്കുപോലും ഉണ്ടായിരുന്നില്ല. ക്ലാസ്സിൽവച്ചു ബ്രിട്ടനിലെ മന്ത്രിസഭാംഗങ്ങളുടെ പേരു ചോദിച്ചപ്പോൾ മുഴുവൻ ശരിക്കു പറയാൻ സാധിച്ച ഏക വിദ്യാർത്ഥി ജവഹർ ആയിരുന്നു.

പുത്രനു ഇംഗ്ലണ്ടിലേക്കു മുറസ്സു മാമ്പഴം അയച്ചുകൊടുക്കാൻ മോത്തിലാൽ ഒരു ബോംബെ കമ്പനിയുമായി

ഏർപ്പാടു ചെയ്തിരുന്നു. എന്നാൽ മാമ്പഴം ഇങ്ങനെ അയക്കുന്നതിനു പകരം ആഴ്ചതോറും ഒരു നല്ല ഇൻഡ്യൻപത്രം അയച്ചുതരാൻ ഏർപ്പാടുചെയ്യണം എന്നു മകൻ അച്ഛനോടു് അഭ്യർത്ഥിച്ചു. മോത്തിലാൽ സന്തോഷത്തോടെ അതിനു് ഏർപ്പാടു ചെയ്തു. പുത്രന്റെ ഈ വിധത്തിലുള്ള ചായ്‌വു് അല്ലെങ്കിൽ പ്രതിപത്തി വളർത്താനും അദ്ദേഹം നിശ്ചയിച്ചു. മനുഷ്യൻ രാഷ്ട്രീയാഭിപ്രായങ്ങൾ രൂപീകരിക്കുന്ന ഒരു മൃഗമാണു് എന്നു് അദ്ദേഹവും ചില ചിന്തകന്മാർക്കൊപ്പം വിശ്വസിച്ചു.

ഗൃഹത്തിൽനിന്നു പിരിഞ്ഞതിൽ ജവഹറിനു് അസുഖം നല്ലതുപോലെ ഉണ്ടായിരുന്നു. അപ്പനും അമ്മയും, എഴുത്തു പഠിച്ചശേഷം കൊച്ചുസഹോദരിയും പ്രത്യേകം എഴുത്തുകൾ ജവഹറിനു് ആഴ്ചതോറും അയക്കുമായിരുന്നു. പുത്രനെ സമനിലയിൽ കരുതിയാണു് എഴുത്തുകൾ അപ്പൻ അയച്ചതു്. ലളിതമായ ഹിന്ദിയിൽ, സംസാരഭാഷയിൽ സ്വരൂപ്‌റാണി (രോഗിണിയായി കിടക്കയെ അഭയം പ്രാപിക്കാതെ ഇരിക്കുമ്പോഴെല്ലാം) മുറയ്ക്കു് എഴുത്തു് അയക്കുമായിരുന്നു. ജവഹറിന്റെ എഴുത്തുകളും ചിന്തയെ ദ്യോതിപ്പിക്കുന്നതു് ആയിരുന്നു. അത്തരം രണ്ടു കത്തുകളാണു താഴെ ചേർക്കുന്നതു്.

'എനിക്കു് ഇംഗ്ലണ്ടിലെ ബാലന്മാരുമായി സ്വതന്ത്രമായി ഇടകലരാൻ വിഷമമാണു് എന്നു് ഏററുപറയേണ്ടതായി വന്നുപോയി. എനിക്കു ബാലിശമായി തോന്നുന്ന പലതിലും എന്നെക്കാൾ പ്രായമായ വിദ്യാർത്ഥികൾ ആസക്തി കാണിക്കുന്നു. എന്റെ അഭിരുചിയും ആശകളും ഇവരുടേതുമായി പൊരുത്തപ്പെടുന്നില്ല. ഇവിടെ ലഭിക്കുന്ന പരിശീലനം വിദ്യാർത്ഥിജീവിതത്തിൽ ആവശ്യവും തന്നെ. എന്നാൽ ആ ജീവിതവും ആസ്വദിക്കാനുള്ള പ്രായം കഴിഞ്ഞതിനാൽ പിന്നീടാണു് ഞാൻ ഇവിടെ വന്നതു്.'

ആ അച്ഛൻ പുത്രനു് ഇങ്ങനെ മറുപടി കൊടുത്തു.

'ഹാരോയിലെ ജീവിതത്തിന്റെ അന്തസ്സത്തയിൽ പ്രവേശിക്കാൻ നിനക്കു സാധിക്കാത്തതു് എന്തുകൊണ്ടാണു്

എന്നു് എനിക്കു മനസ്സിലാക്കാൻ കഴിയും. സമപ്രായക്കാരനായ ഒരു ഇംഗ്ലീഷുകാരനായ ബാലനേക്കാൾ ഇൻഡ്യാക്കാരനായ ബാലൻ കൂടുതൽ ചിന്തിക്കാൻ ശ്രമിക്കുന്നു. ഈ നിയമം മിക്കപ്പോഴും പ്രകടമാകയാൽ വേഗം മനസ്സിലാക്കാനും കഴിയും.' ഇൻഡ്യാക്കാർ വേഗം വളരുന്നു. ഇതിനു 'പിഞ്ചിലെ പഴുക്കുക' എന്നാണു് ഇംഗ്ലീഷുകാർ പറയാറുള്ളതു്. പ്രായത്തിൽ കൂടുതൽ വികസിക്കുന്ന ഈ ഗുണത്തെപ്പററി പറയുമ്പോൾ, നേരത്തെ കിട്ടിയതു് അതുപോലെതന്നെ വേഗത്തിൽ വിട്ടുപിരിയുന്നു എന്നുമാണു് പറയേണ്ടതു്. നിന്നെക്കാൾ പ്രായം കൂടിയ ഇംഗ്ലീഷുകാരായ ബാലന്മാർ ഒരു ഭാവവും മുഖത്തു പ്രത്യക്ഷപ്പെടുത്താത്ത മഠയന്മാരാണെന്നു നിനക്കു തോന്നിക്കാണണം. എന്നാൽ നിന്റെ ഹെഡ്മാസ്റ്ററായ ഡാക്ടർ വുഡിന്റെ സമപ്രായക്കാരായ ഇൻഡ്യാക്കാർക്കു് അദ്ദേഹത്തിനുള്ളതിൽ പകുതി ഊർജ്ജിതവും ഉല്ലാസവും ഉത്സാഹവും നീ കണ്ടിട്ടുണ്ടോ? ഇത്രമാത്രം ജീവിതം തുടിക്കുന്ന ഈ പ്രായത്തിലുള്ള ഒരു ഇൻഡ്യാക്കാരന്റെ കാര്യം നിനക്കു് ഓർക്കാൻ കഴിയുമോ? ഇതു നമ്മുടെ ശീതോഷ്ണസ്ഥിതിയുടെ (കാലാവസ്ഥ) പ്രത്യേകാവസ്ഥയുടെ സമ്മാനമാണു്. ബാല്യവും യൗവ്വനവും വാർദ്ധക്യവും ഇംഗ്ലണ്ടിൽ ഏറെ നീണ്ടതാണു്. ഇംഗ്ലണ്ടിൽ വൃദ്ധഭാവം അറുപതു വയസ്സു കഴിഞ്ഞേ തുടങ്ങുന്നുള്ളു. ആ പ്രായംവരെ ജീവിച്ചിരിക്കുന്നവർ ഇൻഡ്യയിൽ അധികം ഇല്ലതന്നെ. അതുകൊണ്ടു് ഇംഗ്ലണ്ടിലെ ബാലന്മാർ പല മണ്ടത്തരവും കാട്ടുന്നുണ്ടു് എന്നു നിനക്കു തോന്നിയേക്കാം. എന്നാൽ അവരെ അവജ്ഞയോടെ നീ വീക്ഷിക്കുന്നതു തെററാണു്. അവരുടെ സ്വഭാവം ചിന്തിക്കാൻ കഴിയുന്ന നിനക്കു്, മനുഷ്യപ്രകൃതത്തിന്റെ ഒരു ഭാവത്തെപ്പററി പഠിക്കാൻ നല്ലതുപോലെ ഉപകരിക്കും. ആ അനുഭവത്തിൽ നിന്നാണു 'പഴക്കവും തഴക്കവും' എന്ന ഗുണം ഉണ്ടാകേണ്ടതു്. ഇംഗ്ലീഷ് പബ്ലിക്സ്കൂൾ ജീവിതത്തിനു നീ ഇന്നു വലിയ വില കല്പിക്കുന്നില്ല. എന്നാൽ ഞാൻ ഉറപ്പുതരാം. നീ സർവ്വകലാശാലയിലേക്കു പ്രവേശിക്കുന്നതിനോടുകൂടി നിന്റെ ചിന്തകൾ സ്നേഹത്തോടുകൂടി ഹാരോയിലേക്കു തിരിയും. അതു മാത്രമല്ല ഈ

ആനന്ദകരമായ അനുഭവം ആമരണം നീ വാത്സല്യത്തോടെ ആശ്ലേഷിക്കും.'

ലോകം കണ്ട മോത്തിലാലിന്റെ നിഗമനം ശരിയാ യിരുന്നു. പിൽക്കാലത്തു ജവഹർ ഈ കാലത്തെ ജീവി തത്തെ വിലമതിക്കയും ചെയ്തു. ആനന്ദഭവനത്തിൽ കീറിത്തുടങ്ങിയ ഒരു പുസ്തകം ഇന്നും ഉണ്ട്. 'ഹാരോയി ലെ പാട്ടുകൾ' എന്നാണ് അതിന്റെ പേര്. അതിലെ പാട്ടുകൾ ഒരിക്കലും വൃദ്ധനാകാതെ കഴിഞ്ഞ 'ഹാരോയി ലെ പ്രായംകടന്ന ബാലൻ' മൂളുകയും പാടുമിടുകയും ചെയ്തി രുന്നു. എന്നു മാത്രമല്ല 1952–ാമാണ്ട് കാമൺവെൽത്തു സമ്മേളനത്തിനു പോയിരുന്നപ്പോൾ ഇൻഡ്യൻ പ്രധാന മന്ത്രി പ്രസിദ്ധനായ ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിയും ഒത്ത് ഹാരോയിലെ സദ്യയ്ക്കു ഹാജരാകയും ആ രണ്ടു ഹാരോവി ദ്യാർത്ഥികളുംകൂടി സ്കൂളിലെ ഒരു പഴയ പാട്ടു പാടുകയും ചെയ്തു. ആ പാട്ടിന്റെ സാരം താഴെ ചേർക്കുന്നു:

കഴിഞ്ഞു നാല്പതുവർഷം
കഴഞ്ഞു വാർദ്ധകം വന്നു

തളർന്നു വാർദ്ധകംകൊണ്ട്
കുറഞ്ഞു ശ്വാസവും നില്പായ്

വളർന്നു ഓർമ്മകൾ മാത്രം
കുറഞ്ഞു കാലിനും കെല്പും

ഇടിഞ്ഞു വാതമേററിട്ടി—
ന്നയന്ന തോറും മഹാകഷ്ടം

ഉരത്തനായൊരു കാലം
കരുത്തനായൊരു കാലം

കഴിഞ്ഞെന്നു പറഞ്ഞാലും
കഴിഞ്ഞകാലമാക്കാനും

ഗുണമിന്നു തരുന്നുണ്ടോ
ഗണനീയക്കമികാലം

ഗുണം ചെയ്യുന്നതുമല്ല
ഗുണമൊന്നും വരാനില്ല

കഴിഞ്ഞു നാല്പതുവർഷം
കഴഞ്ഞു വാർദ്ധകം വന്നു!

വിദ്യാർത്ഥിയായിരുന്നപ്പോഴും പാട്ടു പാടാൻ ജവഹർ ഇഷ്ടപ്പെട്ടിരുന്നു.

ഹാരോവിൽവച്ചു പേരെടുക്കാനോ ചിരസ്ഥായിയായി നിന്നു കൂട്ടുകെട്ടുണ്ടാക്കാനോ ജവഹറിനു സാധിച്ചില്ല. എന്നാൽ നിയമപാഠം നടക്കുമ്പോൾ ജവഹർ ഇവരിൽ ചിലരുടെ കൂട്ടുകെട്ടുകൊണ്ട് അല്പം വിഷമിക്കയും ചെയ്തു.

ആനന്ദഭവനത്തിൽ ഒരു ഏകാന്തയോഗിയായി കഴിഞ്ഞ ബാലൻ ഹാരോയിൽവച്ചു സ്വബുദ്ധികൊണ്ടു ചിന്തിക്കാനും സ്വാശ്രയത്തിൽ പുലരാനും സ്വാതന്ത്ര്യത്തെ സ്നേഹിക്കാനും പഠിച്ചുതുടങ്ങി. ഇത്രമാത്രം രുചിയുള്ള ഫലങ്ങൾ ഭുജിക്കാനുള്ള വളർച്ച ഹാരോവിൽനിന്നു ജവഹറിനു ലഭിച്ചു. അതിനു രണ്ടു കാരണങ്ങളുമുണ്ടായിരുന്നു.

ആനന്ദഭവനത്തിലെ ആരാധനാപാത്രമായ 'കൊച്ചു യജമാന'പദവി ഇല്ലാതായി. സ്വന്തം മിടുക്കുകൊണ്ട് സഹപാഠികളുമായി യോജിച്ചുകഴിയേണ്ട ഒരു ബാലനായി ജവഹർ! അതുമാത്രമല്ല, ഇൻഡ്യൻകാര്യങ്ങൾ ചർച്ച ചെയ്യാൻ ഒരു കൂട്ടുകാരനെയും ഹാരോവിൽ ജവഹറിനു ലഭിച്ചില്ല. ഒഴിവുകാലത്തു ലണ്ടനിൽവച്ചു വല്ല ഇൻഡ്യൻ മിത്രങ്ങളെയും കാണുമ്പോഴേ ഈ വിഷയത്തിൽ ചർച്ചയുണ്ടാകാൻ സാദ്ധ്യതയുണ്ടായിരുന്നുള്ളു. ഇൻഡ്യൻകാര്യങ്ങൾ വിസ്തരിക്കുന്ന ഇൻഡ്യൻപത്രങ്ങളിൽ ഒന്ന് ആഴ്ചതോറും ജവഹറിനു ലഭിച്ചിരുന്നു. ഇൻഡ്യൻവാർത്തകളിൽ പ്രാധാന്യമുള്ളത് ഇംഗ്ലണ്ടിലെ പത്രങ്ങളിലും കടന്നുകൂടിയിരുന്നു. അച്ഛൻ അയച്ച എഴുത്തുകളിൽ ഇൻഡ്യൻരാഷ്ട്രീയം ചർച്ച ചെയ്യപ്പെട്ടിരുന്നു. ഇങ്ങനെ ആദ്യം മുതൽ രാഷ്ട്രീയകാര്യങ്ങളിൽ ഉറപ്പുള്ള ഒരു ഏണി ജവഹറിനു ലഭിച്ചു. മകനെ രാഷ്ട്രീയരംഗത്ത് അയക്കണമെന്നു

മോത്തിലാലിനു് ആദ്യം ആഗ്രഹമില്ലായിരുന്നു. എന്നാൽ പരിപൂർണ്ണനായ മനുഷ്യനാകണം എന്നു് അത്യാശയുണ്ടായിരുന്നു. മററു വഴിയിൽ പോയി കാടു കയറാതെയിരിക്കട്ടെ എന്നുവച്ചാണു് ഓരോ എഴുത്തിലും കഷായത്തിൽ മേമ്പൊടി എന്നപോലെ മോത്തിലാൽ ഇൻഡ്യൻരാഷ്ട്രീയകാര്യങ്ങൾ എഴുതിയതും. എഴുത്തുകൾ പിതാവും പുത്രനും തമ്മിലുള്ള നിലയിലുള്ളവ ആയിരുന്നുമില്ല. സമന്മാരുടെ നിലയിൽ ആയിരുന്നു. പുത്രനെ ഐ. സി. എസ്സുകാരനായി കാണാൻ അച്ഛൻ ആദ്യം ആശിച്ചു. പുത്രനും രാഷ്ട്രീയകാര്യങ്ങൾ നല്ലവണ്ണം ചിന്തിച്ചു എന്നു് എഴുത്തുകളിൽനിന്നും മനസ്സിലാക്കാം. ''സ്വദേശിപ്രസ്ഥാനം കാശ്മീരിലും പടൎന്നുപിടിക്കുന്നു'' എന്നു് ഒരു വാൎത്ത ലണ്ടൻ ടൈംസിൽ ജവഹർ വായിച്ചു. അതിനെപ്പററി ജവഹർ മോത്തിലാലിനു് ഇങ്ങനെ എഴുതി. ''ആ പ്രസ്ഥാനം വല്ലാത്ത ശക്തിയോടെ വളൎന്നുകാണണം. അത്രമാത്രം വളൎന്നാലെ കാശ്മീരികളുടെ ഇടയിൽ അതു് എത്തുകയുള്ളു. 1906—ാമാണ്ടു നടന്ന കാൺഗ്രസ്സു് സമ്മേളനത്തെപ്പററിയും ജവഹറിനു് അഭിപ്രായം പറയാനുണ്ടായിരുന്നു. ''കാൺഗ്രസ്സു് സമ്മേളനം ഒരു വിജയം അല്ലായിരുന്നു എന്നു കേട്ടതു് എനിക്കും വ്യസനമുണ്ടാക്കി. ആ സമ്മേളനത്തിൽ എന്തെല്ലാമാണു നടന്നതെന്നു ശരിക്കറിയാൻ അച്ഛന്റെ കത്തു് അത്യാകാംക്ഷയോടെ ഞാൻ പ്രതീക്ഷിച്ചിരിക്കയാണു്. രണ്ടു കക്ഷികളും (തീവ്രവാദികളും മിതവാദികളും) യോജിച്ചു കാര്യം മുന്നോട്ടുകൊണ്ടുപോയി എന്നു കേൾക്കാനാണു ഞാൻ ആഗ്രഹിക്കുന്നതു്. എന്നാൽ അവർ കാണിച്ചതു വലിയ മണ്ടത്തരമാണു് എന്നാണു് എനിക്കു തോന്നിയതു്. അവർ തങ്ങൾക്കു ഗുണം ഒന്നും ചെയ്തില്ല എന്നു മാത്രമല്ല, അവർ സേവനം ചെയ്യുന്നു എന്നു നടിക്കുന്ന നാട്ടിനു ചീത്തപ്പേരുണ്ടാക്കുകയാണു് അവർ ചെയ്യുന്നതു്. അവരുടെ ഇടയിൽ വലിയ അഭിപ്രായവ്യത്യാസം ഒന്നും കാണാൻ ഇടയില്ല. ഉണ്ടായിരുന്നെങ്കിൽ ഇൻഡ്യയിലുള്ള ഇംഗ്ലീഷുകാർ കമ്പിവഴി ആ കാര്യം ഇവിടത്തെ പത്രങ്ങളിൽ അറിയാതെ ഇരിക്കയില്ല.''

ഇങ്ങനെ രാഷ്ട്രീയകാര്യങ്ങളിൽ തീവ്രവാദിയായിട്ടാണ് ജവഹർ ആദ്യംമുതൽ പ്രത്യക്ഷപ്പെട്ടതു്. ഇൻഡ്യയിൽ ഇംഗ്ലീഷുകാരോടൊത്തു് അവർക്കു സമനായി ജീവിച്ച മോത്തിലാലിന്റെ പുത്രൻ ഇങ്ങനെയായതിൽ അത്ഭുതപ്പെടാനില്ല. ആകാതെയിരുന്നാലെ അത്ഭുതപ്പെടാനുള്ളു. മലയുടെ ഇടുങ്ങിയതും ഉറപ്പുള്ളതുമായ താഴ്വരയിൽക്കൂടി ഒഴുകിവന്ന നദികൾ സമതലത്തിൽ വരുമ്പോൾ നിബന്ധനങ്ങൾക്കു് അയവു വരികയാൽ ആഴവും പരപ്പും വർദ്ധിക്കുക എന്നതു സാധാരണമാണു്. ജവഹറിന്റെ ഇംഗ്ലണ്ടിലെ താമസം, അച്ഛൻ തന്നോടു സമനായി പെരുമാറുന്നതു് എന്ന രണ്ടു പരിസരങ്ങളും ഈ വളർച്ചയ്ക്കു വേഗത നല്കി. മറെറാരു കാര്യവും ഉണ്ടായിരുന്നു. ആനന്ദഭവനാധിപൻ രാഷ്ട്രീയരംഗത്തു് എടുത്തുചാടിയിരുന്നില്ല. എന്നാലും അദ്ദേഹം ഒരു വ്യാപകമായ അർത്ഥത്തിൽ ദേശീയവാദി ആയിരുന്നു. വിശ്രമവേളയിൽ ഉല്ലാസയാത്രപോലെ രാഷ്ട്രീയകാര്യങ്ങളിൽ അദ്ദേഹവും അഭിപ്രായം സുഹൃൽ സമ്മേളനങ്ങളിൽവച്ചു പ്രകടിപ്പിക്കുമായിരുന്നു. എന്നാൽ വ്യവഹാരകാര്യത്തിൽ എന്നപോലെ രാജ്യകാര്യങ്ങളിൽ ശ്രദ്ധ നയിക്കാൻ അദ്ദേഹം അന്നു് ഒരുങ്ങി പുറപ്പെട്ടില്ല. അതിനു കാരണവുമുണ്ടായിരുന്നു. ജീവിതം മോത്തിലാലിനു പുഷ്പശയ്യയല്ലായിരുന്നു. തനിക്കും തന്റെ ബന്ധുക്കൾക്കും കുടുംബത്തിനും പുഷ്പശയ്യ തയ്യാറാക്കാൻതന്നെ അദ്ദേഹം തയ്യാറായി. ഇങ്ങനെ തയ്യാറാക്കാൻ മോത്തിലാൽ രാഷ്ട്രീയത്തിൽ എടുത്തുചാടിയെങ്കിൽ സാധിക്കയുമില്ലായിരുന്നു. ജവഹറിനു് ഈ വൈതരണി തരണം ചെയ്യേണ്ട ആവശ്യവും വന്നില്ല. അങ്ങനെ വിഭവങ്ങളും വിദ്യയും യൗവ്വനാഗമവും ജവഹറിനെ പ്രതീക്ഷിച്ചു നിന്നു.

അതുമല്ല ഇൻഡ്യ ഉണർന്നിരുന്നു. ആ ഉണർവ്വു് ആനന്ദഭവനം വിടുന്നതിനു മുമ്പുതന്നെ സ്വപ്നംകാണുന്ന ജവഹറിൽ കുടിപൂകുകയും ചെയ്തു. വാളലച്ചു യുദ്ധം ചെയ്തു് ഇൻഡ്യയെ സ്വതന്ത്രയാക്കാൻ ആ ബാലനും ആശിച്ചു. വിദ്യാഭ്യാസം ഈ ആശയ്ക്കു രൂപവും ഭാവവും നൽകി. അതിന് ഒരു പ്രചോദനവും ഉണ്ടായി. ഹാരോവിദ്യാലയത്തിൽ

പഠിക്കുമ്പോൾ ഗാരിബാൾഡിയുടെ വിപുലമായ ജീവചരിത്രത്തിന്റെ ഒരു ഭാഗം ജവഹറിനു സമ്മാനമായി ലഭിച്ചു. ഇററലിയെ വിദേശശക്തികളുടെ പിടിയിൽനിന്നു വേർപെടുത്തി, കൊച്ചുകൊച്ചു രാജ്യങ്ങളായി പങ്കുവെക്കപ്പെട്ടിരുന്ന ആ ഉപദ്വീപിനെ ഒന്നിച്ചാക്കിയിട്ടു സ്വകൃത്യം നിർവ്വഹിച്ച സംതൃപ്തിയോടുകൂടി രാഷ്ട്രീയരംഗത്തുനിന്നു വിടവാങ്ങിയ ഗാരിബാൾഡിയുടെ ചരിത്രം എത്ര ബാലനും ഉത്തേജനം നൽകുന്നതാണ്. സ്വാർത്ഥലാഭം ഇല്ലാതെ, ഒരേ ഒരു കാര്യത്തിനുവേണ്ടി ജീവിതം അർപ്പിക്കയും അതിനുവേണ്ടി എല്ലാം ത്യജിക്കയും ചെയ്ത ആ മല്ലന്റെ ചരിത്രം ജവഹറിനെ ആകർഷിച്ചു. ആ ഗ്രന്ഥത്തിന്റെ മറുഭാഗങ്ങളും ആ ബാലൻ വിലയ്ക്കുവാങ്ങി വായിച്ചുപഠിച്ചു. ഇററലിയിൽ ഗാരിബാൾഡിയുടെ വരവിനു മുമ്പുണ്ടായിരുന്ന അവസ്ഥ ഇൻഡ്യയ്ക്ക് അപ്പോൾ ഉണ്ടെന്നും ജവഹറിനു തോന്നി. ഉപദേശിക്കാൻ ഒരു രാഷ്ട്രീയാചാര്യനും യുദ്ധം ചെയ്യാൻ ഒരു പടനായകനും ആവേശത്തോടെ ഇവരെ അനുഗമിക്കാൻ ചെങ്കുപ്പായധാരികളായ യുവസേനയും ഉണ്ടെങ്കിൽ ഇൻഡ്യയും സ്വാതന്ത്ര്യമാകും എന്നു ജവഹറും ചിന്തിച്ചു. 'ഗാരിബാൾഡിക്കു സ്വന്തം സ്വപ്നം സാധിതപ്രായമായി. ഈ സന്തോഷം അനുഭവിച്ച്, കൃതകൃത്യനായി ലോകവിഖ്യാതിയാർജ്ജിച്ച് കാഴ്ചയിലും സ്വഭാവത്തിലും സിംഹത്തിനൊപ്പം വർത്തിച്ച ആ മഹാനുഭാവൻ എഴുപത്തിയഞ്ചാമത്തെ വയസ്സിൽ മൃതിയടഞ്ഞു. ആയിരം അനുയായികളെ ആദ്യം ഗാരിബാൾഡിക്ക് ഉണ്ടായിരുന്നുള്ളു. രാഷ്ട്രീയാചാര്യനായ മസീനിയുടെ ഉപദേശം അദ്ദേഹം ചെവിക്കൊണ്ടു. ആദ്യത്തെ പരിശ്രമത്തിൽ അദ്ദേഹം വിജയിച്ചില്ല. അതുമാത്രമല്ല തന്നെ സർവ്വവിധവും ആശ്രയിച്ച സഹധർമ്മിണിയെ, രോഗിണിയായും മൃതയായും വലിച്ചെടുത്തുംകൊണ്ടു ചെയ്ത പലായനചരിത്രം ഇതിഹാസംപോലെ ഗംഭീരമാണ്. ഒൻപതു ശവക്കുഴികൾ ഒന്നിച്ചു തോണ്ടാനാണു ശത്രുസേനാനായകൻ പറഞ്ഞത്. ആ ശത്രുസേനാധിപനിൽനിന്നു മൂന്നു പേരേ രക്ഷപ്പെട്ടുള്ളു. ഒരാൾ മൃതിയിൽകൂടി. മററു രണ്ടു പേർ മൃതരെ കുഴിച്ചിടുന്നതുപോലും കണ്ടുനില്ക്കാതെയും.'

തനിക്കും ഇത്തരം ഒരു നാടകം അഭിനയിക്കണമെന്നു യുവാവായിത്തുടങ്ങിയ ജവഹർ ആശിച്ചു. [അദ്ദേഹവും എഴുപത്തിഅഞ്ചു വയസ്സു വരെ ജീവിച്ചിരുന്നു. ഇൻഡ്യ സ്വാതന്ത്ര്യയായി. അതിൽ നല്ല പങ്കും വഹിച്ചു. ആ സ്വാതന്ത്ര്യസമരത്തിനിടയ്ക്കു് 'അനിത' മൃതിയടഞ്ഞതുപോലെ തന്നെ കമലാ നെഹ്രുവും മരിച്ചു. ഈ ദേശസ്നേഹിക്കു കരഞ്ഞുകൊണ്ടു ജർമ്മനിയിൽ കഴിയാൻ സാധിച്ചില്ല. അദ്ദേഹത്തെ ആ കൊല്ലത്തെ കാൺഗ്രസ്സു് അദ്ധ്യക്ഷനായി വരിച്ചിരുന്നു. കല്ലിനെയും കരയിക്കുന്ന ആ കാവ്യഘട്ടം മുറയ്ക്കു വിവരിക്കുന്നതാണു്.] ഹാരോയിൽ രണ്ടു കൊല്ലം ജവഹർ പഠിച്ചു. പഠനത്തിലും വ്യായാമത്തിലും ദേശീയവാദത്തിലും ശാസ്ത്രപുരോഗതിയിലും എല്ലാം ജവഹർ ശ്രദ്ധിച്ചു. എന്നാൽ തനിക്കു ചേർന്നതല്ല ഈ സ്കൂളിലെ അന്തരീക്ഷം എന്നു യുവത്വത്തിലേയ്ക്കു കാലൂന്നിയ ജവഹറിനു തോന്നിത്തുടങ്ങി. മൂന്നു കൊല്ലം മുഴുവൻ സ്കൂളിൽ പഠിക്കാതെ, കേംബ്രിഡ്ജ് കാളേജിലെ പ്രവേശനപരീക്ഷയ്ക്കു ചേരണം എന്നു് രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ ജവഹറിനു തോന്നി. വിവരം അച്ഛനെ അറിയിച്ചു. അച്ഛനും ഇതു് ഇഷ്ടമായി. പുത്രനെ ഐ. സി. എസ്. പരീക്ഷയ്ക്കു ചേർക്കണം. ഒരു കൊല്ലംകൂടി സ്കൂളിൽ കഴിഞ്ഞാൽ വയസ്സു കൂടിപ്പോയെങ്കിലോ എന്നു മോതിലാലിനു സംശയവുമായി. എന്നാലും ഹാരോയിലെ ഹെഡ്മാസ്റ്ററായ ഡാക്ടർ വുഡിന്റെ അഭിപ്രായം അദ്ദേഹം ആരാഞ്ഞു. സ്കൂളിലെ പഠിത്തവും കാളേജിലെ പ്രവേശനത്തിനുള്ള പഠിത്തവും ഒന്നിച്ചു നടത്താൻ ജവഹറിനു സാധിക്കുമോ എന്നു തനിക്കു സംശയമുണ്ടെന്നു് അദ്ദേഹം അറിയിച്ചു. അതുമല്ല, മൂന്നു കൊല്ലം സ്കൂൾവിദ്യാഭ്യാസം ആവശ്യമായിരുന്നു എന്നായിരുന്നു വുഡിന്റെ അഭിപ്രായം. അത്രയും കാലം കൊണ്ടേ ഒരു ബാലന്റെ ഉള്ളിലുള്ള പ്രവണതകൾ വികസിക്കൂ എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം.

ചർച്ചിൽ 3 കൊല്ലം ഹാരോവിൽ പഠിച്ചു. പക്ഷെ, പഠിച്ചതു് ഒരേ ഒരു ക്ലാസ്സിൽത്തന്നെ. എന്നല്ല, ലാററിനും ഗ്രീക്കും അദ്ദേഹം വശപ്പെടുത്താൻ കൂട്ടാക്കിയുമില്ല.

എന്നാൽ ഹാരോയിലെ ഇംഗ്ലീഷ് അദ്ധ്യാപകൻ മൂന്നു കൊല്ലംകൊണ്ടു് ഇംഗ്ലീഷ്ഭാഷയുടെ വാക്യനിബന്ധനത്തിന്റെ സങ്കീർണ്ണത മുഴുവൻ മറക്കാത്തവിധം ഉള്ളിൽ കടത്തിത്തന്നു എന്നും, ഇങ്ങനെ ലഭിച്ച ജ്ഞാനം, ഹാരോയിൽനിന്നും കൂടുതൽ ജ്ഞാനം ലഭിച്ചവരേക്കാളും തനിക്കും ലോകത്തിനും ഉപകരിച്ചു എന്നും ചർച്ചിൽ പറയുന്നുണ്ടു്. മാതൃഭാഷയേക്കാളും നല്ലതുപോലെ ഇംഗ്ലീഷ് കൈകാര്യം ചെയ്യാൻ അറിയാമായിരുന്ന ജവഹർ ഹാരോയെപ്പറ്റി ഇങ്ങനെ രേഖപ്പെടുത്തുന്നു:

''ഞാൻ ഹാരോ വിട്ടതു് എന്റെ ആഗ്രഹംകൊണ്ടു തന്നെയാണു്. എന്നാലും പിരിയേണ്ട സമയമായപ്പോൾ എനിക്കു് വ്യസനമുണ്ടായി. കണ്ണുനീർ കണ്ണിൽ നിറഞ്ഞു. എനിക്കു് ആ സ്ഥലത്തോടു സ്നേഹം വന്നുകൂടി.... ഞാൻ ഹാരോയിലെ പാരമ്പര്യത്തോടു ചേർന്നുനിന്നില്ല. കഴിയുന്നതും യോജിച്ചു പോകുകയാണു ചെയ്തതു്.''

ദീർഘദർശിയായ മോത്തിലാലിന്റെ വാക്കുകൾ ഈ അദ്ധ്യായത്തിന്റെ ആദ്യം കൊടുത്തതു് എത്ര ഫലിച്ചു എന്നു നോക്കുക!

# VI

# ശിപായിലഹളയ്ക്കു ശേഷമുള്ള ഇൻഡ്യ

## I

1907 ഒക്ടോബർമാസത്തിലാണു് ജവഹർ കേംബ്രിഡ്ജിൽ ചേർന്നതു്. 1905-ൽ ഇംഗ്ലണ്ടിൽ കാലുകുത്തിയ ജവഹറല്ല 1907-ൽ കേംബ്രിഡ്ജിൽ പ്രവേശിച്ചതു്. ഇൻഡ്യയിൽ താമസിച്ചു് അച്ഛന്റെ മേൽനോട്ടത്തിൽ ഏതെങ്കിലും കാളേജിൽ പഠിച്ചിരുന്നെങ്കിൽ ജവഹറിനു് ഈ വളർച്ച ഉണ്ടാകയില്ലായിരുന്നു. സ്വാതന്ത്ര്യത്തിന്റെ നാട്ടിൽ മാന്യന്മാരെ വളർത്താൻ കേളികേട്ട വിദ്യാലയത്തിൽ പഠിച്ച ജവഹർ പലതും ഗ്രഹിച്ചു. പുത്രൻ വളർന്നുവരുന്നതു തന്റെ ആഗ്രഹപ്രകാരം അല്ലെങ്കിലും നേർവഴിക്കാണെന്നു മോത്തിലാലിനു് ഉള്ളിൽ തോന്നിക്കാണണം. പുത്രന്റെ തുറന്ന അഭിപ്രായപ്രകടനം ആദ്യം കോപമുണ്ടാക്കിയെങ്കിലും പിതാവിനു് ഏകപുത്രനോടു് ഏറെക്കാലം പിണങ്ങിക്കഴിയുവാൻ സാധിക്കയില്ലായിരുന്നു. പാണ്ഡിത്യത്തെക്കാൾ ലോകപരിചയം സമ്പാദിച്ച മോത്തിലാൽ പുത്രന്റെ പോക്കിൽ സന്തോഷിച്ചു. പുത്രൻ മാത്രമല്ല ഇൻഡ്യൻ സ്വാതന്ത്ര്യപ്രസ്ഥാനവും ഇതിനിടയിൽ വളർന്നു.

വാസ്തവം പറഞ്ഞാൽ മോത്തിലാലിനും, ജവഹറിനും, ഇൻഡ്യൻ സ്വാതന്ത്ര്യത്തിന്റെ വളർച്ചയ്ക്കും തമ്മിൽ അഭേദ്യമായ ബന്ധമുണ്ടായിരുന്നു. 1907-ാമാണ്ടു് ആയപ്പോഴേയ്ക്കും ഇൻഡ്യൻസ്വാതന്ത്ര്യപ്രസ്ഥാനം ഒരു വഴിത്തിരിവിൽ എത്തിക്കഴിഞ്ഞു. ജവഹറും, മോത്തിലാലും ഈ പ്രസ്ഥാനത്തോടു് അഭേദ്യമായി ബന്ധപ്പെട്ടും കഴിഞ്ഞു.

വെറും പ്രമേയങ്ങൾ അവതരിപ്പിച്ചും, നീണ്ട പ്രസംഗങ്ങൾ ചെയ്തും കഴിഞ്ഞ കാൺഗ്രസ്സ് അല്പം ഉണർന്നു.

എന്തെന്നാൽ മിതവാദികൾ മാത്രമല്ലായിരുന്നു അന്നു കാൺഗ്രസ്സിൽ ഉണ്ടായിരുന്നതു്. മുന്നോട്ടു പോകുവാൻ തയ്യാറുള്ളവരും അതിൽ കടന്നുകൂടി. ഇങ്ങനെ കടന്നുകൂടിയവരെ അമിതവാദികൾ എന്നും ബഹളക്കാർ എന്നും മിതവാദികൾ വിളിച്ചു പരിഹസിച്ചുനോക്കി. എന്നാൽ അവരെ അകററി നിറുത്തുവാൻ ഇവൎക്കു സാധിച്ചില്ല. അതിനു കാരണവും ഉണ്ടായിരുന്നു. 1907-ൽ സൂററിൽവച്ചു നടന്ന കാൺഗ്രസ്സിൽ കലഹം പ്രത്യക്ഷമായി. * ആ കാൺഗ്രസ്സിൽ മോത്തിലാലും ഉണ്ടായിരുന്നു. അദ്ദേഹം മിതവാദികളുടെ കൂടെയായിരുന്നു നിന്നതു്. സൂററിൽവച്ചു ജയിച്ചതു മിതവാദികൾ ആയിരുന്നു. ഇതിനെ ചൊല്ലി പിതാവും പുത്രനും കലഹിക്കതന്നെ ചെയ്തു. എന്നാൽ ഈ കലഹം അത്ര നീണ്ടുനിന്നില്ല. ഏകപുത്രനോടു് ഏറെ നാൾ കലഹിച്ചുകഴിയാൻ ആ സ്നേഹനിധിയായ പിതാവിനു കഴിഞ്ഞതില്ല. പോരെങ്കിൽ സ്വതന്ത്രനായി വളൎന്ന മോത്തിലാലിനു് ഈ ഗുണം പുത്രനിലും കാണുന്നതു് സന്തോഷം നൽകാതെയിരുന്നില്ല. പുത്രൻെറ വളർച്ച താൻ വിചാരിച്ച വിധമല്ലെങ്കിലും വളൎച്ചതന്നെ എന്നും, അതു വഴിപിഴച്ചതല്ല എന്നും അദ്ദേഹം ആദ്യത്തെ കോപം തീർന്നപ്പോൾ മനസ്സിലാക്കി. ഇങ്ങനെ അനുരഞ്ജനഭാവം വന്നതിനോടുകൂടി പുത്രനെ ആശിസ്സു നല്കി അനുഗ്രഹിക്കാനും അദ്ദേഹം തയ്യാറായി. കേംബ്രിഡ്ജ് കലാശാലയിൽ പിതാവിൻെറ അനുഗ്രഹാശിസ്സോടുകൂടി പുത്രൻ പ്രവേശിച്ചു.

ഹാരോയിലെപ്പോലെ വിഷമം ജവഹറിനു കേംബ്രിഡ്ജിൽ അനുഭവിക്കേണ്ടിവന്നില്ല. പത്രവായനയിൽനിന്നും അച്ഛൻെറ നീണ്ട കത്തുകളിൽനിന്നും ഇൻഡ്യയെക്കുറിച്ചു ലഭിച്ച വാൎത്തകളെപ്പററി സഹപാഠികളായ ഇൻഡ്യൻവിദ്യാൎത്ഥികളുമായി ചർച്ച ചെയ്യുവാൻ കേംബ്രിഡ്ജിൽ ജവഹറിനു സാധിച്ചു. വളരുന്ന ചെടിക്കു പുഷ്ടിയും തുഷ്ടിയും കൊടുക്കുവാൻ തക്ക പരിസരം ഇങ്ങനെ

* അടുത്തുതന്നെ ഈ കലഹകാരണവും കാൺഗ്രസ്സ്ചരിത്രവും കൊടുത്തിട്ടുണ്ടു്.

ഉണ്ടായി. 'അഭിമതവാപിയിൽ മുഗ്ദ്ധഹംസി'പോൽ എന്ന നിലയാണ് ആ പരിസരം ജവഹറിൻെറ മനസ്സിനു സഹായം ചെയ്തതു്. ആ സർവ്വകലാശാലയിലെ സർവ്വ വിദ്യാർത്ഥികളും പങ്കെടുത്തിരുന്ന സമ്മേളനങ്ങൾ കൂടാതെ ഇൻഡ്യൻ വിദ്യാർത്ഥികൾ പ്രത്യേകമായി സമ്മേളിച്ച 'ഇൻഡ്യൻ മജിലിസ്' എന്നൊരു സംഘടനയും അവിടെ ഉണ്ടായിരുന്നു. പതിനെട്ടോടടുത്തു, ചടച്ചു സുന്ദരനായ ആ യുവാവു് വികാരം തുളുമ്പുന്ന നേത്രങ്ങളോടുകൂടി ഈ മജിലിസ്സിൻെറ സമ്മേളനങ്ങളിൽ പങ്കെടുത്തു. ഭംഗിയായി ഇംഗ്ലീഷ്ഭാഷ സംസ്കാരം സിദ്ധിച്ചവർക്കൊപ്പം കൈകാര്യം ചെയ്യുവാൻ ഈ യുവാവിനു സാധിച്ചിരുന്നെങ്കിലും പ്രസംഗവേദിയിൽ കയറി വാചാലത്വം പ്രകടിപ്പിക്കുവാൻ അന്നു് ഈ യുവാവിനു ഭയമായിരുന്നു. പേരുകേട്ട പല ഭാരതീയരും അന്നു കേംബ്രിഡ്ജിൽ ചെന്നിരുന്നു. ലജപത്റായി അവിടെ ചെന്നിരുന്നതിനെപ്പററി പുത്രൻ പിതാവിന് എഴുതിയ എഴുത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'ഏററവും രസാവഹമായ ഒരു പ്രസംഗമാണു ലജപത്റായി മജിലിസ്സിൽ വായിച്ചതു്. ഇൻഡ്യാക്കാർ ഐ. സി. എസ്സിനു ചേരാൻ ശ്രമിക്കുന്നതിൽ കൂടുതൽ നല്ലതു് യന്ത്രനിർമ്മിതിയിൽ ശ്രദ്ധിക്കയാണു വേണ്ടതു് എന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ഞാൻ ശാസ്ത്രം പഠിക്കാൻ തുടങ്ങിയതുകൊണ്ടു് യന്ത്രനിർമ്മിതിയിൽ ശ്രദ്ധിക്കയാണു വേണ്ടതു് എന്നും അദ്ദേഹം പറഞ്ഞു. വക്കീൽ ആകുന്നതും അത്ര ഉപയോഗമുള്ളതല്ല എന്നും അദ്ദേഹം എന്നോടു പ്രത്യേകം പറഞ്ഞു.' പ്രത്യക്ഷത്തിൽ ഈ ഉപദേശത്തിനു ഫലമുണ്ടായില്ല. എന്നാൽ ഈ ഉപദേശം എങ്ങനെ ഫലിച്ചു എന്നു പിന്നീടു മനസ്സിലാക്കാം.

ജവഹർ കേംബ്രിഡ്ജിൽ ട്രിനിററി കാളേജിലാണു ചേർന്നതു്. അന്നത്തെ ജീവിതത്തെപ്പററി അദ്ദേഹം ഇങ്ങനെ പറയുന്നു: 'ഇഴഞ്ഞിഴഞ്ഞു മുന്നോട്ടു പോകുന്ന ഒരു ആമയുടെ ജീവിതമാണു് അന്നു ഞാൻ നയിച്ചതു്. ഒരു കോളിളക്കവും അന്നുണ്ടായിരുന്നില്ല. സുഖം നിറഞ്ഞ വർഷങ്ങൾ! അനവധി സ്നേഹിതന്മാർ, അല്പം ജോലി,

കുറച്ചു വ്യായാമം, ബുദ്ധിപരമായ അന്തരിക്ഷത്തിന്റെ വികസനം ഇവയായിരുന്നു അന്നുണ്ടായിരുന്നതു്. ഞാൻ രസതന്ത്രം, ഭൂഗർഭശാസ്ത്രം, സസ്യശാസ്ത്രം എന്നു മൂന്നു വിഷയങ്ങളാണു തെരഞ്ഞെടുത്തതു്. എന്നാൽ ഇവയിൽമാത്രം എന്റെ ശ്രദ്ധ തങ്ങിനിന്നില്ല.'

ഏതായാലും ശാസ്ത്രങ്ങളിൽ അദ്ദേഹത്തിന്റെ ശ്രദ്ധ നല്ലവണ്ണം പതിഞ്ഞു. അന്നു കേംബ്രിഡ്ജിൽ പഠിക്കുന്നവർക്കു ശാസ്ത്രത്തിൽ ശ്രദ്ധിക്കാതെയിരിക്കാൻ വയ്യാത്ത പരിതസ്ഥിതിയാണു് ഉണ്ടായിരുന്നതു്. ലോകപ്രസിദ്ധനായ സർ ജെ. ജെ. തോംസൺ വിദ്യുച്ഛക്തിയുടെ രഹസ്യങ്ങൾ, ഇഷ്ടകാമുകൻ പ്രണയിനിയിൽനിന്നു് എന്നതുപോലെ ശാസ്ത്രമാകുന്ന സുന്ദരിയിൽനിന്നു സസ്നേഹം മനസ്സിലാക്കുകയായിരുന്നു. അതുവരെ നിനച്ചിട്ടില്ലാത്ത അത്ഭുതരഹസ്യങ്ങളാണു് ഈ ഉപഗൂഹനത്തിൽനിന്നു് അദ്ദേഹം മനസ്സിലാക്കിയതു്. ഈ ശാസ്ത്രീയമായ അന്തരിക്ഷത്തിൽ ജവഹറും ആകർഷിക്കപ്പെട്ടു. എന്നാൽ ഇവിടെമാത്രം ജവഹറിന്റെ ആസക്തി ഒതുങ്ങിനിന്നില്ല. സാമ്പത്തികശാസ്ത്രം, തത്വജ്ഞാനം, സാഹിത്യം ഇവയിലും അദ്ദേഹം നിഷ്ണാതനായി. ചരിത്രത്തോടു പെററമ്മയോടു് എന്ന വിധം അദ്ദേഹത്തിനു സ്നേഹമുണ്ടായിരുന്നു. ഈ ആസക്തികൾ എല്ലാം വളരാൻ അന്നു കേംബ്രിഡ്ജിൽ അവസരമുണ്ടായി. ഒരു പ്രത്യേക വിഷയത്തിൽ പ്രാഗത്ഭ്യമല്ല കൂലങ്കഷമായ സാമാന്യജ്ഞാനമാണു് അദ്ദേഹത്തിനു കേംബ്രിഡ്ജിൽനിന്നു സിദ്ധിച്ചതു്.

ഒന്നാംലോകമഹായുദ്ധത്തിന്റെ ബീജം യൂറോപ്പിൽ ഉണ്ടായിക്കഴിഞ്ഞിരുന്നു എങ്കിലും — അതു പൊട്ടിപ്പുറപ്പെടും എന്നു നിശ്ചയമുണ്ടായിക്കഴിഞ്ഞെങ്കിലും — അതു സംഭവിക്കും എന്നു് അറിയാമായിരുന്നെങ്കിലും — അതിനെപ്പററി അധികമാരും ചിന്തിച്ചിരുന്നില്ല. സാമ്പത്തികശാസ്ത്രത്തിൽ, സാവധാനത്തിൽ ഒരു വിപ്ലവം ആരും അറിയാതെ വരുത്താൻ ഇംഗ്ലണ്ടിൽ ഫാബിയൻ സൊസൈററി തുടങ്ങിവച്ച പരിശ്രമം ഫലിച്ചുതുടങ്ങി. എച്ച്. ജി. വെൽസും ബെർനാർഡ്ഷായും ഇങ്ങനെ സാമൂ

ഭായികരീതിയെ ചോദ്യം ചെയ്യുന്ന സാഹിത്യനിൎമ്മിതി ഈ വഴിക്കുള്ള ജവഹറിൻെറ ചിന്തയെ ഉദ്ദീപിപ്പിച്ചു. ഐയ്ൻസ്റ്റീൻ ആപേക്ഷികസിദ്ധാന്തവും അന്നാണു സ്ഥാപിച്ചതു്. ചിത്രകലയിൽ വിപ്ലവം ഉണ്ടാക്കിയ പിക്കാസൊയുടെ ത്രിമാനചിത്രങ്ങളും ആയിടയ്ക്കു പ്രചരിച്ചുതുടങ്ങി. ലൈംഗികകാൎയ്യങ്ങളെക്കുറിച്ചു തുറന്നു പ്രതിപാദിക്കാനും, ശാസ്ത്രീയമായി വീക്ഷിക്കാനും നമ്മെ പഠിപ്പിച്ച ഹാവ്‌ലോക് എല്ലിസിൻെറ ഗ്രന്ഥങ്ങളും അന്നു പുറത്തു വന്നു. ടൗൺ സെൻഡിൻെറ (Town send) ഏഷ്യയും യൂറോപ്പും എന്ന ഗ്രന്ഥം ജവഹറിനെ നല്ലതുപോലെ ആകർഷിച്ചു. ഏഷ്യയും വളരുന്നു എന്നു് അദ്ദേഹം നല്ലതുപോലെ മനസ്സിലാക്കി. കവിതയിലും അദ്ദേഹം ആകൃഷ്ടനായി. സ്വിൻബേണിൻെറ ഒരു കവിതാഭാഗം ആമരണം അദ്ദേഹം ഉരുവിടുമായിരുന്നു. 'ദേവന്മാർ നമുക്കു് എന്തുചെയ്തു? അനേക വർഷങ്ങളായി ഈ കൂട്ടുകെട്ടു തുടങ്ങിയിട്ടു്! അവർ എനിക്കു് എന്തുചെയ്തു? എൻെറ പ്രണയം എന്തായി! അവർ എനിക്കു വിധിയേയും ഭീതിയേയും കാട്ടിത്തന്നു. കടലിനേക്കാൾ കയർപ്പുള്ള കടുത്ത ഉറവുകൾ! സ്നേഹശൂന്യമായ പ്രസ്രവണികൾ! അചഞ്ചലമായ കദനം എന്ന നക്ഷത്രം! അനേക വർഷങ്ങളായി അലഭ്യമായി കഴിയുന്നതും വിദൂരവൎത്തിയുമായ ആനന്ദം' ഇതായിരുന്നു ആ കവിതാഭാഗം.

ആനന്ദഭവനത്തിലെ ഗ്രന്ഥശേഖരത്തിൽ ജവഹർ അന്നു വാങ്ങി സമ്പാദിച്ച ചില നല്ല പദ്യകൃതികളും സൂക്ഷിച്ചുവച്ചിട്ടുണ്ടു്. ഇന്നത്തെ നമ്മുടെ കാളേജ്‌വിദ്യാൎത്ഥികൾപോലും ശ്രദ്ധിക്കാത്തതായ ആധുനികപദ്യസാഹിത്യം അദ്ദേഹത്തെ വല്ലാതെ ആകർഷിച്ചു. ഓഡൻ (Auden) മേസ്ഫീൽഡ്, വാൾടർ ലാമെയർ, സ്പെൻസർ, എലിയട്ട്, യീറ്റ്സ് ഇവരുടെ ഗ്രന്ഥങ്ങൾ അദ്ദേഹം ശ്രദ്ധിച്ചു വായിച്ചിരുന്നു എന്നു തെളിവുണ്ടു്.

ഇങ്ങനെ സാധാരണ വിദ്യാൎത്ഥികൾക്കു് അപ്രാപ്യമായ ഒരു മാനസികാന്തരിക്ഷം ജവഹറിനു ലഭിച്ചു. സൗന്ദൎയ്യാരാധകനാകാനും അദ്ദേഹത്തിനു സാധിച്ചു. ഇതെല്ലാം

പുത്രനു വേണ്ട സ്വാതന്ത്ര്യവും സാമ്പത്തികസഹായവും അച്ഛൻ നല്കിയതുകൊണ്ടാണ്. മറെറാരു ഇൻഡ്യൻവിദ്യാർത്ഥിക്കും ഇത്രയും അനുഭാവപൂർവ്വമുള്ള സഹായം ഒരു പിതാവും ചെയ്തുകാണില്ല. വാസ്തവത്തിൽ ഒരു കല്പവൃക്ഷം തന്നെ ആയിരുന്നു ജവഹർലാലിനു പിതാവ്. വിദ്യാഭ്യാസത്തിനും വിനോദത്തിനും വേണ്ട ധനം കൈ അഴിച്ച് അദ്ദേഹം നല്കി. ഇങ്ങനെ ജീവിച്ചതുകൊണ്ട് ഒരു ധീരലളിതനാകാനും ജവഹറിനു സാധിച്ചു. സംസ്കാരവും പരിഷ്കാരവും, സരസ്വതിയും ലക്ഷ്മിയും എന്നപോലെ അസാധാരണമായവിധം ജവഹറിനെ ഒന്നിച്ചനുഗ്രഹിച്ചു.

സദസ്സിലും സഹപാഠികളുടെ ഇടയിലും 'മിണ്ടാപ്പൂച്ച' എന്നവിധം കഴിഞ്ഞ ജവഹർ മിത്രങ്ങളുടെ ഇടയിൽ വിനോദപ്രിയനായി, വാചാലനായി പ്രത്യക്ഷപ്പെട്ടു. നർമ്മസംഭാഷണമാണ് ധർമ്മപ്രഭാഷണത്തേക്കാൾ അദ്ദേഹം പിന്നീട് ഇഷ്ടപ്പെട്ടതു്.

ശ്രീപ്രകാശ് ഇത്തരം ഒരു സംഭവത്തെപ്പററി പറയുന്നതു നോക്കുക. ശ്രീപ്രകാശ് ജവഹർ കേംബ്രിഡ്ജിൽ ചെന്ന് ഒരു കൊല്ലം കഴിഞ്ഞേ അവിടെ പഠിക്കാൻ ചെന്നുള്ളു. രണ്ടുപേരുടെയും മിത്രമായ ഒരു മനുഷ്യന്റെ ഗൃഹത്തിൽവച്ചാണ് ഇവർ തമ്മിൽ ആദ്യം കണ്ടുമുട്ടിയതു്. അന്നുതന്നെ ഏതു വിഷയത്തെപ്പററിയും സ്വാഭിപ്രായം തുറന്നു പറയുവാൻ ജവഹറിനു സാധിക്കുമായിരുന്നു. ശുദ്ധയൂറോപ്യൻ വേഷത്തിലായിരുന്നു ജവഹർ പ്രത്യക്ഷപ്പെട്ടതു്. രാത്രി അധികം കഴിഞ്ഞതിനു ശേഷമാണു രണ്ടുപേരും അവിടെനിന്നു പിരിഞ്ഞതു്. ടാക്സിയോ, ടൗൺ ബസ്സോ അപ്പോൾ കിട്ടുവാൻ വിഷമവും ആയിരുന്നു. ശ്രീപ്രകാശ് അടുത്തുതന്നെ ആയിരുന്നു താമസിച്ചതു്. എന്നാൽ ജവഹർ കുറച്ച് അകലെയും. ''എങ്ങനെ തനിച്ചു താമസസ്ഥലത്തേയ്ക്ക് ഈ അസമയത്തു പോകും?'' ശ്രീപ്രകാശ് ജവഹറിനോടു ചോദിച്ചു.

''അതിൽ നിങ്ങൾ വിഷമിക്കേണ്ട. ഞാൻ എന്നെ സൂക്ഷിച്ചുകൊള്ളാം.'' ഇത്തരം ഒരു ഉത്തരം മാത്രമെ ജവഹർ പിന്നീടും പറയുകയുണ്ടായിട്ടുള്ളു. സ്വന്തം കാര്യം

നോക്കാനും, അന്യരെ വിഷമിപ്പിക്കാതെയിരിക്കാനും അദ്ദേഹം അന്നേ പഠിച്ചിരുന്നു.

അന്ന് ഡാക്ടർ ഖാൻസാഹേബ് (അതിർത്തിഗാന്ധിയുടെ സഹോദരൻ) ലണ്ടനിൽ ഒരു വൈദ്യവിദ്യാർത്ഥിയായിരുന്നു. ജവഹർ ലണ്ടനിൽ ഉണ്ടായിരിക്കുമ്പോഴും എല്ലാ ദിവസവും ഖാൻസാഹേബിനെ സന്ദർശിക്കുകയും ചെയ്യുമായിരുന്നു. അദ്ദേഹം തടിയനും കരുത്തനും ആയിരുന്നു. ഖാൻസാഹേബ് ജവഹറിനെ തോളിൽ കയററി ഇരുത്തിക്കൊണ്ടു നൃത്തം വെക്കുമായിരുന്നു! മിത്രങ്ങളുടെ ഇടയിൽ കാരുണികനും ഉല്ലാസപ്രിയനും ആയിരുന്നുവെന്നതാണ് ജവഹർ അന്നും പ്രദർശിപ്പിച്ചതു്. ഈ ഗുണം ജവഹർ പിന്നീടും പ്രത്യക്ഷപ്പെടുത്തി. മിത്രങ്ങളാം ആദ്യം തന്റെ നാട്ടുകാരും പിന്നീടു മനുഷ്യലോകവും ഗൃഹനിലയിൽ വിപുലമായി കാണാൻ അദ്ദേഹത്തിനു സാധിച്ചു.

ബംഗാളിൽ പില്ക്കാലത്തു പ്രസിദ്ധനായ ജെ. എം. സെൻഗുപ്ത, ബിഹാറിയായ സെയ്ദ് മഹമ്മദ്, യു. പി. ക്കാരനായ ഷെർവാണി, കിച്ച്ലു ഇവരെല്ലാം അന്നു കേംബ്രിഡ്ജിൽ ജവഹറിന്റെ സഹചാരികളായിരുന്നു. എന്നാൽ ഇവരെക്കാളും ഇംഗ്ലീഷ്ജീവിതവുമായി യോജിച്ചുപോകാനും, ഇംഗ്ലീഷ്കാർ മനസ്സിലാക്കാൻ തക്കവിധം ആശയവിനിമയം ചെയ്യാനും ജവഹറിന് അന്നേ സാധിച്ചിരുന്നു. ഇങ്ങനെ പ്രകൃതി സായിപ്പായിട്ടാണു ജവഹർ ജീവിച്ചതെങ്കിലും ഇൻഡ്യൻസ്വാതന്ത്ര്യപ്രസ്ഥാനത്തോട് അത്യാസക്തി അദ്ദേഹത്തിനുണ്ടായിരുന്നു. ആ പ്രസ്ഥാനത്തെപ്പററി അദ്ദേഹം ശരിയായി പഠിക്കുകയും ചെയ്തു. ആ പ്രസ്ഥാനവും ജവഹറിനൊപ്പം വളർന്നുതുടങ്ങി.

## II

ആദ്യത്തെ രാഷ്ട്രീയവിപ്ലവം എന്നു പറയാവുന്ന ശിപായിലഹളയിൽ പഠിച്ച പാഠം ഇരുകൂട്ടരും മറന്നില്ല. ഇംഗ്ലീഷുകാർ ഇതുവിധം ഒരു വിപ്ലവം ഇനിയും ഉണ്ടാകാതിരിക്കാനും, ഇൻഡ്യ കൈവിട്ടുപോകാതെയിരിക്കാനും

വേണ്ടതെല്ലാം ചെയ്യുവാൻ നിശ്ചയിച്ചു. ഒരു കമ്പനി ഭരിക്കുന്നതിനേക്കാൾ ഭരണം ഇംഗ്ലണ്ടിലെ രാജാവ് ഏല്ക്കുന്നതു നന്നാണ് എന്ന് ആ നയകോവിദന്മാർ കണ്ടുപിടിച്ചു. പട്ടിയുടെ കഴുത്തിൽ കിടന്ന ഉരുക്കുചങ്ങലയ്ക്കു പൊൻ പൂശുക എന്ന കർമ്മം മാത്രമല്ലേ ഇതുകൊണ്ടുണ്ടായതെന്ന് അധികമാരും മനസ്സിലാക്കിയില്ല. ഇംഗ്ലണ്ടിലെ രാജാവ് ഒരു അലങ്കാരം മാത്രമാണെന്നും ഭരണം പാർലമെന്റിലെ സൂത്രശാലികളായ രാജ്യതന്ത്രജ്ഞന്മാരുടെ പക്കലാണെന്നും ഇൻഡ്യയിലുള്ളവർ എങ്ങനെ അറിയാനാണ്? ഇൻഡ്യയിലെ രാജാക്കന്മാർക്കും നവാബന്മാർക്കും ഈ അധീശത്വത്തിൽ അഭിമാനമുണ്ടായി. ഈ തെററിദ്ധാരണ വളർത്താനായി ഇംഗ്ലണ്ടിലെ രാജാവിനെ ഇൻഡ്യയിലെ ചക്രവർത്തിയായി പ്രഖ്യാപിച്ചു. മതകാര്യങ്ങളിൽ ഇംഗ്ലീഷ് കോയ്മ ഇടപെടുകയില്ലെന്ന പ്രഖ്യാപനം തെററാത്ത നയതന്ത്രമായ വിജയമായിരുന്നു. നയതന്ത്രപരമായി വിക്ടോറിയാ മഹാരാജ്ഞിയുടെ ഇൻഡ്യൻവിളംബരം ഒരു നല്ല പ്രമാണമാണ്. പക്ഷെ, അതു് ഇൻഡ്യയെ അടിമത്തത്തിൽ വച്ചുകൊള്ളുവാൻ ഏററവും കരുതിക്കൂട്ടി നിർമ്മിച്ചതുമാണ്. ഇൻഡ്യയിലെ പട്ടാളം ഇളകാതെ ഇരിക്കാൻ ഇംഗ്ലീഷുകാരെ വേണ്ടത്ര ഇറക്കുമതിചെയ്തു മർമ്മസ്ഥാനങ്ങളിൽ സ്ഥാപിച്ചു. പട്ടാളത്തെ നിയന്ത്രണാധീനമാക്കി. ഇതോടെ തങ്ങളുടെ കടമ ജനങ്ങളോടല്ല കോയ്മയോടാണ് എന്നു രാജാക്കന്മാർക്കും നവാബന്മാർക്കും വിശ്വാസവും വന്നു. എന്തെന്നാൽ തങ്ങളുടെ നില സംരക്ഷിക്കുന്നതു് ഇംഗ്ലീഷുകാർ ആണെന്നും അവരുടെ നല്ലപിള്ള ആയാൽ നാട്ടിൽ എന്തു ചെയ്താലും ദോഷം വരാൻപോകുന്നില്ല എന്നുള്ള ഒരു വിചാരവും ഇവർക്കുണ്ടായി. ഇങ്ങനെ നാട്ടുരാജാക്കന്മാർക്ക് ഇംഗ്ലീഷുകാരുടെ നല്ലപിള്ളയായിട്ടു കഴിയുന്നിടത്തോളം കാലം യാതൊന്നും ഭയപ്പെടേണ്ട എന്നൊരവസ്ഥയും വന്നുചേർന്നു. നാട്ടുരാജ്യത്തിനുള്ളിൽ അനിയന്ത്രിതമായ ഭരണം നടത്താൻ ഇവർക്ക് മൗനാനുവാദവും കിട്ടി.

പിന്നീടു ചെയ്ത പരിഷ്കാരം വിദ്യാഭ്യാസത്തിലായിരുന്നു. അതു തുടങ്ങിവെച്ചിരുന്നെങ്കിലും വർദ്ധിപ്പിച്ചതു്

1857-നു ശേഷമാണ്. ഇന്നത്തെ ഭാഷയിൽ പറയുകയാണെങ്കിൽ ആദർശഭഞ്ജനമാണ് അതുമൂലം നടന്നതു്. ഇൻഡ്യാക്കാർ ഏതൊക്കെ ബഹുമാനിക്കുന്നോ അതെല്ലാം ആ പദവികളെ ചേർന്നതല്ല. ബോധമുള്ളവർ അവയെ സ്വീകരിക്കില്ല. എന്ന നില വരുത്തിവെക്കാനുള്ള ശ്രമവും ഈ വിദ്യാഭ്യാസംകൊണ്ടു വരുത്തുവാൻ ശ്രമിച്ചു. നിറം മാറിയെങ്കിലും സ്വഭാവത്തിൽ ഇംഗ്ലീഷുകാരോടു കൂറുള്ള ഒരു വർഗ്ഗത്തെ സൃഷ്ടിക്കുവാനും, ഭരണത്തിൽ ഇവർക്കും ഒരു പങ്കു കൊടുക്കുവാനുള്ള ശ്രമവും ഇതിനോടെ തുടങ്ങി. ഇങ്ങനെ ഒരു കൂറുള്ള പുതിയ പ്രഭുവർഗ്ഗത്തെ വിദ്യാഭ്യാസവും ഉദ്യോഗദാനവുംകൊണ്ട് ഉണ്ടാക്കാൻ ശ്രമിച്ചു. ഈ വിദ്യാഭ്യാസം വ്യവസായരംഗത്തെ തുറക്കാൻ ഉപകരിച്ചതുമില്ല.

ഇതുകൊണ്ടു മാത്രം ഇൻഡ്യാക്കാർ സംതൃപ്തരാകില്ല എന്നും ചിലർ വിചാരിച്ചു. അവർ വേറെ രണ്ടുവിധത്തിലുള്ള ശ്രമം നടത്തി. അതിൽ ഒന്നാണ് കാൺഗ്രസ്സിന്റെ ഉത്ഭവം. വിദ്യാഭ്യാസം ഇൻഡ്യയെ ലോകവുമായി ബന്ധിക്കുമെന്നും, അങ്ങനെ ലോകകാര്യങ്ങളിൽ ഇൻഡ്യ ശ്രദ്ധിച്ചുതുടങ്ങുമെന്നും, അപ്പോൾ ഇംഗ്ലീഷുകാരുടെ ഭരണത്തെപ്പററി വിമർശം ഉണ്ടാകുമെന്നും ഭരണകർത്താക്കൾക്കു മനസ്സിലായി. ഏററവും കൂടുതൽ അഭ്യസ്തവിദ്യർ തിങ്ങിക്കൂടിയ പട്ടണങ്ങളായ കൽക്കട്ടയിലും, ബാംബെയിലും, മദ്രാസിലും ചില സംഘടനകൾ ഉണ്ടായി. എന്നാൽ ഇവരുടെ ആശയങ്ങൾ നേർവഴിക്കു കൊണ്ടുപോകാൻതക്ക ഒരു സംഘടന ഉണ്ടാക്കാൻ ഇംഗ്ലീഷുകാർതന്നെ മുൻകൈ എടുത്തു. ഇൻഡ്യൻ സിവിൽസർവ്വീസിൽ ദീർഘകാലം ഉദ്യോഗംനോക്കി പെൻഷൻപററിയ അലൻഅക്ടേവിയൻ ഹ്യൂമാണ് ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സിന്റെ സ്ഥാപകൻ. ഈ സ്ഥാപനം ഉടലെടുക്കാൻ അദ്ദേഹത്തിനെ പ്രേരിപ്പിച്ച കാരണങ്ങൾ പലതായിരുന്നു.

മോത്തിലാൽ കൺപൂരിൽ വക്കീലായിരുന്നപ്പോഴാണ് ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സിന്റെ ആദ്യത്തെ സമ്മേളനം ബാംബെയിൽവച്ചു കൂടിയതു്. സാമുദായികമായ പരിഷ്കാരം ഉണ്ടാക്കാൻ അഭ്യസ്തവിദ്യരെ ഒന്നിച്ചു

യോജിപ്പിക്കണം എന്ന മിതമായ ഒരു ആശയം ഹ്യൂമിനു് ആദ്യം ഉണ്ടായിരുന്നുള്ളു. അന്നത്തെ വൈസ്രായി ആയിരുന്ന ഡഫറിൻ പ്രഭുവാണു് ഈ ആശയത്തിൽ ഒരു പരിഷ്കാരംകൂടി വരുത്താൻവേണ്ട സൂചന നൽകിയതു്. രാഷ്ട്രീയകാര്യങ്ങൾകൂടി ഈ സഭയിൽ ചർച്ചയ്ക്കു വിധേയമാകണം എന്നും അങ്ങനെ ചർച്ചചെയ്യുന്നതു് ഒരു അനുദ്യോഗസ്ഥന്റെ അദ്ധ്യക്ഷതയിൽ ആയിരിക്കണം എന്നും അദ്ദേഹം നിർദ്ദേശിച്ചു.

ഇങ്ങനെ 1885–ാമാണ്ടു് ഡിസംബർ 28–ാംതീയതി ബാംബെയിലുള്ള ഗോകുലദാസ് തേജ്പാൽ സംസ്കൃത കാളേജിലെ ഹാളിലാണു് ആദ്യം ഈ സമ്മേളനം കൂടിയതു്. ഇൻഡ്യയിൽ പലഭാഗത്തുനിന്നും വന്നിരുന്ന 72 പ്രതിനിധികളാണു് ഈ സമ്മേളനത്തിൽ ഉണ്ടായിരുന്നതു്. യൂറോപ്യൻവേഷത്തോടുകൂടി ഇൻഡ്യൻതലപ്പാവു ധരിച്ച ഈ വിചിത്രസംഘം ഒരു ചരിത്രപ്രധാനമായ പ്രസ്ഥാനത്തിന്റെ ബീജാവാപം ചെയ്യുകയാണു ചെയ്യുന്നതെന്നു് അന്നു സ്വപ്നത്തിൽപോലും അവർ കരുതിയിരുന്നില്ല.

ഭരണമണ്ഡലത്തിലെ ഉന്നതതലങ്ങളിൽ ഈ സംഘടനയോടു് ഒരു സൗജന്യമനോഭാവം ഉണ്ടായിരുന്നെങ്കിലും പ്രായോഗികമായി ഭരണം കൈകാര്യംചെയ്യുന്ന ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർക്കു് ഈ സംഘത്തോടു് ആദ്യംമുതൽക്കേ വെറുപ്പാണുണ്ടായിരുന്നതു്. സ്വന്തം കരബലത്താൽ നേടി, തങ്ങളുടെ നയം ഒന്നുകൊണ്ടു ശാന്തി അനുഭവിക്കുന്ന നാട്ടിൽ തങ്ങളുടെ പൂജ്യതയെ ചോദ്യംചെയ്യാൻ നാട്ടുകാർ തുടങ്ങുന്നതു് അവർക്കു രസിക്കുമോ? അരാജകത്വത്തിൽനിന്നും, മതകലഹത്തിൽനിന്നും ഇൻഡ്യയെ രക്ഷിക്കുന്നതു് ഞങ്ങളാണെന്നാണു് ഈ കൊച്ചുസീസറന്മാർ കരുതിയതു്. ഇൻഡ്യാക്കാർക്കു പ്രത്യേകിച്ച് ഈ രാഷ്ട്രീയമക്കുണങ്ങൾക്കു തങ്ങളെ ചോദ്യംചെയ്യുവാൻ എന്താണു് അവകാശം എന്നുതന്നെയാണു് ഇവർ കരുതിക്കൂട്ടി ആദ്യംമുതൽ ഒടുവിൽവരെയും ചോദിച്ചതു്. (ഈ

മനോഭാവം ഇന്നത്തെ ഐ. എ. എസ്സുകാർക്കും വിട്ടുമാറിയിട്ടില്ല.)

അതുമല്ല ഹ്യൂമോ, ഡഫറിനോ വിചാരിച്ചവഴിയെ അല്ല കാൺഗ്രസ്സുപോയതു്. ഈ സംഘത്തിന്റെ ശക്തി നിസ്സാരം എന്നു വരുത്താൻ ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാർ ആദ്യംമുതൽ യത്നംചെയ്തു. പോരെങ്കിൽ ഇതു് ഇൻഡ്യാക്കാരുടെ പൊതുസംഘടന അല്ലെന്നും മഹമ്മദീയർ ഒട്ടാകെ ഇതിൽനിന്നു് ഒഴിഞ്ഞുകഴിയുകയാണു് എന്നും അവർ വാദിച്ചു. ഇങ്ങനെ 1857–ാമാണ്ടു് ഉണ്ടായിരുന്ന ഐക്യം ഇല്ലാതാക്കാനും അവർ ശ്രമിച്ചു. അതിനുവേണ്ടി തുടങ്ങിയതാണു് അലിഗർ വിദ്യാലയം. അവിടെ പരസ്യമായിത്തന്നെ യൂറോപ്യന്മാർ മതവൈരാഗ്യം കുത്തിവച്ചുതുടങ്ങി. ഇങ്ങനെ പ്രത്യക്ഷത്തിൽ ഐക്യത്തിനും പരോക്ഷമായി അനൈക്യത്തിനും അവർ ഇൻഡ്യയിൽ കാലിട്ടു. രണ്ടും ഫലിക്കയുംചെയ്തു.

ഹ്യൂമിനു് ഈ കാര്യം മനസ്സിലായി. അദ്ദേഹം ഈ കാര്യം തുറന്നുപറഞ്ഞു. ഇൻഡ്യയിലെ അനധികൃതമായ പാർലമെന്റായിട്ടോ, പാർലമെന്റിലെ എതിർകക്ഷിയായിട്ടോ കാൺഗ്രസ്സു് വർത്തിക്കണമെന്നും, നാട്ടിലെ ഭരണരീതിയുടെ പോരായ്മകളും തെററുകളും അധികാരികളെ മനസ്സിലാക്കണമെന്നും അദ്ദേഹവും അദ്ദേഹത്തിന്റെ ശിശുവായ കാൺഗ്രസ്സും വിചാരിച്ചു. എന്നാൽ ഉദ്യോഗസ്ഥവൃന്ദം മറിച്ചും. 'നമ്മുടെ അഭ്യസ്തവിദ്യരായ ജനങ്ങളും ഒററയ്ക്കൊററയ്ക്കും, നമ്മുടെ പത്രങ്ങളും എല്ലാ സ്ഥലത്തും, നമ്മുടെ കാൺഗ്രസ്സുയോഗങ്ങളിൽകൂടി നമ്മുടെ പ്രതിനിധികളും, ഇങ്ങനെ എല്ലാവരും കാര്യം ശരിക്കു ഗവണ്മെന്റിനെ അറിയിക്കുവാൻ ശ്രമിച്ചു. എന്നാൽ ഈ വഴിയിൽകൂടി ഗവണ്മെന്റു് കാര്യം മനസ്സിലാക്കുവാനുള്ള മനസ്ഥിതി കാണിച്ചില്ല. വിസമ്മതമനോഭാവമാണു് ഇവർ കാണിച്ചതു്. അതുകൊണ്ടു് ഇൻഡ്യയിലെ അവസ്ഥ മററു രാഷ്ട്രങ്ങളെ അറിയിക്കയാണു വേണ്ടതു്. പ്രത്യേകിച്ചു് ഇംഗ്ലണ്ടിൽ താമസിക്കുന്ന മഹാന്മാരായ ഇംഗ്ലീഷുകാരെ ഈ കാര്യം ശരിക്കു മനസ്സിലാക്കണം. യൂറോപ്യൻരാജ്യ

ങ്ങളിലും ഈ കാര്യങ്ങൾ പരസ്യപ്പെടുത്തണം.' ഇങ്ങനെ ഓരോ ഇൻഡ്യാക്കാരനും പങ്കാളിയായി സ്വശക്തി ആർജ്ജിച്ച്, നാട്ടിലും പുറത്തും ഇൻഡ്യയുടെ ശബ്ദം ഒരുപോലെ മുഴക്കിയാൽ ഇൻഡ്യയ്ക്കു വേണ്ടതു ലഭിക്കും എന്ന് ആ ദീർഘദർശി അന്നേ മനസ്സിലാക്കി. എന്നാൽ അന്നത്തെ ഇൻഡ്യയിലെ മാന്യന്മാർ ഈ ആശയം മുഴുവൻ മനസ്സിലാക്കിയില്ല. ആത്മബലംകൊണ്ടു തങ്ങളെ ഉദ്ധരിച്ചു തങ്ങളുടെ നിലപാട് ഇൻഡ്യയിലും പുറത്തും ഒരുപോലെ നീതീകരിച്ചുകാണിച്ചപ്പോൾ ഇംഗ്ലീഷുകാർക്ക് ഇൻഡ്യയിൽ നില്ക്കള്ളി ഇല്ലാതായി. എന്നാൽ 1885 മുതൽ 1947 വരെയുള്ള വർഷങ്ങൾ ഒററ കുതിപ്പിൽ തരണംചെയ്യാവുന്നതല്ല. ഒരു അസ്വതന്ത്രനാടിനും ഉറക്കത്തിൽനിന്ന് ഉണർന്നതുപോലെ നിഷ്പ്രയാസം സ്വാതന്ത്ര്യം ലഭിച്ചിട്ടില്ല. (ഇൻഡ്യൻസ്വാതന്ത്ര്യത്തിന് നമ്മൾ കൊടുത്ത വില അതുല്യമായിരുന്നു.)

ആണ്ടിലൊരിക്കൽ ഒന്നിച്ച് ഒത്തുകൂടി തങ്ങളുടെ ഇംഗ്ലീഷ് ഭാഷാസ്വാധീനം കാണിക്കുവാൻ തക്ക നീണ്ട പ്രസംഗങ്ങൾ നടത്തി ഇംഗ്ലണ്ടിലേക്ക നീണ്ട പ്രമേയങ്ങൾ പാസാക്കി അയക്കുക മാത്രമാണ് കാൺഗ്രസ്സ് ചെയ്തത് എന്ന് ഒരു അപഖ്യാതിയും ഇതോടെ സമ്പാദിച്ചു.

കാൺഗ്രസ്സ് തുടങ്ങി മൂന്നാമത്തെ വർഷത്തിലാണ് ഹ്യൂം മുൻപു കൊടുത്ത വാക്യങ്ങൾ ഉച്ചരിച്ചത്. ആ വാക്കുകൾ ഉച്ചരിച്ചത് അലഹബാദിൽ വച്ചും. ഇന്നത്തെ അലഹബാദല്ല അന്നത്തെ അലഹബാദ്. അന്നത്തെ ഇൻഡ്യയുടെ തലസ്ഥാനം കല്ക്കട്ടായിൽ ആയിരുന്നെങ്കിലും, ഏററവും കൂടുതൽ അഭ്യസ്തവിദ്യർ തലസ്ഥാനനഗരിയിൽ ആയിരുന്നെങ്കിലും അലഹബാദും ഉത്തരഇൻഡ്യയിലെ ഒരു സുപ്രധാന കേന്ദ്രമായിരുന്നു. വടക്കുപടിഞ്ഞാറൻ പ്രവിശ്യയുടെ തലസ്ഥാനമായ ആ പട്ടണം ഇൻഡ്യയിൽ ഏററവും സുഭരണം നടന്നിരുന്ന ഒരു ഉത്തമപട്ടണമായിരുന്നു. ബുദ്ധിജീവികളുടെ വിഹാരരംഗവും! അന്ന് ആ പ്രവിശ്യ ഭരിച്ചിരുന്നത് സംസ്കാരചിത്തനായ സർ അക്‌ലാൻഡ് കോൾവിൻ ആയിരുന്നു.

എന്നാൽ കോൾവിന് ഹ്യൂമിന്റെ ഈ പരിശ്രമം ഇഷ്ടപ്പെട്ടില്ല. ഹ്യൂം അഴിച്ചുവിടുന്ന ശക്തികൾ നിയന്ത്രണാധീനമായി ഉപദ്രവകാരികളാകും എന്ന് അദ്ദേഹം ദീർഘദർശനം ചെയ്തു. ഈ കാര്യം അദ്ദേഹം ഹ്യൂമിന് എഴുതിഅറിയിക്കയും ചെയ്തു. അലഹബാദിൽവച്ചു കാൺഗ്രസ്സ്യോഗം കൂടുന്നതുതന്നെ കോൾവിന് ഇഷ്ടമായില്ല.

പ്രത്യക്ഷദൈവത്തിനു വിപരീതമായി അദ്ദേഹത്തിന്റെ മൂക്കിനു കീഴെ ഒരു സമ്മേളനം നടത്തുന്നതു പാദദാസന്മാർക്ക് ഇഷ്ടമാകുമോ? അദ്ദേഹത്തിനെ ആശ്രയിച്ചു ജീവിക്കുന്ന ബുദ്ധിജീവികൾക്ക് ഈ സമ്മേളനത്തിൽ പങ്കെടുക്കുവാൻ മനസ്സു വരുമോ? പോരെങ്കിൽ വാക്കുകൾക്ക് അന്നും വില കല്പിച്ചിരുന്നു. അതിനുമുമ്പു നടന്നു ഒരു കാൺഗ്രസ്സ്യോഗത്തിൽ ഒരു പ്രതിനിധി പറഞ്ഞ വാക്കുകൾ പലരും ഓർത്തു. ആയുധനിയമത്തെപ്പററിയുള്ള പരാമർശം ഇങ്ങനെയായിരുന്നു. ''ഇംഗ്ലീഷുകാർ നമ്മൾക്കുവേണ്ടി ചെയ്തിട്ടുള്ള ഗുണഗണങ്ങൾ എല്ലാം ഒന്നിച്ച് ഒരു തട്ടിലും, നമുക്ക് ഉപദ്രവകരമായ ഈ നിയമം മറെറാരു തട്ടിലും വച്ചു തൂക്കിയാൽ കൂടുതൽ തൂങ്ങുന്നത് ഈ നിയമമാണ്. ഈ നിയമം ഇൻഡ്യയ്ക്കു് ഉപദ്രവകരമാണ് എന്നുതന്നെ പറയണം. എന്തെന്നാൽ ഇൻഡ്യാക്കാർ ആയുധം ധരിച്ചുകൂടാ എന്നു പറയുന്നതു തെററുതന്നെയാണ്. അതിനു നമ്മൾ കൃതജ്ഞത കാട്ടേണ്ടതുമില്ല. പട്ടാളക്കാരും ധീരന്മാരുമായ ഒരു ജനതയെ 'തുവലോടിപ്പുകാർ' (ക്ലാക്കന്മാർ) ആക്കുക എന്ന ഒരു പരിവർത്തനമാണ് ഈ നിയമംകൊണ്ട് ഉണ്ടാകുന്നതു്.'' ഈ വാക്കുകൾ പലവിധത്തിലും വ്യാഖ്യാനിക്കപ്പെട്ടു.

അലഹബാദിൽ വച്ചു കാൺഗ്രസ്സ്യോഗം കൂടിയപ്പോൾ മോത്തിലാൽ അവിടെ പ്രാക്ടീസ് തുടങ്ങിയിട്ട് രണ്ടു കൊല്ലമേ ആയിട്ടുള്ളു. താങ്ങാൻവയ്യാത്ത കുടുംബഭാരവും അദ്ദേഹത്തിന്റെ തലയിൽ ഉണ്ടായിരുന്നു. എന്നാലും തന്റെ നാട്ടിൽ നടക്കുന്ന രാഷ്ട്രീയയോഗത്തിൽനിന്ന് അദ്ദേഹം ഒഴിഞ്ഞുമാറി നിന്നില്ല. ആയിരത്തിഅഞ്ഞൂറു പ്രതിനിധികൾ അന്ന് അലഹബാദിൽവച്ചു

കൂടിയ യോഗത്തിൽ ഉണ്ടായിരുന്നു. 'പംഡിററ്' മോത്തീലാൽ, ഹിന്ദു, ബ്രാഹ്മണൻ, അലഹബാദ്' എന്നായിരുന്നു ഒരു പ്രതിനിധിയുടെ മേൽവിലാസം. വിഷയനിർണ്ണയക്കമ്മററിയിൽ സുരേന്ദ്രനാഥബാനർജിയ, ഗോഖലേ, മദൻമോഹൻമാളവിയ എന്നു തുടങ്ങിയ മഹാന്മാരുടെ കൂട്ടത്തിൽ ഈ പേരും കാണാനുണ്ട്.

1892–ാമാണ്ട് വീണ്ടും കാൺഗ്രസ്സ് അലഹബാദിൽ വച്ചു കൂടി. അന്നു സ്വീകരണസംഘത്തിൻെറ കാര്യദർശി മോത്തിലാലായിരുന്നു. കാൺഗ്രസ്സ് സമ്മേളനം കൂടാൻ എട്ടു പട്ടമുള്ളതും ചന്തംതോന്നിക്കുന്നതുമായ ഒരു പന്തൽ പ്രത്യേകം നിർമ്മിക്കപ്പെട്ടു. ഇത്ര നല്ല ഒരു കാൺഗ്രസ്സ് പന്തൽ അതിനുമുമ്പ് നിർമ്മിക്കപ്പെട്ടിരുന്നില്ല. ഇൻഡ്യയ്ക്കുവേണ്ടി ഇൻഡ്യാക്കാർ ആദ്യം നിർമ്മിച്ച ഭരണഘടനയുടെ (നെഹ്രു റിപ്പോർട്ട്) വിധാതാവായിത്തീർന്ന മഹാനും, ആനന്ദഭവനനിർമ്മാതാവിനും, ആദ്യകാലംമുതൽതന്നെ സൗന്ദര്യബോധവും, കാര്യങ്ങളിൽ നല്ല കണ്ണും, രാഷ്ട്രീയകാര്യങ്ങളിൽ ശ്രദ്ധയും ഉണ്ടായിരുന്നു എന്നതിന് തെളിവായിരുന്നു അന്ന് അദ്ദേഹം വിധാനംചെയ്ത കാൺഗ്രസ്സ് സമ്മേളനവും കാൺഗ്രസ്സ് പന്തലും!

എന്നാൽ ആദ്യകാലത്ത് ഇങ്ങനെ തോന്നിയ കാൺഗ്രസ്സ്പ്രേമം പിന്നീട് പത്തു കൊല്ലത്തേയ്ക്കു മോത്തിലാലിൽ ലീനമായി കിടന്നുപോയി. താൻ നന്നായിട്ടു മതി അയല്പക്കാരെ നന്നാക്കുന്നത് എന്ന ചിന്ത ആയിരിക്കാം അന്ന് അദ്ദേഹത്തിനുണ്ടായിരുന്നത്. അദ്ദേഹം സ്വന്തം ജോലിയിൽത്തന്നെ ശ്രദ്ധിച്ചു ജീവിച്ച് അഭിഭാഷകലോകത്തിൽ ഉയർന്നു. അതുമല്ല കാൺഗ്രസ്സ് അന്ന് ഒരു ഉറക്കംതൂങ്ങിസഭയും ആയിരുന്നു.

എന്നാൽ കുറച്ച് ഉത്തേജനം ഇൻഡ്യയിൽ താമസിയാതെ ഉണ്ടായി. ഇംഗ്ലീഷുകാരുടെ പിടി ഇൻഡ്യയിൽ ഉറപ്പിക്കാനും, ലോകത്തിൽ ഇൻഡ്യൻരേണത്തെപ്പററി നല്ല മതിപ്പുണ്ടാക്കാനും നയതന്ത്രത്തിൽ സുപ്രസിദ്ധി നേടിയ ഇംഗ്ലീഷുകാർ ഒരു പൊടിക്കൈ പ്രയോഗിച്ചു. ഇംഗ്ല

ങ്ങളിലെ ഒന്നാംകിടയിലുള്ള ഒരു രാജ്യതന്ത്രജ്ഞനെത്തന്നെ ഇൻഡ്യയിലെ വൈസ്രായി ആയി നിയമിച്ചു. കഴ്സൺപ്രഭുവിനെ ഇൻഡ്യയിലേക്കു് അയച്ചതു് ഇങ്ങനെ ബ്രിട്ടീഷ്‌രാജ്യതന്ത്രത്തിന്റെ ഒരു തുറുപ്പുചീട്ടായി കണക്കാക്കപ്പെട്ടു. ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിപദത്തിൽ കണ്ണും വച്ചു വാഴുന്ന കഴ്സൺ ഇൻഡ്യാവൈസ്രായിപദം സ്വീകരിച്ചതു് ഒരു ത്യാഗമായിത്തന്നെ വ്യാഖ്യാനിക്കപ്പെട്ടു. ഇൻഡ്യയുടെ പ്രത്യേക ഗുണത്തിനാണത്രെ അദ്ദേഹം ഈ ത്യാഗം സഹിച്ചതു്! ഇൻഡ്യയെ ഇംഗ്ലണ്ടിനുവേണ്ടി ഉപയോഗിക്കുവാനുള്ള കഴിവും ഉറപ്പും എല്ലാം അദ്ദേഹം കണ്ടുപിടിച്ചു പ്രയോഗിച്ചു. അതിൽ രണ്ടു പ്രധാനകാര്യങ്ങളും ഉൾപ്പെട്ടു. ബംഗാൾവിഭജനവും, കൽക്കട്ടാ യൂണിവേഴ്സിററിയെ ഗവണ്മെൻറിന്റെ പിടിയിൽ കൊണ്ടുവരാനുള്ള പരിശ്രമവും. ഇൻഡ്യയിലെ രാജ്യതന്ത്രനയത്തെപ്പററി ഇൻഡ്യാക്കാർക്കു ചിന്തിക്കുവാൻ നല്ല അവസരം ഈ രണ്ടു പരിഷ്കാരങ്ങളുമുണ്ടാക്കി. ഇൻഡ്യയുടെ അനൈക്യത്തിനു് ഇങ്ങനെ തുടങ്ങിയ യത്നം ഐക്യത്തിനു് ഉപകരിച്ചു. അന്നു് ഏററവും ഉൽബുദ്ധരായ ജനത ബംഗാളിലാണു് ഉണ്ടായിരുന്നതു്. ബംഗാളിനെ ഭരണസൗകര്യത്തിനുവേണ്ടി രണ്ടായി വിഭജിക്കുക എന്നായിരുന്നു ഉദ്ദേശം. പക്ഷെ ഈ ഉദ്ദേശത്തിന്റെ അടിയിൽ ഉണ്ടായിരുന്ന ചിന്ത മറെറാന്നായിരുന്നു. വർഗ്ഗവിദ്വേഷം വളർത്തുന്നതിനും നാടിന്റെ ഐക്യം നശിപ്പിക്കുന്നതിനുമായിട്ടാണു വിഭജനം ഉദ്ദേശിച്ചതു്. ഹിന്ദുക്കളെയും മഹമ്മദീയരെയും തമ്മിൽ അടിപ്പിക്കാൻതക്കവിധമായിരുന്നു ഈ വിഭജനം നടത്തിയതു്. യൂണിവേഴ്സിററിയെ ഗവണ്മെൻറിന്റെ ഒരു വിഭാഗമാക്കി ഭരിച്ചു്, കലാശാലയിൽ രാഷ്ട്രീയബോധവും, ബോധനവും ഇല്ലാതാക്കുവാനായിരുന്നു യൂണിവേഴ്സിററി പരിഷ്കാരം. ഇങ്ങനെ ഭരണം ഉരുക്കുമുഷ്ടികളിൽ ആക്കാനുള്ള കഴ്സന്റെ ശ്രമം നാടിനെ ഉണർത്തുവാൻ വഴിതെളിച്ചു. കോൺഗ്രസ്സു മാത്രമല്ല വിപ്ലവകാരികളും ഈ ശ്രമത്തെ എതിരിടാൻ നിശ്ചയിച്ചു. ഗവണ്മെൻറും വെറുതെയിരുന്നില്ല. ഇങ്ങനെ

ഗൂഢസംഘങ്ങളും ചാരസംഘങ്ങളും വളർന്നു. യുവാക്കൾ ചോര ചിന്താനും തയ്യാറായി.

ഈ കോളിളക്കം കാൺഗ്രസ്സിലും കടന്നുകൂടി. ആദ്യം മുതൽ മിതവാദികളുടെ ഒരുസംഘമായിരുന്നു കാൺഗ്രസ്സ്. ഇങ്ങനെയൊക്കെ, കാൺഗ്രസ്സിൽ ഉറച്ചുനിന്ന മിതവാദികളിൽ ചിലർ പ്രസിദ്ധരും മാനനീയരും ആയി. അവരിൽ പ്രധാനി ഗോപാലകൃഷ്ണഗോഖലെ ആയിരുന്നു. ഇൻഡ്യൻ രാഷ്ട്രീയരംഗത്തിൽ കളങ്കംപററാത്ത സേവനം നടത്തിയ മഹാനായിരുന്നു ഗോഖലെ. രാഷ്ട്രീയരംഗത്തിലും സാമുദായികരംഗത്തിലും പരിവർത്തനം വരുത്താൻവേണ്ടി ആദ്യം പരിശ്രമിച്ച റാനഡെയുടെ ശിഷ്യനായിരുന്നു ഗോഖലെ. തുച്ഛമായ വേതനം പററിക്കൊണ്ടു് വിദ്യാഭ്യാസരംഗത്തിൽ പ്രവർത്തനംനടത്തിയ ഗോഖലെ മാന്യരിൽ മാന്യനായിരുന്നു. നിയമാനുസൃതമായ മാർഗ്ഗത്തിൽകൂടി ശ്രമിച്ചു പരിവർത്തനം വരുത്തി ഇൻഡ്യയുടെ ഭരണത്തിൽ ഇൻഡ്യാക്കാർക്കു നല്ല പങ്കു നേടുവാനായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. കേന്ദ്രനിയമസഭയിൽ അദ്ദേഹം ഇൻഡ്യാക്കാരുടെ കാര്യം ശരിയായി പറയുകയുംചെയ്തു. '1858-ലെ രാജകീയവിളംബരത്തിലെ വാഗ്ദാനങ്ങൾ എന്തുകൊണ്ടാണു് ഇൻഡ്യയിൽ നടപ്പാകാത്തതു്? എന്തുകൊണ്ടാണു ഭരണരംഗത്തു് ഇൻഡ്യാക്കാർക്കു നല്ല സ്ഥാനങ്ങൾ നൽകാത്തതു്? നൂറുകൊല്ലം ബ്രിട്ടൻ ഇൻഡ്യ ഭരിച്ചിട്ടും അഞ്ചു ഗ്രാമങ്ങൾ ഉണ്ടെങ്കിൽ നാലിലും ഒരു സ്കൂൾ പോലുമിന്നു് ഇല്ലാത്തതു് എന്തുകൊണ്ടാണു്. ഇൻഡ്യയിലുള്ള കുട്ടികളിൽ എട്ടിൽ ഏഴുപേരും വിദ്യാഭ്യാസമില്ലാതെ വളരാൻ അനുവദിക്കുന്ന ഭരണം സുഭരണമാണോ?' നാട്ടിലുണ്ടാകുന്ന ഉണർവ്വു് കാണാൻ കണ്ണില്ലാത്ത ഭരണാധികാരികൾക്കു ഗോഖലെ നല്ലവണ്ണം താക്കീതു നൽകി. 'കിഴക്കൻ ദേശങ്ങളെല്ലാം ഉത്തേജനംകൊണ്ടു ത്രസിക്കയാണു് (ജപ്പാന്റെ [ഉദയസൂര്യന്റെ നാടിന്റെ] കാര്യം ഉള്ളിൽവച്ചുകൊണ്ടാണു ഗോഖലെ ഇങ്ങനെ പറഞ്ഞതു്) ഈ ഉത്തേജനം ഒഴിച്ചുമാററാൻ പാടില്ലാത്തതുതന്നെയാ

ണെന്നു മനസ്സിലാക്കണം' എന്നു് അദ്ദേഹം താക്കീതും നൽകി.

ഇതെല്ലാം വെറും വാക്കുകൾ ആണെന്നും പ്രായോഗികരാജ്യതന്ത്രത്തിൽ ഗോഖലെ ഒരു പരാജയം ആണെന്നും ബാലഗംഗാധരതിലക് പറഞ്ഞുതുടങ്ങി. അദ്ദേഹം ഉല്പതിഷ്ണുക്കളുടെ നേതാവായിരുന്നു. 'സ്വരാജ്യം എന്റെ ജന്മാവകാശമാണു്;' അതു നേടാൻ എന്തും ചെയ്യാം എന്നായിരുന്നു അദ്ദേഹം വാദിച്ചതു്. ഇതുപര്യന്തം ഇംഗ്ലണ്ടിലേക്ക ഹർജിസമർപ്പണംകൊണ്ടു വല്ല ഫലവും ഉണ്ടായോ എന്നു് അദ്ദേഹം എടുത്തുചോദിച്ചുതുടങ്ങി.

ബംഗാൾവിഭജനം ഈ വാദഗതിക്കു ശക്തികൂട്ടി. രാഷ്ട്രീയമായ ഉണർവ്വു് രണ്ടുവിധത്തിലും ഇൻഡ്യയിൽ പ്രത്യക്ഷമായി. വിപ്ലവസംഘങ്ങൾ ബോംബുനിർമ്മാണവും ഇംഗ്ലീഷുകാരുടെ വധവുംവരെയുള്ള പരിപാടികൾ ആസൂത്രണംചെയ്തു. കോൺഗ്രസ്സിലും ഉല്പതിഷ്ണുക്കൾ കടന്നുകൂടി. ഇംഗ്ലീഷുകാരോടു പടപൊരുതാൻതന്നെ ഇവരും തീരുമാനിച്ചു. ഇതിന്റെ ആദ്യത്തെ പരിപാടിയായി 'സ്വദേശി'യുടെ പ്രോത്സാഹനവും ബ്രിട്ടീഷ്സാധനങ്ങളുടെ ബഹിഷ്കരണവും തുടങ്ങി.

ഇങ്ങനെ കോൺഗ്രസ്സിന്റെ ഉള്ളിലും ബഹളം തുടങ്ങി. കലാപം പൊട്ടിപ്പുറപ്പെടും എന്ന നില കോൺഗ്രസ്സിലും വന്നു. ഈ ഘട്ടത്തിലാണു് വാരാണസി (കാശി) യിൽ വച്ചു കോൺഗ്രസ്സു് സമ്മേളിച്ചതു്. രാഷ്ട്രീയരംഗത്തുനിന്നു് ഒഴിഞ്ഞു ജീവിച്ച മോത്തിലാൽപോലും ഒരു പ്രതിനിധിയായി കാശി കോൺഗ്രസ്സിനു പോയിരുന്നു. നിയമപണ്ഡിതനായ അദ്ദേഹം ഏതു ഭാഗത്താണു ചേർന്നതു് എന്നു പറയേണ്ടതില്ലല്ലൊ. ഗോഖലെ ആയിരുന്നു അദ്ധ്യക്ഷൻ. ഇംഗ്ലണ്ടും ഇൻഡ്യയും തമ്മിൽ ഒരു പുതിയ സമീപനം ആവശ്യമാണെന്നു് അദ്ദേഹം സമർത്ഥിച്ചു.

ഇംഗ്ലണ്ടിൽനിന്നും മടങ്ങി വന്ന മോത്തിലാലിനു ആശാവഹമായ ഒരു സന്ദേശം കോൺഗ്രസ്സിനു നല്കാനുണ്ടായിരുന്നു. ഇംഗ്ലണ്ടിലെ ഭരണസാരഥ്യം താമസിയാതെ

മാറും. ഉല്പതിഷ്ണുക്കൾക്കു് ഇംഗ്ലണ്ടിലെ പാർലമെന്റിൽ ഭൂരിപക്ഷം ലഭിക്കും. അവർ ഭരണകക്ഷിയാകുമ്പോൾ ഇൻഡ്യയ്ക്കു മാന്യമായ നിലയുണ്ടാകും. ഉല്പതിഷ്ണുക്കൾ സ്വാതന്ത്ര്യപ്രേമികളാണു്. ബർക്കും ഗ്ലാഡ്സ്റ്റണും തെളിച്ച വഴിയാണു് അവർ നടക്കാൻപോകുന്നതും. സ്വാതന്ത്ര്യത്തിന്റെ ആരാധകനായ ബർക്കിന്റെ ആദർശങ്ങൾ മുറുകെ പിടിക്കുന്ന ആളും, സ്വാതന്ത്ര്യത്തിന്റെ അപ്പോസ്തലനായ ജോൺ സ്റ്റുവർട്ട്മില്ലിന്റെ ശിഷ്യനും, ഗ്ലാഡ്സ്റ്റൺ എന്ന മഹാമതിമാന്റെ സഖിയുമായ ജോൺ മോർലി ഇൻഡ്യൻ സ്റ്റേറ്റ്സെക്രട്ടറിയും ആകുമെന്നതും നിശ്ചയമാണു്. ഇങ്ങനെ ഇംഗ്ലണ്ടിലെ പുതിയ ഭരണത്തിൽനിന്നു് ഇൻഡ്യയ്ക്കു ഗുണമുണ്ടാകുമെന്നു സകാരണം മോതിലാൽ ഉദ്ദേശിച്ചു. എന്നാൽ ഈ ആശ ക്ഷണഭംഗുരമായി.

ഇൻഡ്യയുടെ കാര്യത്തിൽ ഉല്പതിഷ്ണുവും യാഥാസ്ഥിതികനും തമ്മിൽ ഒരു വ്യത്യാസവുമില്ലായിരുന്നു. മോർലിക്കു് എന്തെങ്കിലും ചെയ്യണമെന്നു് ഉണ്ടായിരുന്നെങ്കിൽ തന്നെ അതിനു വിഷമമായി. ഒന്നും സാധിക്കുവാൻ വയ്യാത്ത ഒരവസ്ഥ ഇംഗ്ലണ്ടിൽ വന്നുചേർന്നു. ക്യാനഡായ്ക്കു പുത്രികാരാജ്യപദവി നല്കിയ മോർലിതന്നെ 'വടക്കേ അമേരിക്കയിലെ കമ്പിളിക്കോട്ടു് ഉഷ്ണരാജ്യമായ ഇൻഡ്യയ്ക്കു ചേരുന്നതല്ല' എന്നു പറയേണ്ടതായി വന്നു. ഇതിനു കാരണവുമുണ്ടു്. ഇംഗ്ലണ്ടിൽനിന്നു് ഇൻഡ്യയിൽ വന്നു വേഗം സമ്പത്തു സമ്പാദിച്ചു മടങ്ങിയ 'ഇംഗ്ലീഷ് നവാബന്മാർ' പാർലമെന്റു് മെമ്പറന്മാരിൽ നല്ല സ്വാധീനം ചെലുത്തിയിരുന്നു. പോരെങ്കിൽ വ്യാവസായികവിപ്ലവം കൊണ്ടു് ഇംഗ്ലണ്ടിനു വന്ന സാമ്പത്തികമായ മെച്ചം ഇൻഡ്യയെ ചൂഷണംചെയ്താണു കൈവരുത്തിയതെന്നു് ഓരോ ഇംഗ്ലീഷുകാരനും അറിയാമായിരുന്നു. അതുകൊണ്ടു് ഇൻഡ്യയിൽ ഇംഗ്ലണ്ടിനുള്ള പിടി അല്പംപോലും അയയ്ക്കുന്നതു് ഇംഗ്ലീഷുകാർക്കു പൊതുവേ ഇഷ്ടവുമില്ലായിരുന്നു.

ഗോഖലെ ഈ അവസരത്തിൽ ഇംഗ്ലണ്ടിൽ പോയിരുന്നു. മോർലിയുമായി അദ്ദേഹം പല പ്രാവശ്യം അഭിമുഖസംഭാഷണം നടത്തി. മോർലിയുടെ സദുദ്ദേശത്തെ

ചോദ്യംചെയ്യരുതെന്നും, ക്ഷമയോടെ കാത്തിരുന്നാൽ രാഷ്ട്രീയരംഗത്തിൽ പല മെച്ചവും ക്രമേണ കൈവരുമെന്നും അദ്ദേഹം ഉപദേശിച്ചു. ഇംഗ്ലണ്ടിൽത്തന്നെ പാർലമെൻറിന് അധികാരം എത്ര നൂററാണ്ടുകൾകൊണ്ടാണു കിട്ടിയതെന്ന് ആലോചിച്ചുനോക്കാൻ അദ്ദേഹം പറഞ്ഞു. 'മോർലിയുടെ ആത്മാർത്ഥതയെ ചോദ്യംചെയ്യരുത്; നാടിൻെറ നന്മയ്ക്കു വേണ്ടി നഷ്ടം സഹിക്കണം' എന്നായിരുന്നു ഗോഖലെ തിലകനോടു പറഞ്ഞത്. ഈ ഗൂഢതന്ത്രം അമാന്യവും, നീചവുമായ ഒരു കുടിലതന്ത്രമാണെന്ന് തിലക് കരുതി. അതിനു കാരണവുമുണ്ടായിരുന്നു. മോർലി വന്നിട്ടും ബംഗാൾ വിഭജനനടപടി ഭേദപ്പെടുത്തിയില്ല. ഇൻഡ്യയിലെ ബ്രിട്ടീഷ് അധികാരികൾ നയവും മാററിയില്ല. അവർ കൂടുതൽ ഉപദ്രവകാരികളായിത്തീർന്നു. ഈ അവസരത്തിൽ ക്ഷമിക്കാൻ പറയുന്നതു തെററാണ് എന്നു തിലക് വാദിച്ചു. തിലകിനും അനുയായികൾ ധാരാളമുണ്ടായിരുന്നു.

ഇൻഡ്യയുടെ അഭിപ്രായം ഈ അമിതവാദികളല്ല തങ്ങളാണു പ്രതിനിധീകരിക്കുന്നതെന്ന് ബ്രിട്ടീഷുകാരെ ബോദ്ധ്യപ്പെടുത്താൻ വേണ്ട നയങ്ങൾ മിതവാദികളും ആവിഷ്കരിച്ചു. 'ജനങ്ങളോടു കാര്യം പറഞ്ഞു മനസ്സിലാക്കണം; എന്നാൽ അവർ തിലകിൻെറ മുമ്പിൽ തടിച്ചുകൂടില്ല' എന്നു മിതവാദികളും നിശ്ചയിച്ചു. ഇങ്ങനെ കാൺഗ്രസ്സ് അന്ന് ആദ്യം പൊതുജനസമ്പർക്കത്തിനു തയ്യാറായി. പ്രവിശ്യകളിൽ സംഘങ്ങൾ സംഘടിപ്പിക്കാൻ മിതവാദികൾ തയ്യാറായി. ഉല്പതിഷ്ണുക്കളുടെ പൊതുജനപിൻതുണ ഇല്ലാതാക്കുവാനുള്ള ഈ ശ്രമത്തിൽ മോത്തിലാലും ചേർന്നു. അന്നത്തേയ്ക്ക് ഐക്യസംസ്ഥാനമെന്നു പേരുസിദ്ധിച്ച മോത്തിലാലിൻെറ നാട്ടിൽത്തന്നെ ആയിരുന്നു ഇത്തരം സംഘത്തിൻെറ ആദ്യത്തെ യോഗം വിളിച്ചുകൂട്ടിയതു്. അലഹബാദിൽ കൂടിയ യോഗത്തിൽ മോത്തിലാൽതന്നെ അദ്ധ്യക്ഷനായി. പന്തീരായിരം വാക്കുകളടങ്ങിയ അദ്ദേഹത്തിൻെറ അദ്ധ്യക്ഷപ്രസംഗത്തിൽ മിതവാദികളുടെ വാദമുഖങ്ങളെല്ലാം അദ്ദേഹം ഉൾക്കൊള്ളിച്ചു.

ഗോഖലെയുടെ നിലപാടു് അദ്ദേഹം വിവരിച്ചു; സാധൂകരിച്ചു. അമിതവാദികളെ കണക്കിനു കറിക്കു കൊള്ളുംവിധം പരിഹസിച്ചു. 'ഇംഗ്ലീഷ് ഭാഷയിൽക്കൂടി വിദ്യാഭ്യാസം നടപ്പാക്കിയാൽ, ആ ഭാഷയിൽക്കൂടി വിദ്യാഭ്യാസം ചെയ്യുവാൻ, ഇംഗ്ലീഷ് രീതിയിലുള്ള സ്ഥാപനങ്ങൾ വേണമെന്നു് ആവശ്യപ്പെടും' എന്ന മെക്കാളെയുടെ ദീർഘദർശനം അധികകാലം കഴിയുംമുമ്പു സാധിതപ്രായമാകാൻ പോകുന്നു എന്നു് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു.

1907–ാമാണ്ടു് ആയപ്പോഴേയ്ക്കും രാഷ്ട്രീയരംഗത്തിൽ ഒരു നിരീക്ഷകനായിമാത്രം ജീവിക്കാൻ മോത്തിലാലിനു സാധിച്ചില്ല. ആ കൊല്ലത്തിലും പ്രവിശ്യയിലെ രാഷ്ട്രീയയോഗം അലഹബാദിൽവച്ചു നടന്നു. അദ്ധ്യക്ഷൻ മോത്തിലാൽതന്നെ.

മിതവാദികളും ഉല്പതിഷ്ണുക്കളും തമ്മിലുണ്ടായ കലഹം മൂത്തതു് 1908–ാമാണ്ടു് സൂറത്തിൽവച്ചു നടന്ന കാൺഗ്രസ്സിലായിരുന്നു. പിന്നീടു രാഷ്ട്രീയയോഗങ്ങൾ കലക്കാൻ പ്രയോഗിച്ചുതുടങ്ങിയ തന്ത്രങ്ങളും അന്നാണു് അരങ്ങേറ്റം നടന്നതു്. അദ്ധ്യക്ഷവരണസമയത്താണു കലഹം തുടങ്ങിയതു്. മിതവാദികൾ രാഷ്‌ബിഹാരി ഘോഷിനെയാണു നാമനിർദ്ദേശം ചെയ്തതു്. അമിതവാദികൾ ലജ്പത്‌റായിയെയും. അദ്ധ്യക്ഷസ്ഥാനത്തേക്കു രാഷ്‌ബിഹാരീഘോഷിനെ നിർദ്ദേശിച്ചപ്പോൾ ആ പ്രമേയം പിൻതാങ്ങിയതു് മോത്തിലാലായിരുന്നു.

മോർലിയുടെ ഭരണപരിഷ്കാരം മിതവാദികളെ തൃപ്തിപ്പെടുത്തിയില്ലെങ്കിലും അതനുസരിച്ചുണ്ടായ പ്രവിശ്യയിലെ നിയമസഭയിൽ മോത്തിലാലും തെരഞ്ഞെടുക്കപ്പെട്ടു!

ഇത്രയും എടുത്തുപറഞ്ഞതു് ഒരു തെറ്റിദ്ധാരണ നീക്കാനാണു്. മോത്തിലാൽ രാഷ്ട്രീയരംഗത്തേയ്ക്കു വന്നതു് ജവഹറിന്റെ പ്രേരണ കൊണ്ടാണു് എന്ന വിശ്വാസം പലരിലുമുണ്ടു്. അതു തെറ്റാണെന്നും അനുസ്യൂതമായി മോത്തിലാലിനുണ്ടായ രാഷ്ട്രീയജീവിതത്തിലേയ്ക്കുള്ള പ്രയാണം അല്പം കൂടുതൽ ആസക്തിയോടുകൂടി ജവഹറിന്റെ തിരിച്ചു

വരവോടുകൂടി ഉണ്ടായി എന്നതാണു വാസ്തവം. ഈ പശ്ചാത്തലത്തിലാണ് ജവഹറിനു മോത്തിലാൽ ആഴ്ചതോറും വീട്ടുകാര്യവും നാട്ടുകാര്യവും കൂടികലത്തിയ കത്തുകഠം എഴുതിയതു്. തന്റെ ഉള്ളിൽ തങ്ങിക്കിടന്ന ആദശ്ശങ്ങഠം അദ്ദേഹം പുത്രനുള്ള കത്തുകളിൽ വിവരിച്ചു. പുത്രനു രാഷ്ട്രീയകാര്യങ്ങളിൽ ആസക്തി പിതാവിൽനിന്നുതന്നെയാണു ലഭിച്ചതു്. പാവയെയാട്ടുന്ന കൈതന്നെ പദ്ധതിയേയും, ജീവിതവൃത്തിയേയും കാണിച്ചുകൊടുത്തു എന്നതാണു പരമാത്ഥം. ഈ കാര്യം ജവഹർതന്നെ ഏറ്റുപറഞ്ഞിട്ടുണ്ടോ എന്നു സംശയമാണു്. എന്നാൽ ഇതു പച്ചപ്പരമാത്ഥമാണു്.

## III

കലാശാലാജീവിതത്തിലും ജവഹർ തന്റെ മഹത്വം പ്രത്യക്ഷമാക്കിയില്ല. ശാസ്ത്രങ്ങളിലും, കവിതയിലും, ചരിത്രത്തിലും പ്രത്യേക പ്രതിപത്തി കാണിച്ച ആ യുവാവു് പരീക്ഷകഠം വിഷമിക്കാതെ കടന്നുകൂടി. ഒഴിവുകാലങ്ങഠം സഞ്ചാരത്തിനു വിനിയോഗിച്ചു. അയർലൻഡുകാരുടെ സ്വാതന്ത്ര്യപരിശ്രമം അദ്ദേഹത്തിനു് ആദരത്തിനു വഴി നല്കി. ആകാശഗമനം കണ്ടപ്പോഠം പുളകംകൊള്ളുവാനും ഈ യുവാവിനു സാധിച്ചു. പരീക്ഷകളിലും അത്ര വലിയ കാര്യമായ നില അദ്ദേഹത്തിനു ലഭിച്ചില്ല. കലാശാല ഓമ്മിക്കുന്ന ഒരു മെച്ചവും അന്നു ജവഹക്കു കിട്ടിയില്ല. ഐ. സി. എസ്സ്. പരീക്ഷയിൽ ചേരണമെന്ന ആശ മകനും അച്ഛനും ഉപേക്ഷിച്ചു. മൂന്നു കൊല്ലത്തെ വിദ്യാഭ്യാസത്തിനു ശേഷം കേംബ്രിഡ്ജിൽനിന്നു വിജയശ്രീലാളിതനായി പുറത്തു വന്ന ജവഹറിനു് ആക്സ്‌ഫോർഡ് സവ്വകലാശാലയിൽ ചേർന്നു നിയമം പഠിക്കണമെന്നായിരുന്നു ആഗ്രഹം. മകൻ ബാരിസ്റ്ററാകണമെന്നായിരുന്നു അച്ഛന്റെ ആഗ്രഹം. ഏതായാലും മകൻ അച്ഛന്റെ ആഗ്രഹത്തിനു വഴങ്ങി ഇന്നർടെമ്പിളിൽ ചേർന്നു നിയമവിദ്യാഭ്യാസം തുടങ്ങി.

അപ്പോഴേയ്ക്കു ജവഹർ തനി പരിഷ്കാരിയായി. ഒരു നാഗരികനായി അദ്ദേഹം ജീവിച്ചു. ധനികരും പരിഷ്കാരികളുമായ പൗരന്മാർ ജീവിക്കുന്ന ലണ്ടനിലെ വെസ്റ്റ് എൻഡിൽത്തന്നെ മുറികളെടുത്തു താമസിച്ചു. ഒരു നല്ല ക്ലബ്ബിൽ അംഗമായി. ഔദാര്യശാലിയായ പിതാവ് അയച്ചിരുന്ന പണംകൊണ്ടു ജീവിക്കാൻ ജവഹറിനു സാധിച്ചില്ല. പണത്തിനുവേണ്ടി കമ്പികൾ ആനന്ദഭവനത്തിൽ മുറയ്ക്കു വന്നു.

തന്റെ കുടുംബപാരമ്പര്യത്തിലും, സ്വദേശാഭിമാനത്തിലും, ശക്തിയിലും, തന്റെ പുത്രന്റെ ഗുണഗണങ്ങളിലും അഭിമാനം പൂണ്ടിരുന്ന മോത്തിലാലിന്, ജവഹറിന്റെ ഈ ജീവിതരീതി ഒട്ടും പിടിച്ചില്ല. ഇവിടെയും പുത്രനും അച്ഛനും തമ്മിൽ ഉരസലുണ്ടായി. എന്നാൽ അതും വളർന്നില്ല. അതിന് ഇടയാക്കിയ സംഭവം താഴെ കൊടുക്കുന്നു:

ഹാരോയിൽ പഠിച്ചിരുന്ന സഹപാഠികളുമൊത്തുള്ള ജീവിതമാണ് ഇവിടെ ജവഹറിനെ വിഷമിപ്പിച്ചത്. ഒരു സഹപാഠിക്കു നാല്പതു പവൻ കടംകൊടുത്തു. അതു തിരിച്ചു കിട്ടിയില്ല. കിട്ടുകയില്ലെന്നു ബോദ്ധ്യവുമായി. തല്ക്കാലാവശ്യങ്ങൾക്ക് ജവഹറിന്റെ പക്കൽ പണമില്ലായിരുന്നു. അതുമല്ല ഇത്തരം ജീവിതംകൊണ്ടു പഠനത്തിൽ അത്ര ശ്രദ്ധയും കാണിച്ചില്ല. പരീക്ഷയിൽ തോല്ക്കുമോ എന്നുപോലും ജവഹറിനു സംശയമായി.

ഈ അവസരത്തിൽ പിതാവു പുത്രന് എഴുതിയ എഴുത്താണു താഴെ പകുത്തുന്നത്:

''എന്നോളം ഔദാര്യമുള്ള പിതാക്കന്മാർ ഈ ലോകത്തിൽ അധികം കാണുമോ എന്ന് എനിക്കു സംശയമാണ്. ഞാൻ എത്ര ഉദാരനായാലും വെറും മഠയത്തരം സഹിക്കാൻ തയ്യാറില്ല. നിന്റെ പരീക്ഷയിൽനിന്നു തടഞ്ഞു നിറുത്താൻ ഇടയായേക്കുമെന്നു നീ എനിക്ക് എഴുതിയിരിക്കുന്നു. ഞാൻ അപ്പോൾ എന്താണ് അതിനെപ്പറ്റി ചിന്തിക്കേണ്ടത്. അതുമല്ല നാല്പതു പവൻ വെറുതെ നീ

കളഞ്ഞു എന്നതിനെപ്പററിയും ഞാൻ എന്താണു ചിന്തിക്കേണ്ടതു്? ഇതൊന്നും എനിക്കു രസിക്കുന്ന കാര്യങ്ങളല്ല. എന്റെ ധനസ്ഥിതിക്കു ചേരാത്ത ചില ചെറുപ്പക്കാരുടെ ഇടയിൽ നീ അകപ്പെട്ടിരിക്കുന്നു എന്നാണു് എനിക്കു തോന്നുന്നതു്. ഇങ്ങനെയെല്ലാം നിന്നോടു പറഞ്ഞുപോകുന്നതു് എനിക്കു് എത്ര സങ്കടം വന്നിട്ടാണെന്നു നീ ആലോചിച്ചുനോക്കണം. ഇങ്ങനെയൊക്കെ പറയുന്നതു് എനിക്കു് ഇഷ്ടവുമില്ല.''

കഴിഞ്ഞ ആറുമാസത്തെ ചെലവെല്ലാം എഴുതി അയക്കണം എന്നു പിതാവു പുത്രനു് എഴുതിയയച്ചു. വരുന്ന തന്റേടക്കാരനായ മകൻ അതിനു് താഴെയുള്ള മറുപടിയും അയച്ചു.

'അച്ഛന്റെ ഒടുവിലത്തെ എഴുത്തു് എന്നെ വല്ലാതെ അമ്പരപ്പിക്കുകയും അധികം വേദനിപ്പിക്കുകയും ചെയ്തു. കുറച്ചുകാലത്തിനിടയ്ക്കു ഞാൻ ധാരാളം പണം ചെലവുചെയ്തുപോയി. വേണ്ടത്ര പഠനത്തിൽ ശ്രദ്ധിച്ചുമില്ല. ഒടുവിൽ പറഞ്ഞ കാര്യത്തിൽ വിചാരിച്ചത്രയും അപകടം ഉണ്ടായില്ല. (പരീക്ഷയിൽ തടഞ്ഞുവെക്കുമോ എന്ന ഭയത്തെപ്പററിയാണു് ഈ പറഞ്ഞതു്) ഇത്രയും ആഡംബരപൂർണ്ണമായ ഒരു പരിസരത്തിൽ താമസിച്ചപ്പോൾ വന്നുപോരാവുന്ന അവസ്ഥമാത്രമാണു് ആദ്യത്തേതു്. ആ നാല്പതു പവന്റെ കാര്യമാണെങ്കിൽ കൊടുക്കാൻ സാദ്ധ്യമല്ല എന്നു പറയുവാൻ വിഷമമുള്ള ഒരവസ്ഥയിൽ ആയിരുന്നു എന്റെ നില. എന്റെ ഈ മണ്ടത്തരത്തിനു ഞാൻ വളരെ ക്ലേശം സഹിക്കുകയും ചെയ്തുകഴിഞ്ഞു. ജീവിതത്തിൽ ആദ്യമായിട്ടാണു ഞാൻ കഠിനദാരിദ്ര്യം അനുഭവിക്കുന്നതു്. എന്റെ വാച്ചുപോലും ഞാൻ പണയംവെക്കേണ്ടതായി വന്നു.

എന്റെ ചെലവിന്റെ കണക്കു് അയക്കണം എന്നു് അച്ഛൻ ആവശ്യപ്പെടുന്നു. ഞാൻ സ്റ്റാമ്പിനോ വണ്ടിക്കൂലിക്കോ കൊടുക്കുന്ന തുകകളും അറിയിക്കണം എന്നാണോ അച്ഛൻ കരുതുന്നതു്? ആ കാര്യം എന്നെ അറിയി

പ്പാൽകൊള്ളാം. ഒന്നുകിൽ അച്ഛൻ എന്നെ വിശ്വസിക്കണം; അല്ല അവിശ്വസിക്കണം. ആദ്യത്തെ നിലയാണു് അച്ഛൻ സ്വീകരിക്കുന്നതെങ്കിൽ കണക്കു് എഴുതിയയക്കേണ്ട ആവശ്യമില്ല. രണ്ടാമത്തേതാണെങ്കിൽ മകനെ വിശ്വസിക്കാൻ തരമില്ലതാനും. പണത്തിന്റെ കണക്കു് എഴുതുന്നതു് എനിക്കു മനംമറിപ്പുണ്ടാക്കുന്ന കാര്യമാണു്. അതു നല്ലനടപ്പിനു വിടുന്ന തടവുപുള്ളിയുടെ അവസ്ഥയ്ക്കു് ഒപ്പമുള്ളതാണെന്നാണു് എനിക്കു തോന്നുന്നതു്. ഇങ്ങനെയുള്ള ഒരു പരിതസ്ഥിതിയിൽ ഇംഗ്ലണ്ടിലോ മറ്റു വല്ലയിടത്തുമോ താമസിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. ഇങ്ങനെയുള്ള കരാറിൽ ജീവിക്കാനും ഞാൻ ഇഷ്ടപ്പെടുന്നില്ല. ഉടൻതന്നെ നാട്ടിലേക്കു മടങ്ങുകയായിരിക്കും ഏറ്റവും നല്ലതു് എന്നാണു് എന്റെ വിചാരം.' ഈ നീണ്ട സമാധാനം അലഹബാദിൽ എത്തുന്നതിനു മുമ്പുതന്നെ അതു് അനാവശ്യമായിതീർന്നു. എന്തെന്നാൽ ഇത്രയും ഗൗരവത്തിൽ ഒരു എഴുത്തു് പുത്രനു് എഴുതി തപാലിൽ ഇട്ടുതന്നെ തെറ്റാണെന്നും, അതു തിരിച്ചു കിട്ടുവാനാണെങ്കിൽ എന്തും കൊടുക്കാമെന്നുള്ള മനസ്ഥിതി എഴുത്തു് ഇട്ടുകഴിഞ്ഞപ്പോൾത്തന്നെ ആ വാത്സല്യനിധിയായ പിതാവിനു വന്നുചേർന്നു. അതികോപത്താൽ പുത്രനോടു നീതികാട്ടാൻപോലും സാധിച്ചില്ലല്ലോ എന്നൊരു വിചാരമാണു് ആ മഹാമതിക്കുണ്ടായതു്.

'എനിക്കു പല കുറ്റങ്ങളും ഉണ്ടു്. എന്നാലും പണത്തിനോടു കൂടുതൽ സ്നേഹവും നിന്നോടു സ്നേഹക്കുറവും എന്റെ കുറ്റങ്ങളിൽ ഉൾപ്പെടുന്നില്ല എന്നു നിനക്കു് അറിയാമല്ലോ' എന്നു പുത്രനെ സമാശ്വസിപ്പിക്കാനും പിതാവു തയ്യാറായി.

ഈ സംഭവം രണ്ടുപേരും വേഗം മറന്നു. ആ മഹാമനുഷ്യൻ ദീർഘവീക്ഷണത്തോടെ 'തൊട്ടിലു മുതൽ ബാരിസ്റ്റർപദംവരെ' എന്നു് ഒരു ഫോട്ടോ ആൽബവും ബാരിസ്റ്റർ മുതൽ—?' എന്നു മറ്റൊരു ആൽബവും തയ്യാറാക്കാൻ തുടങ്ങി. എന്നാൽ രണ്ടാമത്തേതു് അതിനു ചേർന്ന നില

യിൽ പൂരിപ്പിച്ചു കാണാൻ ആ പിതാവു ജീവിച്ചിരുന്നില്ല.

എല്ലാവിധത്തിലും അഭികാമ്യമായ നിലയാണു് അന്നു മോത്തിലാലിനു് അലഹബാദിൽ ഉണ്ടായിരുന്നതു്. ഡൽഹിദർബാറിനു് അദ്ദേഹത്തിനേയും പത്നിയേയും അലഹബാദ് ഗവർണ്ണർ പ്രത്യേകം ക്ഷണിച്ചിരുന്നു. ഗവർണ്ണറുടെ പ്രത്യേക തീവണ്ടിയിൽത്തന്നെ ആയിരുന്നു മോത്തിലാലും പത്നിയും പുത്രിമാരും ഈ ഉത്സവത്തിനു പോയതു്. ഈ ആഘോഷത്തിൽ പങ്കുകൊള്ളാൻ രണ്ടു ഭാരതീയവനിതമാരെ മാത്രമേ അലഹബാദിൽനിന്നു ക്ഷണിച്ചിരുന്നൊള്ളു. ഇങ്ങനെയും ഗവർണ്ണർ മോത്തിലാലിനെ പ്രത്യേകം ബഹുമാനിച്ചു. അലഹബാദ് ഗവർണ്ണറുടെ താമസസ്ഥലത്തിനു സമീപംതന്നെ ആയിരുന്നു മോത്തിലാലിനു താമസിക്കാനുള്ള സ്ഥലം തയ്യാർചെയ്തിരുന്നതു്. സ്റ്റേറ്റ് ഡിന്നറിനു് ഒഴികെ മറ്റുള്ള പരിപാടികളെല്ലാം അദ്ദേഹത്തെ വിശിഷ്ടാതിഥിയായി സ്വീകരിക്കപ്പെടുകയുംചെയ്തു. സ്റ്റേറ്റ് ഡിന്നറിനു് കോടതിയിൽ വ്യവഹരിക്കുന്ന ഒരു അഭിഭാഷകനേയും ക്ഷണിച്ചിരുന്നില്ല. പ്രമാണികൾക്കു പ്രത്യേകം തിരിച്ചുവച്ചിരുന്ന സ്ഥലത്തു തന്നെയാണു് മോത്തിലാലിനെ സ്വീകരിച്ചു സകുടുംബം ഇരുത്തിയതും. ചക്രവർത്തിയും ചക്രവർത്തിനിയും ഇവരെ ബഹുമാനിക്കയുംചെയ്തു. ഈ സ്വീകരണത്തിനു വേണ്ട വസ്ത്രങ്ങളും, പട്ടുകളും, മറ്റു ചമയങ്ങളും എല്ലാം ഇംഗ്ലണ്ടിൽനിന്നു ജവഹർതന്നെയാണു് ഔചിത്യപൂർവ്വം തെരഞ്ഞെടുത്തു നിർമ്മിപ്പിച്ചു് അയച്ചതും.

ഇങ്ങനെ ഡൽഹിയിൽ മോത്തിലാൽ രാജപൂജിതനായി കഴിഞ്ഞെങ്കിലും, ഇതിലൊന്നിലും അമിതാനന്ദം അദ്ദേഹത്തിനു തോന്നിയില്ല. കൽക്കട്ടായിലെ ആഘോഷത്തിനും മോത്തിലാലിനു ക്ഷണം ഉണ്ടായിരുന്നെങ്കിലും അദ്ദേഹം ഡൽഹിയിലെ ആഘോഷം കഴിഞ്ഞപ്പോൾ അലഹബാദിലേയ്ക്കുതന്നെ തിരിച്ചു മടങ്ങി.

ഇങ്ങനെ വിചാരിച്ചതെല്ലാം സാധിച്ച മോത്തിലാലാണു് അത്യാനന്ദത്തോടുകൂടി ഇംഗ്ലണ്ടിൽനിന്നു മടങ്ങിയ

പുത്രനെ സ്വീകരിച്ചതു്. പുത്രനു താമസിക്കാൻ പ്രത്യേകം മുറികൾ ആനന്ദഭവനത്തിൽ സജ്ജീകരിക്കപ്പെട്ടു. 'കൊട്ടാരങ്ങളിലെ ആഡംബരങ്ങൾ സ്വപ്നംകാണുന്ന കൊച്ചുസായിപ്പിനു നിരാശ വരുന്നതായിരിക്കരുതു് ആനന്ദഭവനത്തിലെ സജ്ജീകരണങ്ങൾ. ഒരു കുറവും പറയുവാൻ ഇടവരുത്തരുതു്'' എന്ന ശ്രദ്ധ മോത്തിലാലിനു ഉണ്ടായിരുന്നു.

1912–ാമാണ്ടാണു് ബാരിസ്റ്റർ ജവഹർലാൽനെഹ്രു ഇൻഡ്യയിൽ മടങ്ങിവന്നതു്. മുസൂറിയിൽവച്ചാണു'' ഈ കുടുംബസമാഗമം നടന്നതു്. സ്വരൂപ്റാണി ആനന്ദംകൊണ്ടു മതിമറന്നു. ആ സാധ്വിയെ ബാധിച്ചിരുന്ന രോഗം ചികിത്സകൂടാതെതന്നെ പറന്നുപോയി. പന്ത്രണ്ടു വയസ്സായ സ്വരൂപ് (വിജയലക്ഷ്മി) ആനന്ദംകൊണ്ടു തുള്ളിച്ചാടി. അഭിമാനവും സന്തോഷവും മോത്തിലാലിനു വർദ്ധിച്ചു. ഇളയ സഹോദരിയായ ബെററി(കൃഷ്ണ) 'ഇതെന്തുകൂത്തു്'' എന്നുപറഞ്ഞു പകച്ചുനിന്നു. ആ ബാലികയ്ക്കു് അന്നു് അഞ്ചുവയസ്സേ ഉണ്ടായിരുന്നുള്ളു. (ജവഹർ ഇംഗ്ലണ്ടിലായിരുന്നപ്പോഴാണു് ഈ കുട്ടി പിറന്നതു്) ജവഹറും കോടതിയിൽ പോയിത്തുടങ്ങി. അഞ്ഞൂറു രൂപയാണു ജവഹറിനു് ആദ്യം ലഭിച്ച ഫീസ്. 'അച്ഛനു ആദ്യം കിട്ടിയ ഫീസ് അഞ്ചുരൂപയാണു്. പുത്രനു് അഞ്ഞൂറും. അഞ്ചുരൂപാക്കാരൻ അഞ്ഞൂറുരൂപാക്കാരനെ ആശീർവദിക്കുന്നു' മോത്തിലാൽ മകനു് എഴുതി.

അച്ഛനും മകനുംകൂടിയാണു് 1912–ാമാണ്ടത്തെ കാൺഗ്രസ്സിനു പോയതു്. രണ്ടുപേരും തനി യൂറോപ്യൻവേഷത്തിലും! അന്നു മിതവാദികൾക്കായിരുന്നു കാൺഗ്രസ്സിൽ സ്ഥാനം. നെഹ്രുകുടുംബത്തിൽ രാഷ്ട്രീയഭ്രാന്തു കടന്നുപിടിച്ചു കഴിഞ്ഞില്ല. അത്താഴത്തിന്റെ മേളത്തിൽ ഒരു ഉപദംശമായേ രാഷ്ട്രീയകാര്യങ്ങൾക്കു് അന്നു് ആനന്ദഭവനത്തിൽ സ്ഥാനമുണ്ടായിരുന്നുള്ളു. അതുമല്ല മററുകാര്യം കുടുംബസദസ്സിൽ തീവ്രമായ ചർച്ചയ്ക്കു വിധേയമായി. ആനന്ദഭവനം അതിന്റെ പേരു് അന്വർത്ഥമാക്കണമെങ്കിൽ ഒരു സ്നുഷകൂടി വേണം എന്നു വിചാരം ഏറെക്കാല

മായി മോത്തിലാലിനും പത്നിക്കും ഉണ്ടായിരുന്നു. പുത്രൻ മടങ്ങിവന്നതോടുകൂടി ഈ ചിന്തയ്ക്കു വ്യഗ്രതകൂടി.

''മനം കുലമിവയ്ക്കേററമിണങ്ങുന്ന കുടുംബിനി
ധനം വിദ്യ ലഭിച്ചുള്ള സുതനാനന്ദനാണു ഞാൻ''

എന്നായിരുന്നു മോത്തിലാലിന്റെ വിചാരം.

സൗന്ദര്യം, വിദ്യാഭ്യാസം, സ്വഭാവഗുണം, കുലീനത ഇവ ഒത്തുതികഞ്ഞ ഒരു ബാലികയെയാണു് ''നിജസുതനായി വധൂകരിക്കുവാൻ'' മോത്തിലാൽ ഇഷ്ടപ്പെട്ടതു്. പിതാവും, പുത്രനും, മാതാവും ഒന്നിച്ചും വെവ്വേറെയും ഇതിനെപ്പററി ചിന്തിച്ചു. ''രൂപത്തിനുള്ള സൗന്ദര്യം. അതു മറക്കാൻ സാധിക്കയില്ല. ഒരു സുന്ദരരൂപിണിയെ കാണുമ്പോൾ ഉണ്ടാകുന്ന അത്യാനന്ദം ആർക്കും തടുത്തുനിർത്തുവാൻ സാധിക്കയില്ല. ആകൃതിക്കനുസരിച്ചായിരിക്കും മിക്കവാറും പ്രകൃതിയും കാണപ്പെടുന്നതു്. അങ്ങനെയല്ലാത്ത ഉദാഹരണങ്ങളും ചിലപ്പോൾ കണ്ടേക്കാം.'' യുവാവായ ജവഹറിന്റെ അഭിപ്രായം ഇതായിരുന്നു. കാവ്യങ്ങളിൽ നിഷ്ണാതനായ യുവാവിനു ചേർന്ന നിഗമനങ്ങൾ!

എന്നാൽ ഇവിടെയും കുമാരസംഭവത്തിലെന്നപോലെ മറെറാരു അരുന്ധതിയാണു തീരുമാനം ചെയ്തതു്. ചന്തമുള്ള ഒരു കന്യകയ്ക്കു സംസ്കാരവും പരിഷ്കാരവും ഉണ്ടാക്കാൻ സാധിക്കുമെന്നു സ്വരൂപ്‌റാണി അഭിപ്രായപ്പെട്ടു. ഇതു മററു രണ്ടുപേർക്കും കാമ്യമായി തോന്നി. സാമൂഹ്യസമ്മേളനങ്ങളിൽവച്ചു കണ്ടുമുട്ടിയ ഡൽഹിക്കാരിയായ ഒരു കന്യകയുടെ കാര്യം സ്വരൂപ്‌റാണി മറന്നിരുന്നില്ല. കാശ്മീരിൽനിന്നു ഡൽഹിയിൽവന്നു താമസിച്ച ഒരു ബ്രാഹ്മണകുലത്തിൽ പിറന്നവളായിരുന്നു ഈ ബാലികയും. ആദ്യം കണ്ടതു മുതൽ ഈ പെൺകിടാവിനോടു സ്വരൂപ്‌റാണിക്കു പ്രത്യേക വാത്സല്യം തോന്നിയിരുന്നു. ഒടുവിൽ ഈ ബാലികയെത്തന്നെ വധൂകരിക്കുവാൻ നെഹ്രുകുടുംബം നിശ്ചയിച്ചു. അങ്ങനെ 1916 ഫെബ്രുവരി 8-ാംതീയതി (വസന്തപഞ്ചമിദിവസം) അത്യാഡംബരപൂർവ്വം ചിരഞ്ജീവി ജവഹർലാൽ നെഹ്രു ഡൽഹിയിലെ ഒരു വ്യവ

സാധിയായിരുന്ന ജവഹർമുളിന്റെ പുത്രിയായ സൗഭാഗ്യവതി കമലയെ വിവാഹംചെയ്തു. വിവാഹത്തിനു മുമ്പു് കറച്ചു ദിവസം യൂറോപ്യൻയാത്രിമാരുടെ പരിചരണത്തിൽ കമല കഴിഞ്ഞുംകൂടി.

ഒരു പ്രത്യേക ട്രെയിനിലാണു് അലഹബാദിൽ നിന്നു വരനും സംഘവും ഡൽഹിക്കു പോയതു്. വിവാഹത്തിനു വന്നവരെ താമസിപ്പിക്കുവാൻ പല ഭവനങ്ങൾ തന്നെ ഡൽഹിയിൽ നിർമ്മിക്കേണ്ടതായി വന്നു. വിവാഹഘോഷങ്ങൾ ഡൽഹിയിൽ ഒരാഴ്ച നീണ്ടുനിന്നു. അലഹബാദിൽ ഒരു മാസവും.

അനന്തരം പണ്ഡിറ്റ് മോത്തിലാൽ ഭാഗ്യവാന്മാരിൽ ഭാഗ്യവാനാണു താനെന്നു് അന്നു് അഭിമാനിച്ചു. ഇംഗ്ലണ്ടിൽ പുത്രനെ വിദ്യാഭ്യാസത്തിനായച്ചിട്ടു കപ്പലിൽ കയറിയപ്പോൾ പുത്രനു് എഴുതിയ എഴുത്തു് അദ്ദേഹം ഓർത്തിരിക്കും.

“ഞങ്ങൾക്കു് ഈ ലോകത്തിലുള്ളതും, ഒരുപക്ഷേ വരാൻപോകുന്ന ലോകത്തിലും അങ്ങനെ ആയേക്കാവുന്നതുമായ ഏററവും കാമ്യമായ നിധിയാണു നീ. നിന്നെ ഒരു യഥാർത്ഥ മനുഷ്യനാക്കുക എന്ന പ്രശ്നമാണു് ഇവിടെയുള്ളതു് നീ അങ്ങനെ ആകയും ചെയ്യും.”

ആ വാക്കുകൾ ഫലിച്ചു എന്നോർത്തു് അദ്ദേഹം കൃതകൃത്യനായി. ലോകവും പിന്നീടു് അതു സമ്മതിച്ചുകൊടുത്തു. മഹാനായ പിതാവിന്റെ മഹാമതിയായ പുത്രനായിത്തീർന്നു ജവഹർ. രത്നം (ജവഹർ) കൊണ്ടു മുത്തും (മോത്തി) മുത്തുകൊണ്ടു രത്നവും ശോഭിച്ചു. മുത്തും രത്നമായിരുന്നല്ലോ.

ഒന്നാംഭാഗം കഴിഞ്ഞു.

DESABANDHU PRINTING WORKS, KOTTAYAM.

